

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



ബഥനി ശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി അത്യഭിവന്ദ്യ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവായോടൊപ്പം ബഥനി സുപ്പീരിയർ ജനറാൾ ബഹു. ജോസ് കുരുവിള പീടികയിൽ അച്ചനും ആശ്രമ പ്രതിനിധികളും വത്തിക്കാനിൽ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായോടൊപ്പം (27. 02. 2019)

# ഉള്ളടക്കം




വാല്യം 80
ലക്കം 3











## കവർ സ്റ്റോറി










# ഉള്ളടക്കം






bovasmathew@gmail.com
9447661943

# അത്ഭുതങ്ങളുടെ വലിയ നോമ്പ്

നാം വലിയ നോമ്പിലേക്ക് പ്രവേശിച്ചിരിക്കുന്നു. നമ്മുടെ കർത്താവിന്റെ പീഡാനുഭവവും കുരിശുമരണവും മഹത്വത്തോടെയുള്ള ഉത്ഥാനവും ഏറ്റവും അടുത്ത് അനുസ്മരിക്കുന്ന ദിവസങ്ങൾ സമാഗതമാവുകയാണല്ലോ. ആ ദിവസങ്ങൾക്കൊരുക്കമായിട്ടാണ് അനുതാപത്തിന്റെയും പ്രായശ്ചിത്തത്തിന്റെയും ദിനങ്ങളായ വലിയനോമ്പ് നാം ഭക്തിപൂർവ്വം ആചരിക്കുന്നത്. വലിയനോമ്പിലെ ഞായറാഴ്ചകളിൽ നമ്മുടെ കർത്താവ് അവിടുത്തെ പരസ്യജീവിതത്തിൽ പ്രവർത്തിച്ച അടയാളങ്ങളും അത്ഭുതങ്ങളുമാണ് വായനയ്ക്കും ധ്യാനത്തിനുമായി മലങ്കര കത്തോലിക്കാ സഭയുടെ ആരാധനാക്രമത്തിൽ നൽകപ്പെട്ടിട്ടുള്ളത്. നിസ്സഹായനായ മനുഷ്യന്റെ നിലവിളിയുടെ മുൻപിൽ കൈകൾ നീട്ടുന്ന കർത്താവിനെ ഇവിടെ നാം കാണുന്നു. മനുഷ്യൻ തന്റെ നിസ്സാരതയും നിസ്സഹായതയും തിരിച്ചറിയുന്നത് നീട്ടിവരുന്ന ദൈവകരുണയുടെ മുന്നിലാണ്. നിരന്തരം ജീവിതത്തിന്റെ എല്ലാ ഏടുകളിലും കണ്ടെത്തേണ്ട ദൈവകരങ്ങളുടെ ഓർമ്മപ്പെടുത്തൽ കൂടിയാണ് വലിയനോമ്പ്. കാനായിൽ ഒഴിഞ്ഞ കൽഭരണികളിൽ വക്കോളം നിറയ്ക്കപ്പെട്ട വെള്ളം മധുരപരമായ വീഞ്ഞായി മാറിയപ്പോൾ അനേകരെ അത് വിശ്വാസത്തിലേക്ക് നയിച്ച അടയാളമായി. എന്നാൽ നമ്മുടെ കൃഷി ഭൂമികളിൽ നട്ടുവളർത്തിയ മുന്തിരിച്ചെടിയിൽ മുന്തിരിക്കുലകൾ പിടിക്കുമ്പോൾ അവിടെ ഒരു ദൈവിക സാന്നിധ്യം കാണാൻ നമുക്ക് കഴിയാതെ പോകുന്നു. ലാസറിന്റെ കല്ലറയുടെ മുന്നിൽ, മരിച്ച ലാസർ ജീവനോടെ പുറത്തുവരുന്നത് കണ്ട് നാം അത്ഭുതപ്പെട്ടു നിൽക്കുന്നു. എന്നാൽ നമ്മുടെ കുടുംബങ്ങളിൽ ഒരു കുഞ്ഞു ജനിക്കുമ്പോൾ നമുക്കവിടെ അൽഭുതങ്ങൾ കാണാൻ കഴിയുന്നില്ല. ലാസർ ഉണ്ടായിരുന്ന അവസ്ഥയിലേക്ക് തിരികെ വന്നതാണ്. എന്നാൽ കുഞ്ഞുങ്ങൾ ഇല്ലാതിരുന്ന അവസ്ഥയിലേക്ക് ഉണ്ടാകുന്നതാണ്. ഉത്ഥാനം ചെയ്ത ലാസറിനെ നോക്കുന്നതിനേക്കാൾ അൽഭുതത്തോടെ നമ്മുടെ കുടുംബങ്ങളിൽ ജനിക്കുന്ന കുഞ്ഞുങ്ങളെ നമുക്ക് നോക്കാൻ കഴിയണം.

നമ്മുടെ അനുദിന ജീവിതത്തിൽ നിരന്തരം ഇടപെടുന്നവനാണ് ദൈവം. എന്നാൽ ഭൗതീകലോകത്തിന്റെ നിറങ്ങളിലും സ്വരങ്ങളിലും മതിമറന്നുപോയ മനുഷ്യൻ തന്റെ ജീവിതത്തിലെ ദൈവികസാന്നിധ്യം കാണാതെ പോകുന്നു. നോമ്പ് നാം തിരിച്ചറിയേണ്ട ദൈവികസാന്നിധ്യത്തിലേക്കുള്ള മടങ്ങി വരവാണ്. നഷ്ടപ്പെട്ടു പോയതിനെ തിരിച്ചുപിടിക്കലാണ്. പർവ്വതങ്ങളെക്കാൾ വലിയ ദൈവകരുണയുടെ ആഴങ്ങളിലേക്കുള്ള ഇറങ്ങിച്ചെല്ലലാണ്. ജീവിതത്തിൽ മനുഷ്യ സഹജമായ പ്രലോഭനങ്ങളും അതിന്റെ പിന്നാലെ വരുന്ന വീഴ്ചകളും നിരന്തരം നമ്മെ വേട്ടയാടുന്നു. എന്നാൽ ദൈവത്തിന്റെ കരുണ അതിനെ അതിജീവിക്കുവാൻ നമ്മെ ശക്തിപ്പെടുത്തുന്നു. ദൈവത്തോടും മനുഷ്യരോടും അനുരജ്ഞനത്തിനുള്ള സുവർണ്ണ കാലമാണ് വലിയനോമ്പ്. വന്നുപോയ കുറവുകളോർത്ത് ഭയപ്പെടുകയല്ല പിന്നെയോ ചേർത്തുനിർത്തുന്ന ദൈവകരുണയിലേക്ക് ഓടിയെത്തുകയാണ് വേണ്ടത്. പിതാവേ നിനക്കെതിരായും സ്വർഗ്ഗത്തിനെതിരായും ഞാൻ പാപം ചെയ്തുപോയി എന്ന് ഏറ്റുപറയാനുള്ള തീരുമാനവുമായി വീട്ടിലേക്ക് മടങ്ങിയ മകനെ അത് പറഞ്ഞുതീർക്കുവാൻ അനുവദിക്കാതെ അവൻ കൊണ്ടുപോയി നശിപ്പിച്ചതെല്ലാം അവനെ വീണ്ടുമണിയിക്കുന്ന പിതൃസ്നേഹത്തിന്റെ വലിയ ചിത്രം നമ്മുടെ മനസ്സുകളിൽ നിറയേണ്ട സമയമാണിത്. ക്ഷമിക്കുവാനും വിട്ടുവീഴ്ചകൾ ചെയ്യാനും നാം തീരുമാനിക്കാതെ ഈ നോമ്പ് ജീവിതത്തിൽ അർത്ഥവത്താക്കുവാൻ നമുക്ക് സാധിക്കുകയില്ല.

എല്ലാവർക്കും വലിയ നോമ്പിന്റെ അനുഗ്രഹങ്ങൾ നേരുന്നു!!

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

പിതൃമൊഴി



# നോമ്പ്

## ആനന്ദവും രക്ഷയും തിരിച്ചുതരുന്ന കാലം

“എന്നാലോ നിന്റെ ആനന്ദവും രക്ഷയും എനിക്ക് തിരിച്ചു തരണമേ; മഹത്വമുള്ള നിന്റെ ആത്മാവ് എന്നെ താങ്ങു മാറാകണമേ...”(സങ്കീ.51). ദൈവവുമായുള്ള എന്റെ ബന്ധത്തിൽ തകർച്ച/ബലക്കുറവ്/ താല്പര്യമില്ലായ്മ/അലസത തുടങ്ങിയവ സംഭവിക്കുമ്പോൾ ഒരുവന്റെ ആത്മാവ് ദൈവത്തോട് നിലവിളിയോടെ പ്രാർത്ഥിക്കുന്ന അപേക്ഷയാണിത്. താൻ, പാപം മൂലം ദൈവസന്നിധിയിൽ നിന്നകന്നുപോയി എന്ന തിരിച്ചറിവിൽ, അനുതാപത്തോടെ ദൈവത്തോട് പ്രാർത്ഥിച്ച ദാവീദ് രാജാവിനെ നമുക്കിപ്പോൾ ഓർക്കാം. “നാഥാ, നീ നൽകുന്ന, ഞാൻ അനുഭവിച്ചു വന്ന ആനന്ദം, രക്ഷയുടെ അനുഭവം അതെനിക്ക് നഷ്ടമായിരിക്കുന്നു; ഈ അവസ്ഥ എന്നെ വേദനിപ്പിക്കുന്നു. നാഥാ, നിന്റെ ആനന്ദവും രക്ഷയും എനിക്കു തിരികെ വേണം. ഈ കാര്യത്തിൽ അങ്ങയുടെ ആത്മാവ് എന്നെ സഹായിക്കണം...”വലിയനോമ്പിലേക്ക് പ്രവേശിക്കുമ്പോൾ മനസ്സിൽ ആദ്യം വരേണ്ട പ്രാർത്ഥനകളിൽ ഒന്നായിരിക്കട്ടെ ഈ പ്രാർത്ഥന. നമ്മുടെ കർത്താവായ യേശുക്രിസ്തു, ദൈവപുത്രൻ, തന്റെ മനുഷ്യാവതാരത്തിലൂടെ നമുക്ക് പ്രദാനം ചെയ്ത ആനന്ദം, രക്ഷ ഇവയാണ് ഏറ്റം പ്രധാനം. ഇവയിൽ എനിക്കുണ്ടായ വീഴ്ചകൾക്കുള്ള പരിഹാരമാണ് നോമ്പാചരണം. നോമ്പിലെ തിങ്കളാഴ്ച പ്രാർത്ഥന നമ്മെ അതോർമ്മപ്പെടുത്തുന്നു. “നമ്മുടെ ആദ്യത്തെ അവകാശത്തിലേക്ക് നമ്മെ പ്രവേശിപ്പിക്കുവാൻ നോമ്പാകുന്ന ആയുധം നമ്മുടെ രക്ഷകൻ നമുക്ക് നൽകിയിരിക്കുന്നു...”(വലിയ നോമ്പിലെ തിങ്കളാഴ്ച സന്ധ്യാ പ്രാർത്ഥന, എനിയോനോ). ആന്തരീകമായ നവീകരണത്തിന്റെയും മാനസാന്തരത്തിന്റെയും കർത്താവു നൽകുന്ന ആനന്ദത്തിന്റെയും രക്ഷയുടെയും വലിയ സന്തോഷത്തിൽ തിരികെയെത്തുവാൻ കഴിയുന്ന അനുഭവമായിരിക്കട്ടെ ഈ വർഷത്തെ വലിയ നോമ്പാചരണം.

നോമ്പ് വ്യക്തിപരമായി നാമോരോരുത്തർക്കും സഭയ്ക്കു മുഴുവനായും കൈവന്നിരിക്കുന്ന നവീകരിക്കപ്പെടുവാനുള്ള ദിനങ്ങളാണ്. “ഇതാ ഇപ്പോൾ രക്ഷയുടെ ദിവസം”(2കോറി 6:2). ആത്മാവിനെ ശുദ്ധീകരിച്ച് ദൈവസന്നിധിയിൽ ചേർന്നുനിൽക്കുമ്പോൾ ദൈവത്തോടും ദൈവം സ്നേഹിക്കുന്ന സകലരോടും നമുക്ക് സ്നേഹമുണ്ടാകും, അടുപ്പമുണ്ടാകും. ഈ സ്നേഹത്തിന്റെയും ക്ഷമയുടെയും കരുതലിന്റെയും നമുക്ക് നഷ്ടപ്പെട്ട മുഖപ്രസാദം തിരികെപിടിക്കുന്നതിന്റെയും അനുഭവമാണ് നോമ്പുകാലം. നൽകാത്തതൊന്നും ദൈവം നമ്മിൽ നിന്നാവശ്യപ്പെടുന്നില്ലാ: “ആദ്യം അവിടുന്ന് നമ്മെ സ്നേഹിച്ചു. അതിനാൽ നാമും അവിടുത്തെ സ്നേഹിക്കുന്നു”(1 യോഹ 4:19). നമുക്കോരോരുത്തർക്കും കർത്താവിന്റെ ഹൃദയത്തിൽ ഇടമുണ്ട്. പേരുചൊല്ലി വിളിക്കാൻ മാത്രം നമ്മോട് അവിടുത്തേക്ക് ഹൃദയ അടുപ്പമുണ്ട്. അവൻ നമ്മെ കരുതുന്നു, കാത്തു പരിപാലിക്കുന്നു. അവനിൽ നിന്ന് അകന്നു പോകുമ്പോൾ നമുക്കായി കാത്തിരിക്കുന്നു. കർത്താവിന്റെ സ്നേഹം നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്ന ഒന്നിൽ നിന്നും വിമുഖനാകാനോ, നിസംഗനാകാനോ കർത്താവിനെ അനുവദിക്കുന്നില്ല. എന്നാൽ നമ്മുടെ ജീവിതം നേരെ തിരിച്ചാണ്. നാം ആരോഗ്യത്തോടെയിരിക്കുമ്പോഴും നമ്മുടെ സങ്കേതങ്ങളിൽ സുരക്ഷിതരായിരിക്കുമ്പോഴും മറ്റുള്ളവരുടെ പ്രശ്നങ്ങളോടും പ്രതിസന്ധികളോടും വേദനകളോടും നാം മുഖം തിരിക്കുന്നു. അങ്ങനെ സ്വാർത്ഥത നമ്മുടെ ഹൃദയത്തിലും, കുടുബത്തിലും, പൊതുസമൂഹത്തിലും സ്ഥാനം പിടിച്ചിരിക്കുന്നു. ഒരു ക്രൈസ്തവനെന്ന നിലയിൽ ഈ ഒരു വലിയ വിപത്തിനെ നാം നേരിടേണ്ടതായിട്ടുണ്ട്. ദൈവത്തോടും അയൽക്കാരനോടും വച്ചുപുലർത്തുന്ന വിമുഖതയും നിസ്സംഗതയും നാം ഉപേക്ഷിക്കേണ്ട സമയം അതിക്രമിച്ചു കഴിഞ്ഞു. “എന്തെന്നാൽ യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർക്ക് സ്നേഹത്തിലൂടെ പ്രവർത്തനനിരതമായ വിശ്വാസമാണ് സുപ്രധാനം”(ഗലാ 5:6).

ദൈവം സ്നേഹിക്കുന്നവരിലേക്ക് നമ്മെ തിരികെ കൊണ്ടുവരുവാൻ നിർബന്ധിക്കുന്ന ഉപാധിയാണ് നോമ്പാചരണം. ദൈവത്തെ സമ്പാദിക്കുന്നതാണ് ഏറ്റവും ശ്രേഷ്ഠമായ കാര്യമെന്ന് നമ്മുടെ പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനി നമ്മെ പഠിപ്പിക്കുന്നു. ദൈവത്തെ സ്വന്തമാക്കുവാൻ/സമ്പാദിക്കുവാൻ/ ഇമ്മാനുവേലായി കാണുവാൻ/ശ്രമിക്കുന്നവർക്ക് ദൈവത്തിന്റെ സ്നേഹിതരെ മറക്കുവാനാകുമോ? യേശുവിന്റെ ശരീരമാകുന്ന തിരുസഭയിലെ അംഗങ്ങളും ദൈവരാജ്യത്തിലെ അംഗങ്ങളും എന്ന നിലയിൽ ഓരോരുത്തരോടും എല്ലാവരോടും സ്നേഹത്തിൽ പെരുമാറുവാൻ യേശുക്രിസ്തുവിനോട് നമുക്കുള്ള സ്നേഹം നമ്മെ നിർബന്ധിക്കുന്നു. ഒരാളിന്റെ വേദന മറ്റൊരാളുടെ വേദനയായും ഒരാളുടെ സന്തോഷം മറ്റൊരാളുടെ സന്തോഷവുമാകണമെന്ന വി.പൗലോസ് അപ്പസ്തോലന്റെ ഓർമ്മപ്പെടുത്തൽ (1 കോറി. 12:26) നമ്മുടെ മനസ്സിലുണ്ടായിരിക്കണം. എല്ലാവരുടെയും ജീവിതം ലോകത്തിന്റെ മുൻപിൽ പൊതു സാക്ഷ്യമാകണം. നമ്മുടെ വ്യക്തി ജീവിത സാക്ഷ്യവും നമ്മുടെ സഭാജീവിത സാക്ഷ്യവും ഏറെ വിലപ്പെട്ടതാണ്. യേശുവിനെ സ്വന്തമാക്കുവാനുള്ള വിശുദ്ധിയുടെ ദിവസങ്ങളാണ് വലിയ നോമ്പുകാലം. ദൈവവചനം മുറിക്കപ്പെടുമ്പോഴും വി.കുർബാന സ്വീകരിക്കപ്പെടുമ്പോഴും ഈ ദൈവസ്നേഹമാണ് നമ്മളിലേക്ക് പ്രസരിക്കപ്പെടുന്നത്. യേശുവിൽ നിന്ന് നാം സ്വീകരിക്കാത്ത സ്നേഹം എങ്ങനെയാണ് മറ്റുള്ളവർക്ക് കൊടുക്കാൻ സാധിക്കുന്നത്? നിരുപമമായ ദൈവസ്നേഹം ഉള്ളിൽ നിറയുമ്പോൾ മാത്രമെ അത് അപരനിലേക്ക് പകരാൻ കഴിയൂ.

നോമ്പുകാലം ദൈവത്തോടും മനുഷ്യരോടും ഒരുപോലെ ചേർന്നു നിൽക്കുവാൻ നമ്മെ നിർബന്ധിക്കുന്നു. പ്രാർത്ഥനയോടും ഉപവാസത്തോടും ചേർന്ന് കാരുണ്യ പ്രവർത്തികൾക്ക് സാംഗത്യം നൽകുന്നത് നോമ്പിന്റെ ദ്വിമുഖാത്മീയത കൊണ്ടാണ്. അപരനിലേക്ക് പരക്കാതെ എന്ത് ക്രിസ്തീയ ജീവിതമാണ് ലോകത്തിന് സാക്ഷ്യമായി നമുക്ക് നൽകാനുള്ളത്. വാതിലിനരികിലെ ലാസറിനെ കണ്ടില്ലെന്ന് നടിച്ചിട്ട് ഒരു സ്വർഗ്ഗപ്രവേശനം സാധ്യമാകുമോ? അതിനാൽ നമ്മുടെ പ്രാർത്ഥനയിലൂടെയും ഉപവാസത്തിലൂടെയും നാം സ്വർഗ്ഗത്തിലെ സഭയോടും നമ്മുടെ കാരുണ്യ പ്രവർത്തികളിലൂടെ ഭൗതീക സഭയോടും ഐക്യപ്പെടുന്നു. അതിനാൽ സഭപ്രേഷിതയാകുന്നു എന്നതിന്റെ പരമാർത്ഥമാണ് വലിയ നോമ്പുകാലത്ത് നാം കണ്ടെത്തുന്നത്.

വലിയ നോമ്പുകാലം ഉപവാസത്തിന്റെയും വർജ്ജനയുടേയും ദാനധർമ്മങ്ങളുടെയും വിശിഷ്യാ പ്രത്യേക പ്രാർത്ഥനകളുടെയും സന്ദർഭമാണ്. 21 വയസ്സിനു മേൽ 60 വയസ്സിന് താഴെയുള്ളവർ വലിയ നോമ്പിന്റെ ഒന്നാം തിങ്കളാഴ്ചയും എല്ലാ വെള്ളിയാഴ്ചകളിലും പ്രഭാത ഭക്ഷണം വെടിഞ്ഞ് ഉപവസിക്കണം. പ്രായപരിധി വച്ചിരിക്കുന്നതിൽ ഒരു വിശദീകരണം നൽകട്ടെ! 21നും 60നും ഇടയിൽ എന്നത് നേരത്തെ ക്രമീകരിക്കപ്പെട്ട പ്രായപരിധിയാണ്. ആരോഗ്യമുള്ളവരെല്ലാം ഉപവാസം എടുക്കുന്നതാണ് അതിന്റെ യഥാർത്ഥ അർത്ഥം. ആയതിനാൽ പ്രായപരിധി നോക്കാതെ, ആരോഗ്യമുള്ളവർ നോമ്പിലെ നിബന്ധനകളെല്ലാം പാലിക്കുവാൻ ശ്രമിക്കുന്നത് അനുഗ്രഹപ്രദമാണ് എന്നത് ഏവരേയും ഓർമ്മപ്പെടുത്തുന്നു. വലിയ നോമ്പിലെ ശുബുക്കോനോ ദിവസത്തിലും എല്ലാ വെള്ളിയാഴ്ചകളിലും 40-ാം വെള്ളിയാഴ്ച മുതൽ ഉയിർപ്പു ഞായർ വരെയുള്ള ദിവസങ്ങളിലും മത്സ്യവും മുട്ടയും ദുഃഖവെള്ളിയാഴ്ച, ഇവകൂടാതെ പാലും പാലിൽ നിന്നുണ്ടാക്കുന്ന വിഭവങ്ങളും വർജ്ജിക്കണം. വലിയ നോമ്പിലെ ദിവസങ്ങളിൽ മാംസ വർജ്ജനയാണ് സഭ നിഷ്കർഷിച്ചിരിക്കുന്നത്. (ഭക്തിപരമായി മത്സ്യവും ഉപേക്ഷിക്കുന്നവരുണ്ട്). നോമ്പിൽ പ്രത്യേക അനുവാദത്തോടെ നടത്തുന്ന വിവാഹാഘോഷങ്ങളിൽ നമ്മുടെ സഭയിലെ പിതാക്കന്മാർ സംബന്ധിക്കുന്നതല്ലാ. (Ref. Prot No.CPL 3/2009) നോമ്പുകാലത്ത് പ്രത്യേക അനുവാദത്തിൽ നടത്തുന്ന വിവാഹ ആഘോഷങ്ങളിൽ സഭ നിഷ്കർഷിച്ചിരിക്കുന്ന വർജ്ജനം കൃത്യമായി പാലിക്കേണ്ടതാണ്. നോമ്പുകാലത്ത് സഭയുടെ സ്ഥാപനങ്ങളിലും മേൽനോട്ടത്തിലും നടത്തപ്പെടുന്ന വിരുന്നുകളിൽ ഈ നിബന്ധനകൾ കൃത്യമായി പാലിക്കണം. കാരുണ്യ പ്രവർത്തനങ്ങൾക്ക് തങ്ങളുടെ സമ്പത്തിന്റെ ഒരംശം കൊടുക്കുന്നതിന് നോമ്പുകാലത്ത് ബഹു.വികാരിയച്ചന്മാരും പ്രേഷിതരും സഭാ മക്കളെ ഓർമ്മപ്പെടുത്തേണ്ടതാണ്.

സ്വർഗ്ഗം പ്രദാനം ചെയ്ത ആനന്ദത്തിന്റെയും രക്ഷയുടെയും അനുഭവം തിരികെ മനസ്സിലേക്ക് എത്തിക്കുന്ന കൃപയുടെ ദിനങ്ങളായിരിക്കട്ടെ ഈ വലിയ നോമ്പുകാലം എന്ന് നിങ്ങൾക്കായി പ്രാർത്ഥിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്

മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

**കവർ സ്റ്റോറി**

# നോമ്പ്
## പുണ്യങ്ങൾ പൂക്കുന്ന കാലം

റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ



ആരാധന ക്രമവത്സരത്തിലെ ഏറ്റവും അനുഗ്രഹീതമായ കാലമാണ് നോമ്പുകാലം. കഠിനമായ തപശ്ചര്യകളിലൂടെയും, നിരന്തരമായ പ്രാർത്ഥനയിലൂടെയും, ദാനധർമ്മത്തിലൂടെയും ദൈവാനുഗ്രഹം കൊയ്തെടുക്കുന്ന കാലം. അതായത് കൊയ്ത്തിന്റെ കാലം. വലിയ നോമ്പിലെ സന്ധ്യാ പ്രാർത്ഥനയിൽ "ആത്മാക്കളിൽ നല്ല വിത്ത് വിതയ്ക്കുന്ന ജാഗ്രതയുള്ള നോമ്പ്" എന്നാണ് നോമ്പിനെ വിശേഷിപ്പിക്കുക. ദൈവാനുഗ്രഹം പ്രാപിക്കാൻ വിശ്വാസി പുണ്യങ്ങൾ അഭ്യസിക്കുന്ന ദിനങ്ങളാണിത്. അതുകൊണ്ടാണ് സഭാ പിതാക്കൻമാർ ഈ കാലത്തെ പുണ്യങ്ങൾ പൂക്കുന്ന കാലമെന്നു വിശേഷിപ്പിക്കുന്നത്. ക്രിസ്തുവിന്റെ പീഡാസഹനത്തിലും മരണത്തിലും ഉയിർപ്പിലും പങ്കാളിയാകാൻ മണവാട്ടിയായ തിരുസഭ തന്റെ മണവാളനോടൊപ്പം ധ്യാനപൂർവ്വം നടന്നു നീങ്ങുന്ന അനുഗ്രഹീത ദിനങ്ങളാണിത്. സുറിയാനി ഭാഷയിൽ 'സൗമോ' എന്ന പദമാണ് നോമ്പിനെ സൂചിപ്പിക്കാനുപയോഗിക്കുന്നത്. ഈ വാക്കിന്റെയർത്ഥം ഉപവാസം എന്നാണ്. യഥാർത്ഥമായ നോമ്പ് ഉപവാസമാണ്. ഉപവാസം എന്നാൽ കൂടെ വസിക്കുക എന്നർത്ഥം. മണവാട്ടിയായ സഭ തന്റെ മണവാളനോടൊപ്പം വസിക്കുന്ന സവിശേഷമായ കാലം. ഈ അനുഗ്രഹീതമായ കാലത്തെക്കുറിച്ചുള്ള ചില വിചാരങ്ങളാണ് ഈ ലേഖനം.

### എന്താണ് നോമ്പ്?

### 1. നോമ്പ് : ദൈവ സ്നേഹത്തിന്റെ ധ്യാനം

മനുഷ്യവർഗ്ഗത്തോടുള്ള ദൈവത്തിന്റെ അനന്തമായ സ്നേഹത്തെക്കുറിച്ചുള്ള ധ്യാനമാണ് നോമ്പ്. നമ്മുടെ ആരാധനക്രമത്തിലെ ഓരോ നോമ്പും ഈ ദൈവ സ്നേഹത്തിന്റെ അടിസ്ഥാനത്തിൽ വ്യാഖ്യാനിയ്ക്കാം. മനുഷ്യവർഗ്ഗത്തോടുള്ള സ്നേഹത്തെ പ്രതി തന്റെ പുത്രനെ ലോകത്തിലേയ്ക്കയച്ച പിതാവിന്റെയും, സ്വന്തം ജീവനേക്കാളധികം മനുഷ്യനെ സ്നേഹിച്ച് അവനു വേണ്ടി ജീവൻ ബലിയർപ്പിച്ച പുത്രന്റെയും നിസീമമായ സ്നേഹത്തെക്കുറിച്ച് ധ്യാനിക്കുന്ന നാളുകളാണ് വലിയ നോമ്പുകാലം. വലിയ നോമ്പിലെ ചൊവ്വാ സന്ധ്യയിലെ സെദറ പ്രാർത്ഥനയിൽ നാം ഇപ്രകാരം പ്രാർത്ഥിക്കുന്നു. "നല്ലവനും തന്റെ മനുഷ്യ സൃഷ്ടിയുടെ നാശം ഇഷ്ടപ്പെടാത്തവനുമായ ദൈവമേ... പാപികളും മരണമുള്ളവരുമായി തീർന്ന ഞങ്ങളുടെ വർഗ്ഗം മുഴുവനോടും നീ കരുണ കാണിച്ചു. നിന്റെ കരുണയാൽ ഞങ്ങളെ പിതാവായ ദൈവത്തിന്റെ മക്കളാക്കി തീർക്കുവാൻ തിരുവിഷ്ടത്താൽ നീ മനുഷ്യനായി തീരുകയും ചെയ്തു" (വലിയ നോമ്പിലെ പ്രാർത്ഥനാക്രമം, പേജ്, 99).

ദൈവമായിരുന്നിട്ടും ദൈവത്തോടുള്ള സമാനത നിലനിർത്തേണ്ടത് ഒരു കാര്യമായി പരിഗണിക്കാതെ ദാസന്റെ വേഷം സ്വീകരിച്ച് മനുഷ്യനായി അവതരിച്ച ദൈവത്തിന്റെ സ്നേഹമാണ് ഇരുപത്തിയഞ്ച് നോമ്പിലെ നമ്മുടെ വിചിന്തന വിഷയം. "മനുഷ്യാവതാരത്തിന് നിന്റെ ഏകപുത്രനെ അയക്കുവാൻ തക്കവണ്ണം നിനക്ക് ഞങ്ങളോട് കരുണയുണ്ടായെങ്കിൽ ഞങ്ങളുടെ ശുശ്രൂഷയിലുള്ള കുറവുകൾ നീക്കുവാനും പാപങ്ങൾ മോചിക്കുവാനും നിന്റെ മഹാകരുണയെ തടയുവാൻ യാതൊന്നിനും കഴിയുന്നതല്ല." ( ഇരുപത്തിയഞ്ച് നോമ്പിലെ പ്രാർത്ഥന ശ്ഹീമോ നമസ്കാരം, പേജ്, 478)

പാപം ചെയ്ത് ദൈവത്തിൽ നിന്ന് അകന്നുപോയ നിനുവെയിലെ ജനങ്ങളുടെ മാനസാന്തരത്തിൽ മനസലിഞ്ഞ് അവരോട് കാരുണ്യം കാണിച്ച ദൈവത്തിന്റെ സ്നേഹമാണ് മൂന്നു നോമ്പിലെ ധ്യാനം. "മനുഷ്യസ്നേഹമുള്ള കർത്താവേ സത്യത്തിൽ നിന്ന് തെറ്റി പാപവികാരങ്ങൾക്കടിപ്പെട്ട നിനുവയെ സാത്താന് പങ്കാളിയായിത്തീരുവാൻ നീ ഉപേക്ഷിച്ചില്ല. എന്നാലോ കരുണാമയമായ ന്യായത്തീർപ്പാൽ അതിന്റെ തെറ്റിൽ നിന്ന് നീ അതിനെ തിരിക്കുകയും അത് നിന്റെ തിരുനാമത്തിന്റെ നല്ല അവകാശിയായി തീരുകയും ചെയ്തു". (മൂന്നു നോമ്പിലെ പ്രാർത്ഥന, പേജ്, 292)

പതിനഞ്ച് നോമ്പിൽ പരിശുദ്ധ അമ്മയിലൂടെ നിറവേറിയ ദൈവത്തിന്റെ രക്ഷാകര കർമ്മങ്ങളെ അനുസ്മരിച്ച് ദൈവത്തിന്റെ കരുണയെ പുകഴ്ത്തുകയാണ്. "കരുണയുള്ള പിതാവേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈകൊള്ളണമെ" എന്നാണ് സഭ പ്രാർത്ഥിക്കുന്നത്." (പതിനഞ്ചു നോമ്പിലെ പ്രാർത്ഥന, ശ്ഹീമോ, പേജ്, 477)

പതിമൂന്ന് നോമ്പിൽ വിദ്യാവിഹീനരും ഭോഷൻമാരുമായിരുന്ന മീൻപിടുത്തക്കാരെ തന്റെ ദൈവിക പദ്ധതിയിൽ പങ്കാളിയാക്കിയ ദൈവത്തിന്റെ കരുണയെ വാഴ്ത്തുന്നു: "കർത്താവേ, വിദ്യാവിഹീനരും, ഭോഷൻമാരുമായിരുന്ന മീൻപിടുത്തക്കാർ നിന്നോട് ചേർന്ന് ശിഷ്യൻമാരായി തീർന്നപ്പോൾ ലോകത്തിലെ തത്വജ്ഞാനികൾ പോലും അവരെ ജയിക്കാൻ കഴിയാത്ത വിധം ജ്ഞാനികളായി"(പതിമൂന്നു നോമ്പിലെ പ്രാർത്ഥന-ശ്ഹീമോ, പേജ്, 473). നോമ്പ് ദൈവത്തിന്റെ അനന്തമായ സ്നേഹത്തിന്റെ ധ്യാനമാണ്.

### 2. നോമ്പ് : ദൈവാനുഗ്രഹം സ്വന്തമാക്കാൻ നാം കൊടുക്കേണ്ട വില

ദൈവാനുഗ്രഹം സ്വീകരിക്കാൻ മനുഷ്യന്റെ ഭാഗത്തു നിന്ന് പരിശ്രമം ആവശ്യമാണ്. വി.അഗസ്തീനോസ് പറയുന്നു: "നിന്നെ കൂടാതെ നിന്നെ സൃഷ്ടിച്ച ദൈവത്തിന് നിന്നെ കൂടാതെ നിന്നെ രക്ഷിക്കാനാവില്ല." പരിശുദ്ധമായ നോമ്പുകാലത്ത് നാം വായിക്കുന്ന ഏവൻഗേലിയോൻ ഭാഗങ്ങൾ ഈശോയുടെ പരസ്യജീവിതത്തിൽ അവിടുന്ന് ചെയ്ത അത്ഭുതങ്ങളാണ്. ഈ അത്ഭുതങ്ങളിലെല്ലാം അനുഗ്രഹം പ്രാപിക്കാൻവരുന്ന മനുഷ്യന്റെ ഭാഗത്തു നിന്ന് ദൈവം പ്രതീക്ഷി



ക്കുന്ന ഒരു പ്രതികരണമുണ്ട്, അതായത് വിശ്വാസം. നോമ്പിലെ ആദ്യ ഞായറാഴ്ച നാം വായിക്കുന്ന ഭാഗം കാനായിലെ അത്ഭുത മാണ്. ഒരു വാക്ക് കൊണ്ട് പ്രപഞ്ചത്തെ സൃഷ്ടിച്ച ദൈവത്തിന് കൽഭരണികളിൽ വെള്ളം നിറയ്ക്കാനും അത് വീഞ്ഞാക്കി മാറ്റാനും കഴിയുമായിരുന്നു. പക്ഷേ മനുഷ്യന്റെ സഹകരണം ദൈവം ആവശ്യപ്പെടുന്നു. 'കൽഭരണികളിൽ വെള്ളം നിറയ്ക്കുവിൻ' എന്ന് പരിചാരകരോട് അവൻ ആവശ്യപ്പെട്ടു. 'അവർ വക്കോളം നിറച്ചു' എന്ന് യോഹന്നാൻ വിവരിക്കുകയും ചെയ്യുന്നു. പരിചാരകർ ദൈവത്തിന്റെ ഇഷ്ടത്തോട് പൂർണ്ണമായി സഹകരിച്ചു. ദൈവം വെള്ളത്തെ വീഞ്ഞാക്കി മാറ്റി. തളർവാതരോഗിയെ ഈശോയുടെ അടുത്തേക്ക് കൊണ്ടുവന്ന മനുഷ്യരുടെ പരിശ്രമവും വിശ്വാസവുമാണ് അവന് രക്ഷയ്ക്ക് കാരണമായി തീർന്നത്. ഈശോയുടെ പക്കലേയ്ക്ക് വന്ന് മുട്ടുകുത്തി പ്രാർത്ഥിച്ച കുഷ്ഠരോഗിയുടെ വിശ്വാസവും ദൈവാശ്രയവുമാണ് അവന് അനുഗ്രഹമായത്. നിർബന്ധബുദ്ധിയോടുകൂടി തമ്പുരാന്റെ പിറകെ നടന്ന് അനുഗ്രഹം സ്വന്തമാക്കിയവളാണ് കാനാൻകാരി. ദൈവാനുഗ്രഹം സ്വന്തമാക്കാൻ നാമും വില കൊടുക്കണം. നോമ്പും പ്രാർത്ഥനയും ദാനധർമ്മവുമാണ് നാം കൊടുക്കേണ്ട വില. വലിയ നോമ്പിലെ ചൊവ്വ സന്ധ്യാ പ്രാർത്ഥനയിൽ നാം ഇപ്രകാരം പ്രാർത്ഥിക്കുന്നു: "വെടിപ്പുള്ള നോമ്പ് പരിശ്രമശാലികൾക്ക് വലിയ ആയുധമാകുന്നു... ജീവനെ സമ്പാദിക്കാൻ ബദ്ധപ്പെടുന്ന വിവേകി, നോമ്പാകുന്ന വലിയ ആയുധം ധരിച്ച് അതിനായി നീ തയ്യാറാകുക". (വലിയ നോമ്പിലെ പ്രാർത്ഥന ക്രമം, പേജ്, 105). നോമ്പ് നിത്യജീവൻ പ്രാപിക്കാൻ നാം കൊടുക്കേണ്ട വിലയാണ്.

### 3. നോമ്പ് : മിശിഹായുടെ നാൽപത് ദിവസത്തെ ഉപവാസവും അതിനുശേഷമുള്ള പ്രലോഭനവും അനുസ്മരിപ്പിക്കുന്നു.

സഭാപിതാക്കൻമാരും ആരാധനക്രമ പാരമ്പര്യങ്ങളും മിശിഹായുടെ ഉപവാസത്തെയും അവിടുന്ന് നേരിട്ട പ്രലോഭനത്തെയും അവതരിപ്പിച്ചു കൊണ്ട് മിശിഹായെ രണ്ടാം ആദാമായി ചിത്രീകരിക്കുന്നു. ഒന്നാമത്തെ ആദാം ഏദൻ തോട്ടത്തിൽ സാത്താന്റെ പ്രലോഭനങ്ങളുടെ മുൻപിൽ പരാജയപ്പെട്ടു. രണ്ടാം ആദാം മരുഭൂമിയിൽ വച്ച് പ്രലോഭകനെ പരാജയപ്പെടുത്തി. പറുദീസയിൽ ആദം ഉപവാസം ലംഘിച്ചു. എന്നാൽ രണ്ടാം ആദാമായ മിശിഹ ഉപവസിച്ചു കൊണ്ട് തന്റെ ദൗത്യം തുടങ്ങുന്നു. ആദം പരാജയപ്പെട്ടു. അത് പറുദീസായിൽ നിന്നുള്ള പുറത്താക്കലിലും മരണത്തിലും കലാശിച്ചു. മിശിഹായുടെ ജയത്തിന്റെ ഫലമായി മരണം ഇല്ലാതാകുകയും നമ്മൾ പറുദീസായിൽ പ്രവേശിക്കുകയും ചെയ്തു. മിശിഹായുടെ ഉപവാസം അവിടുത്തെ രക്ഷണീയ രഹസ്യം മുഴുവൻ ഉൾക്കൊള്ളുന്നു. നമ്മുടെ ഉപവാസം മിശിഹായുടെ രക്ഷണീയ കർമ്മത്തിൽ പങ്കുപറ്റാനുള്ള പരിശ്രമമാണ്. (ജോസഫ് കല്ലറങ്ങാട്ട്, പൗരസ്ത്യ ദൈവശാസ്ത്ര ദർശനങ്ങൾ, പേജ്, 556) വലിയ നോമ്പിലെ തിങ്കൾ സന്ധ്യാ പ്രാർത്ഥനയിലെ കോലോയിൽ നാം പ്രാർത്ഥിക്കുന്നു. "നമ്മുടെ



കർത്താവ് നാൽപതു ദിവസം ഉപവസിച്ച് സാത്താനോട് പോരാടി. ശത്രുവായ ദുഷ്ടനെ മറിച്ചിടുകയും അതിനാൽ ശത്രുവിനെ ജയിക്കുവാനുള്ള ആയുധം നമുക്ക് നൽകുകയും ചെയ്തു. (വലിയ നോമ്പിലെ പ്രാർത്ഥനാക്രമം, പേജ്, 17). മിശിഹായുടെ നാൽപതു ദിവസത്തെ നോമ്പാണ് നമ്മുടെ നാൽപതു ദിവസത്തെ നോമ്പിന്റെ മാതൃകയും അടിസ്ഥാനവും.

### 4. നോമ്പ് : മിശിഹായുടെ പീഡയിലുള്ള പങ്കുചേരൽ

മിശിഹായുടെ കുരിശിലും പീഡകളിലും പങ്കുചേരുന്നതിലുള്ള മാർഗ്ഗമാണ് നോമ്പ്. "നാം മിശിഹായോടു കൂടെ സഹിച്ചുവെങ്കിൽ അവനോടുകൂടെ നാം മഹത്വം പ്രാപിക്കും"(റോമ 8:17). ഈശോ പറയുന്നു "ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് തന്റെ കുരിശ്ശുമെടുത്ത് തന്നെ അനുഗമിക്കട്ടെ (മർക്കോ 8:34). മിശിഹായുടെ പിന്നാലെ ജറുസലേമിലേയ്ക്കുള്ള യാത്രയാണ് നോമ്പ്. യാത്രയുടെ ലക്ഷ്യം അവന്റെ പെസഹ രഹസ്യത്തിൽ പങ്കുകൊള്ളുക എന്നതാണ്. മിശിഹായുടെ പീഡാസഹനത്തെക്കുറിച്ചുള്ള ധ്യാനം, സ്വയം പരിത്യജിക്കാനും പ്രാർത്ഥിക്കാനും തപശ്ചര്യകൾ അനുഷ്ഠിക്കാനും നമ്മെ പ്രാപ്തരാക്കുന്നു. ഈശോ സഹിച്ച പീഡകളെ ധ്യാനിക്കാനും തപശ്ചര്യകളിലൂടെയും, ത്യാഗപ്രവർത്തനങ്ങളിലൂടയും ആ പീഡകളിൽ പങ്കുചേരാനും നോമ്പ് നമ്മെ പ്രാപ്തരാക്കുന്നു.

### 5. നോമ്പ് : മാമോദീസായുടെ കൃപയെ ഉജ്ജ്വലിപ്പിക്കാനുള്ള അവസരം

ആദ്യകാലങ്ങളിൽ നോമ്പിന്റെ ഉദ്ദേശം മാമോദീസ സ്വീകരിക്കുവാൻ തയ്യാറാകുന്നവരെ ഒരുക്കുക എന്നുള്ളതായിരുന്നു. മാമോദീസ നടത്തിയിരുന്നത് പെസഹ ആഴ്ചയുടെ അവസാനത്തിലായിരുന്നു. മാമോദീസ ക്രിസ്തുവിന്റെ മരണത്തിലും ഉത്ഥാനത്തിലുമുള്ള പങ്കാളിത്തമാണ്. വി. പൗലോസ് ശ്ലീഹ പറയുന്നു. "യേശുക്രിസ്തുവിനോട് ഐക്യപ്പെടാൻ ജ്ഞാനസ്നാനം സ്വീകരിച്ച നാം എല്ലാവരും അവന്റെ മരണത്തോട് ഐക്യപ്പെടാനാണ് ജ്ഞാനസ്നാനം സ്വീകരിച്ചതെന്ന് നിങ്ങൾക്കറിഞ്ഞുകൂടെ? അങ്ങനെ അവന്റെ മരണത്തോട് നമ്മെ ഐക്യപ്പെടുത്തിയ ജ്ഞാനസ്നാനത്താൽ നാം അവനോടൊത്ത് സംസ്കരിക്കപ്പെട്ടു. അവന്റെ മരണത്തിന് സദൃശ്യമായ ഒരു മരണത്തിൽ നാം അവനോട് ഐക്യപ്പെട്ടവരായെങ്കിൽ അവന്റെ പുനരുത്ഥാനത്തിന് സദൃശ്യമായ പുനരുത്ഥാനത്തിലും അവനോട് ഐക്യപ്പെട്ടവരായിരിക്കും" (റോമ 4:6). നമ്മൾ മാമോദീസ മുങ്ങിയവരാണെങ്കിലും നമ്മുക്ക് തുടർച്ചയായി നഷ്ടപ്പെടുന്നതും ഒറ്റിക്കൊടുക്കുന്നതും മാമോദീസായിലൂടെ ലഭിച്ച പുതിയ ജീവനാണ്. ഉയിർപ്പ് എല്ലാവർഷവും നമ്മുടെ മാമോദീസായിലേയ്ക്കുള്ള തിരിച്ചു പോകലാണ്. നോമ്പ് കാലം ഈ തിരിച്ചു പോകലിനുള്ള ഒരുക്കമാണ്. മാമോദീസായിലൂടെ മിശിഹായുടെ മരണോത്ഥാനങ്ങളിൽ പങ്കുചേരുന്ന നാം ആരായി ത്തീർന്നിരിക്കുന്നുവെന്നു വീണ്ടും കണ്ടുപിടിക്കുവാനുള്ള അവസരമാണ്. വി.പൗലോസ് ശ്ലീഹാ ചോദിക്കുന്നു: "പാപത്തെ സംബന്ധിച്ചിടത്തോളം മരിച്ചവരായ നാം ഇനി അതിൽ ജീവിക്കുന്നതെങ്ങനെ" (റോമ 6:2). മാമോദീസായിലൂടെ ക്രിസ്തുവിന്റെ ഉത്ഥാനത്തിൽ പങ്കാളികളായി പുതിയ ജീവനിലേക്ക് ഉയിർത്തെഴുന്നേറ്റ നമ്മുടെ ഉത്തരവാദിത്വത്തെയും ദൗത്യത്തെയും തിരിച്ചറിയുവാനുള്ള കാലമാണ് നോമ്പ്. ഒരു പുനരുജ്ജീവനത്തിന്റെ കാലം (Alexander, Schmemann, Great Lent, പേജ്- 13). ക്രിസ്തുവിന്റെ ഉയിർപ്പിലൂടെ പുതിയ ജീവൻ നമുക്ക് ലഭിച്ചു. മാമോദീസായിലൂടെ ഈ പുതിയ ജീവനിൽ നാം പങ്കാളിയായി. ഈ പുതിയ ജീവിതത്തെ

ക്കുറിച്ചുള്ള ഓർമ്മപ്പെടുത്തലാണ് നോമ്പ്.

**6. നോമ്പ് : പാപമാകുന്ന രോഗത്തെ സുഖപ്പെടുത്തുന്ന ഔഷധം**

മെത്രാൻമാർക്കുള്ള ഉപദേശത്തിൽ ഡിഡസ്ക്കാലിയായിൽ ഇപ്രകാരം പറയുന്നു: "അതിനാൽ നിങ്ങൾ സഹതാപമുള്ള ചികിത്സകനെപ്പോലെ പാപം ചെയ്യുന്നവരെയെല്ലാം സുഖപ്പെടുത്തുക..വാക്കുകൾക്കൊണ്ട് ആത്മാക്കളുടെ മുറിവുകൾ വച്ചു കെട്ടുക. മുറിവിൽ മാലിന്യങ്ങൾ ഉണ്ടെങ്കിൽ കുറ്റപ്പെടുത്തലാകുന്ന തീഷ്ണതയുള്ള ഔഷധമുപയോഗിച്ച് അത് നീക്കം ചെയ്യുക... പ്രാർത്ഥനകൊണ്ടും ഉപവാസം കൊണ്ടും വ്യണം കീറി അതിൽ നിന്ന് പഴുപ്പുകൾ നീക്കം ചെയ്യുക" (ജി. ചേടിയത്ത്, ഡിഡസ്ക്കാലിയ, പേജ്, 85). നോമ്പിലെ പ്രാർത്ഥനയിൽ വ്യാഴം സന്ധ്യയിലെ എത്രോ പ്രാർത്ഥനയിൽ നാം പ്രാർത്ഥിക്കുന്നു. "ഞങ്ങളുടെ ദൈവമായ മിശിഹായെ, നിന്റെ ജീവിതകാലത്ത് ഞങ്ങൾക്കുവേണ്ടി നീ വി.നോമ്പ് അനുഷ്ഠിക്കുകയും നോമ്പാലും പ്രാർത്ഥനയാലും ഞങ്ങളുടെ മനുഷ്യസഹചമായ പാപങ്ങൾ ക്ഷമിക്കപ്പെടുമെന്ന് ഞങ്ങളെ പഠിപ്പിക്കുകയും ചെയ്തു" (നോമ്പിലെ പ്രാർത്ഥനാക്രമം, പേജ്, 198).

**നോമ്പും ഉപവാസവും പഴയ നിയമത്തിൽ**

**1. പാപപരിഹാരത്തിനു വേണ്ടിയുള്ള ഉപവാസവും നോമ്പും**

ലേവ്യരുടെ പുസ്തകം 16:29,30 വാക്യങ്ങളിൽ ഇപ്രകാരം കാണുന്നു "ഇത് എന്നേക്കുമുള്ള നിയമമാണ്. ഏഴാം മാസം പത്താം ദിവസം നിങ്ങൾ ഉപവസിക്കണം. നിങ്ങളോ നിങ്ങളുടെ ഇടയിലുള്ള വിദേശികളോ ജോലി ചെയ്യരുത്. ആ ദിവസങ്ങളിൽ പാപങ്ങളിൽ നിന്നെല്ലാം ശുദ്ധീകരിക്കപ്പെടാനായി നിങ്ങൾ പരിഹാരം ചെയ്യണം." പാപപരിഹാര ദിനത്തിലെ ഉപവാസത്തെപ്പറ്റിയാണ് ഇവിടെ പറയുന്നത്.

ചില പ്രത്യേക പാപങ്ങളുടെ പരിഹാരത്തിനു വേണ്ടി ഇസ്രായേൽ ജനം നോമ്പും ഉപവാസവും അനുഷ്ഠിച്ചിരുന്നു. 1 സാമുവേൽ 7:6 ൽ വിഗ്രഹാരാധനയ്ക്ക് പരിഹാരമായി സാമുവേൽ പ്രവാചകൻ നോമ്പിന് ആഹ്വാനം ചെയ്യുന്നു; ഒരു ദിവസം മുഴുവൻ അവർ ഉപവസിച്ചു. ഞങ്ങൾ കർത്താവിനെതിരായി പാപം ചെയ്തുവെന്നു അവർ ഏറ്റു പറഞ്ഞു (1 സാമു 7:6).

എസ്രാ ജനത്തിന്റെ പാപങ്ങളെ പ്രതി വേദനിക്കുകയും കരയുകയും ഉപവസിക്കുകയും ചെയ്തു (എസ്രാ 9:3). നിനുവെയിലെ ജനങ്ങൾ തങ്ങളുടെ പാപങ്ങൾക്ക് പരിഹാരമായി 40 ദിവസം ചാക്കുടുത്ത് ചാരം പൂശി ഉപവസിച്ചു. നാഥാൻ പ്രവാചകൻ ദാവീദിന്റെ പാപത്തെക്കുറിച്ച് കുറ്റപ്പെടുത്തിയപ്പോൾ ദാവീദ് സ്വയം എളിമപ്പെട്ടുകൊണ്ട് പശ്ചാത്തപിക്കുകയും ഉപവസിക്കുകയും ചെയ്തു (2 സാമു 12:13- 17).

**2. ദൈവത്തിന്റെ വെളിപ്പെടുത്തലുകൾക്ക് ഒരുക്കമായുള്ള ഉപവാസം**

സീനായ് മലമുകളിൽ വച്ച് ദൈവകല്പനകൾ സ്വീകരിക്കുന്നതിനുള്ള ഒരുക്കമായി മോശ 40 ദിനരാത്രങ്ങൾ ഉപവസിച്ചു (പുറ 34:28). ദാനിയേൽ തനിക്കുണ്ടായ ദർശനങ്ങൾക്ക് മുൻപായി തപശ്ചര്യകൊണ്ട് ശരീരത്തെ പീഡിപ്പിക്കുകയും മനസ്സിനെ വിനയപ്പെടുത്തുകയും ചെയ്തു (ദാനി9:3, 10:23). ദൈവവചനം ശ്രവിക്കാനും ദൈവത്തെ ദർശിക്കാനും മോശയും ദാനിയേലും നോമ്പാൽ ശക്തരായി.

**3. ശത്രുക്കളിൽ നിന്നും നാശത്തിൽ നിന്നും രക്ഷപെടുന്നതിനുള്ള ഉപവാസം**

ദൈവശിക്ഷ വരുമെന്നു ഏലിയ പ്രവാചകൻ വഴി ദൈവം ആഹാബിനെ അറിയിച്ചു. "ആഹാബ് ഇത് കേട്ട് വസ്ത്രം കീറി ചാക്കുടുത്ത് ഉപവസിക്കുകയും ചാക്ക് വിരിച്ച് ഉറങ്ങുകയും മനം തകർന്ന് തല താഴ്ത്തി നടക്കുകയും ചെയ്തു" (1 രാജ 21: 28). അപ്പോൾ കർത്താവ് ഏലിയായോട് അരുളി ചെയ്തു. "ആഹാബ് എന്റെ മുമ്പിൽ എളിമപെപ്പട്ടത് കണ്ടില്ലേ? അവൻ തന്നെത്തന്നെ താഴ്ത്തിയതിനാൽ, അവന്റെ ജീവിതകാലത്ത് ഞാൻ നാശം വരുത്തുകയില്ല" (1 രാജ 21:29). വ്യക്തിപരമായ നാശം അകറ്റാൻ എന്നതുപോലെ പൊതുവായ ശത്രുക്കളിൽ നിന്നും നാശത്തിൽ നിന്നും രക്ഷപെടാൻ ജനം ഒന്നാകെ ഉപവസിക്കുന്നതും പഴയനിയമത്തിൽ കാണാം (ന്യായാ 20:26). രാജ്യ രക്ഷയ്ക്കു വേണ്ടിയും



അവർ ഉപവാസം പ്രഖ്യാപിച്ചിരുന്നു (നെഹെ 1:14).

**4. കർത്താവിന്റെ ദിനത്തെ അതിജീവിക്കാൻ ഉപവാസം**

കർത്താവിന്റെ ദിനത്തെ അതിജീവിക്കാൻ ചാക്കുടുത്ത് വിലപിക്കാനും ഉപവാസം പ്രഖ്യാപിക്കാനും കർത്താവിനോടു പ്രാർത്ഥിക്കാനും ജോയേൽ പ്രവാചകൻ ഉപദേശിക്കുന്നു (ജോയേ 1:13-15). കർത്താവ് അരുളിച്ചെയ്യുന്നു: "ഇപ്പോഴെങ്കിലും ഉപവാസത്തോടും വിലാപത്തോടും നെടുവീർപ്പോടും കൂടെ നിങ്ങൾ പൂർണ്ണഹൃദയത്തോടെ എന്റെ അടുക്കലേയ്ക്ക് തിരിച്ചു വരുവിൻ. നിങ്ങളുടെ ഹൃദയമാണ് വസ്ത്രമല്ല കീറേണ്ടത്" (ജോയേ 2:12). കർത്താവിന്റെ ദിനത്തിനു വേണ്ടിയുള്ള ഒരുക്കം ഉപവാസമാണ്. മനുഷ്യപുത്രന്റെ ആഗമനം ഏത് സമയത്താണെന്ന് അറിയാത്തതുകൊണ്ട് ജാഗരൂകരായിരിക്കുവിൻ എന്ന് ഈശോ അരുളിചെയ്തിട്ടുണ്ട് (മത്താ 24: 44). നിരന്തരം ജാഗരൂകരായിരിക്കുവാൻ നമ്മെ ഒരുക്കുന്ന ആയുധമാണ് നോമ്പ്.

**5. ഉപവാസം : സ്വയ വിശുദ്ധീകരണത്തിന്**

യഥാർത്ഥമായ ഉപവാസത്തിന്റെ പ്രത്യേകതകളെന്തെന്ന് ഏശയ്യാ പ്രവാചകൻ വ്യക്തമാക്കുന്നു (എശ 58). ഉപവാസത്തിന്റെ ബാഹ്യമായ പ്രകടനങ്ങളല്ല പ്രധാനം ആന്തരീകതയാണ്. ഉപവാസത്തിന്റെ യഥാർത്ഥ ലക്ഷ്യം സ്വയ വിശുദ്ധീകരണമാണ്. "ദുഷ്ടതയുടെ കെട്ടുകൾ പൊട്ടിക്കുകയും നുകത്തിന്റെ കയറുകൾ അഴിക്കുകയും മർദ്ദിതരെ സ്വതന്ത്രരാക്കുകയും എല്ലാ നുകങ്ങളും ഒടിക്കുകയും ചെയ്യുന്നതല്ലേ ഞാൻ ആഗ്രഹിക്കുന്ന ഉപവാസം...മർദ്ദനവും കുറ്റാരോപണവും ദുർഭാഷണവും നിന്നിൽ നിന്ന് ദൂരെയകറ്റുക " (ഏശ 58:6,9). സഖറിയ 7:5 ൽ അവരുടെ ഉപവാസത്തിന്റെ ചൈതന്യമില്ലായ്മയെ പ്രവാചകൻ കുറ്റപ്പെടുത്തുന്നു. തുടർന്ന് 8:16മുതൽ19 വരെയുള്ള വാക്യങ്ങളിൽ പറയുന്നു "ഇതാണ് നിങ്ങൾ ചെയ്യേണ്ടത്. പരസ്പരം സത്യം പറയുക, നഗര കവാടങ്ങളിൽ സത്യസന്ധമായി ന്യായം വിധിക്കുക, അങ്ങനെ സമാധാനം പാലിക്കുക. പരസ്പരം തിൻമ നിരൂപീകരിക്കരുത്. കള്ള സത്യത്തിൽ ഇഷ്ടം തോന്നരുത്. ഞാൻ അത് വെറുക്കുന്നു" (സഖ 8:16-19).

**6. ഉപവാസം : സ്നേഹത്തിന്റെ പങ്കുവയ്പ്പ്**

ചാക്കുടുക്കുകയും ചാരം പൂശുകയും ചെയ്യുന്നതല്ല യഥാർത്ഥമായ ഉപവാസം. പിന്നെയോ അത് സ്നേഹത്തിന്റെ പങ്കുവയ്പ്പാണ് ഏശയ്യാ പറയുന്നു: "വിശക്കുന്നവരുമായി ആഹാരം പങ്കുവയ്ക്കുകയും ഭവനരഹിതനെ വീട്ടിൽ സ്വീകരിക്കുകയും നഗ്നനെ ഉടുപ്പിക്കുകയും സ്വന്തക്കാരിൽ നിന്ന് ഒഴിഞ്ഞുമാറാതിരിക്കുകയും ചെയ്യുന്നതല്ലേ അത്... വിശക്കുന്നവർക്ക് ഉദാരമായി ഭക്ഷണം കൊടുക്കുകയും പീഡിതർക്ക് സംതൃപ്തി നൽകുകയും ചെയ്താൽ നിന്റെ പ്രകാശം അന്ധകാരത്തിൽ ഉദിക്കും" (ഏശ 58: 7,10).

**7. ദൈവത്തിന്റെ ഇഷ്ടം അന്വേഷിക്കലാണ് ഉപവാസം**

സ്വന്തം സുഖം നേടുന്നതും, സ്വന്തം വഴികളിലൂടെ നടക്കുന്നതുമല്ല ഉപവാസം. പിന്നെയോ ദൈവത്തിന്റെ വഴികളിലൂടെ നടക്കുന്നതും ദൈവത്തിന്റെ ഇഷ്ടം അന്വേഷിക്കലുമാണ്. ഏശയ്യാ അരുളിചെയ്യുന്നു: സാബത്തിനെ ചവിട്ടി മെതിക്കുന്നതിൽ നിന്നും എന്റെ വിശുദ്ധദിവസത്തിൽ നിന്റെ ഇഷ്ടം അനുവർത്തിക്കുന്നതിൽ നിന്നും നീ പിന്തിരിയുക.... നിന്റെ സ്വന്തം വഴിയിലൂടെ നടക്കാതെയും നിന്റെ താത്പര്യങ്ങൾ അന്വേഷിക്കാതെയും വ്യർത്ഥഭാഷണത്തിൽ ഏർപ്പെടാതെയും അതിനെ ആദരിക്കുക (ഏശ 58: 13-14).

**നോമ്പും ഉപവാസവും പുതിയ നിയമത്തിൽ**

**1. യേശുവിന്റെ 40 ദിവസത്തെ ഉപവാസം (മത്താ 4:1-11, മർക്കോ 1:12-13, ലൂക്കാ 4:1-13)**

ഉപവാസത്തിലൂടെ കർത്താവ് തന്റെ ശുശ്രൂഷയ്ക്കായി ഒരുങ്ങുകയും അതിന്റെ പൂർത്തീകരണം പെസഹ രഹസ്യത്തിൽ നിവർത്തി



യാക്കുകയും ചെയ്തു. കർത്താവിന്റെ ഈ നോമ്പാണ് 40 ദിവസത്തെ നമ്മുടെ നോമ്പിനുള്ള മാതൃക. ഉപവാസത്തിലൂടെ ഒരുങ്ങി സഭ തന്റെ മണവാളന്റെ പെസഹ രഹസ്യങ്ങളിൽ പങ്കുചേരുന്നു. മിശിഹായുടെ 40 ദിനരാത്രങ്ങളിലെ ഉപവാസം മോശയുടെ ഉപവാസത്തെ ഓർമിപ്പിക്കുന്നു. മിശിഹ നവീന മോശയാണ്. ആദ്യപിതാവായ ആദത്തിന്റെ ഭക്ഷണ പ്രിയമാണ് പാപത്തിന് കാരണമായതെങ്കിൽ രണ്ടാമത്തെ ആദത്തിന്റെ ഉപവാസം രക്ഷയ്ക്ക് കാരണമായി.

**2. ബാഹ്യമായ പ്രകടനങ്ങളല്ല ആന്തരികതയാണ് പ്രധാനം**

മലയിലെ പ്രസംഗത്തിൽ യഥാർത്ഥമായ ഉപവാസത്തിന്റെ പ്രത്യേകത ഈശോ ചൂണ്ടിക്കാട്ടുന്നു. "നിങ്ങൾ ഉപവസിക്കുമ്പോൾ കപടനാട്യക്കാരെപ്പോലെ വിഷാദം ഭാവിക്കരുത്... എന്നാൽ നീ ഉപവസിക്കുന്നത് അദൃശ്യനായ പിതാവല്ലാതെ മറ്റാരും കാണാതിരിക്കുന്നതിന് ശിരസ്സിൽ തൈലം പുരട്ടുകയും മുഖം കഴുകുകയും ചെയ്യുക. രഹസ്യത്തിൽ അറിയുന്ന പിതാവ് നിനക്ക് പ്രതിഫലം നൽകും" (മത്താ 6:16–18).

**3. ഉപവാസം സാത്താനെതിരെയുള്ള ആയുധം**

മിശിഹാ 40 ദിവസത്തെ തന്റെ നോമ്പിന്റെ അവസാനത്തിലാണ് സാത്താനെ തോല്പിച്ചത്. ഈ അനുഭവത്തിൽ നിന്നാണ് ഈശോ പറഞ്ഞത: "പ്രാർത്ഥനയും ഉപവാസവും കൊണ്ടല്ലാതെ ഈ ജാതി പുറപ്പെട്ടുപോകയില്ലെന്ന്" (മർക്കോ 9:28). സാത്താനെതിരെയുള്ള ആയുധമാണ് ഉപവാസം.

**4. ഉപവാസം മണവാളന്റെ കൂടെ വസിക്കാനുള്ള മാർഗ്ഗം**

നിന്റെ ശിഷ്യൻമാർ ഉപവസിക്കാതിരിക്കുന്നതെന്തുക്കൊണ്ട് എന്ന യോഹന്നാന്റെ ശിഷ്യൻമാരുടെ ചോദ്യത്തിന് ഈശോ മറുപടി പറയുന്നു: "മണവാളൻ കൂടെയുള്ളപ്പോൾ മണവറത്തോഴർക്ക് ദു:ഖമായിരിക്കാനാവുമോ? മണവാളൻ അവരിൽ നിന്ന് അകറ്റപ്പെടുന്ന ദിവസങ്ങൾ വരും; അപ്പോൾ അവർ ഉപവസിക്കും." ഈശോ മണവാളനും, സഭ മണവാട്ടിയുമാണ്. അപ്പസ്തോലന്മാരാണ് മണവറ തോഴർ. ലേവിയുടെ ഭവനത്തിൽ വിരുന്നിനിരിക്കുമ്പോഴാണ് ഈ സംഭവം നടക്കുന്നത്. ഈ വിരുന്ന് ഒരു സാധാരണ ഭക്ഷണമല്ല. മിശിഹായും സഭയും തമ്മിലുള്ള വിവാഹവിരുന്നിന്റെ അടയാളമാണ്. പഴയ നിയമ കാലത്ത് ഉപവാസത്തോടൊപ്പം വിലാപവും നടന്നിരുന്നു. എന്നാൽ ഈ വിവാഹവിരുന്ന് ദുഃഖത്തിന്റേതല്ല സന്തോഷത്തിന്റേതാണ്, അതുകൊണ്ട് ഉപവാസമില്ല. എന്നാൽ മണവാളൻ എടുക്കപ്പെടുന്ന സയം വരും അപ്പോൾ അവർ ഉപവസിക്കും. എടുക്കപ്പെടുന്ന സമയം ഈശോയുടെ പീഡാസഹനത്തിന്റെയും മരണത്തിന്റെയും സൂചനയാണ്. ഈശോയുടെ മരണശേഷം ഉപവാസം മിശിഹായുടെ വിവാഹ വിരുന്നിലേക്ക് പ്രവേശിച്ച് അവനോടൊപ്പം ഒന്നാകുന്നതിനുള്ള ഒരുക്കമാണ്. മണവാളനോടൊപ്പം പ്രത്യേകാൽ വസിക്കുന്നതിനും അവന്റെ സാമീപ്യം അനുഭവിക്കുന്നതിനും മണവാട്ടിയായ സഭ ശ്രമിക്കുന്ന നാളുകളാണ് നോമ്പും ഉപവാസവും.

**5 അപ്പസ്തോലന്മാരുടെ ദൗത്യത്തിന്റെ പ്രധാന ശക്തിയായ ഉപവാസം**

വി. പൗലോസ് തന്റെ മാനസാന്തരത്തിനുശേഷം മൂന്നു ദിവസം ഉപവസിച്ചു (അപ്പ 9.9). പൗലോസും ബർണബാസും അന്ത്യോക്യയിലെ സഭയിലെ പ്രവാചകന്മാരോടൊപ്പം പ്രാർത്ഥനയിലും ഉപവാസത്തിലും കഴിഞ്ഞിരുന്നു എന്ന് അപ്പ 13:3-ൽ വരെയുള്ള ഭാഗത്ത് കാണുന്നു. ബർണബാസിനെയും സാവൂളിനെയും കൈവയ്പ്പ് നൽകി ദൗത്യത്തിനായി അയയ്ക്കുന്നത് ഉപവാസത്തിനും പ്രാർത്ഥനയ്ക്കും ശേഷമാണ്. പൗലോസും ബർണബാസും സഭാസമൂഹങ്ങൾക്ക് രൂപം നൽകുകയും ശ്രേഷ്ഠന്മാരെ സഭകൾതോറും നിയമിക്കുകയും ചെയ്തു. ശ്രേഷ്ഠന്മാരെ നിയമിക്കുന്നതിന് മുമ്പ് പ്രാർത്ഥനയിലും ഉപവാസത്തിലും കഴിച്ചുകൂട്ടി: "അവർ സഭകൾ തോറും ശ്രേഷ്ഠന്മാരെ നിയമിച്ച് പ്രാർത്ഥനയോടും ഉപവാസത്തോടും അവരെ തങ്ങൾ വിശ്വസിച്ച കർത്താവിന് സമർപ്പിച്ചു" (അപ്പ 14.23).

**IV നോമ്പ് സഭാപിതാക്കന്മാരുടെ പ്രബോധനങ്ങളിൽ**

**1.** ആദിമ സഭയിൽ ആദ്യത്തെ രണ്ട് നൂറ്റാണ്ടുകളിൽ പ്രധാനമായും 3 ഉപവാസങ്ങൾ ഉണ്ടായിരുന്നു.

a) ആദിമ ക്രൈസ്തവർ മിശിഹായുടെയും അപ്പസ്തോലന്മാരുടെയും മാതൃക അനുസരിച്ച് ഉപവസിച്ചിരുന്നു. യഹൂദർ

ഉപവസിച്ചിരുന്ന തിങ്കൾ, വ്യാഴം എന്നീ ദിവസങ്ങൾക്കു പകരമായി ക്രൈസ്തവർ ബുധനാഴ്ചയും വെള്ളിയാഴ്ചയും ഉപവസിച്ചിരുന്നു. വെള്ളിയാഴ്ച കർത്താവിന്റെ കുരിശുമരണത്തിന്റെ ദിവസമായതുകൊണ്ടും ബുധനാഴ്ച കർത്താവിനെ പടയാളികൾ പിടിച്ച ദിവസമായതു കൊണ്ടും ഉപവസിച്ചിരുന്നു. 9-ാം നൂറ്റാണ്ടിലെ ആരാധനാക്രമത്തിൽ ബുധനാഴ്ചയ്ക്ക് ദുഃഖവെള്ളിയുടെ സ്വഭാവമുണ്ടായിരുന്നു. (ഡോ. ജോസഫ് കലറങ്ങാട്ട്, പൗരസ്ത്യ ദൈവശാസ്ത്രദർശനങ്ങൾ, പേജ്, 516).

b) മാമോദീസായ്ക്ക് ഒരുക്കമായി മാമോദീസാ സ്വീകരിച്ചിരുന്നവരും അത് പരികർമ്മം ചെയ്തവരും ഉപവസിച്ചിരുന്നു. ഈ ഉപവാസമാണ് പിന്നീട് സഭയിൽ 50 നോമ്പായി മാറിയത്.

c) പീഡാനുഭവ ആഴ്ചയിലെ ഉപവാസത്തെക്കുറിച്ച് അപ്പസ്തോലിക് കോൺസ്റ്റിറ്റ്യൂഷൻ ഇപ്രകാരം പറയുന്നു. "പെസഹായുടെ ആഴ്ചയിൽ തിങ്കൾ മുതൽ വെള്ളിവരെയുള്ള ദിവസങ്ങളിൽ ഉപവസിക്കുവിൻ വെള്ളിയാഴ്ചകളിലും സാബത്തിലും പൂർണ്ണമായി പുലർച്ചെ കോഴി കൂവുന്നതുവരെ ഉപവസിക്കണം. ആ ദിവസങ്ങളിൽ ആറുമണിക്കേ ഭക്ഷിക്കാവൂ. എന്നാൽ വ്യാഴാഴ്ച രാത്രി കോഴി കൂവുന്നതുവരെ പള്ളിയിൽ ഉണർന്നിരുന്നു പ്രാർത്ഥിക്കണം." (ഡോ. ജോസഫ് കലറങ്ങാട്ട്, പൗരസ്ത്യ ദൈവശാസ്ത്രദർശനങ്ങൾ, പേജ്, 516).

**2. റോമിലെ വി.ക്ലമന്റ്** "ദാനധർമ്മം പാപത്തിന് ഒരു പരിഹാരം എന്ന നിലയിൽ നല്ലതു തന്നെ. ഉപവാസം പ്രാർത്ഥനയേക്കാളും നല്ലതാണ്." ദൈവവുമായി അനുരഞ്ജനപ്പെടുന്നതിന് ഉപവാസമാകുന്ന ബലി ആവശ്യമാണെന്ന് തെർത്തുല്യർ പറയുന്നു.

**3. ഹെർമാസിന്റെ ഇടയൻ:** "ദൈവ മുൻപാകെ നീ ചെയ്യേണ്ട ഉപവാസം ഇതാകുന്നു: നിന്റെ ജീവിതത്തിൽ ഒരു ദുഷ്പ്രവർത്തിയും ചെയ്യരുത്. ശുദ്ധഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കണം. കർത്താവിന്റെ നിർദ്ദേശങ്ങളിലൂടെ നടന്ന് അവിടുത്തെ കൽപനകൾ പാലിക്കണം. നിന്റെ ഹൃദയത്തിൽ ദുർവിചാരങ്ങളൊന്നും പ്രവേശിക്കരുത്; ദൈവത്തിൽ ഉറച്ച വിശ്വാസം ഉണ്ടായിരിക്കണം... ഉപവാസ ദിവസം അപ്പവും വെള്ളവും മാത്രമെ രുചിക്കാവൂ, ഉപവാസ ദിവസം നീ ഭക്ഷിക്കുമായിരുന്ന ആഹാരത്തിന്റെ വില എന്തുവരുമെന്ന് കണക്കുകൂട്ടുക. അത് ഒരു വിധവയ്ക്കോ അനാഥനോ, ആവശ്യക്കാരായ മറ്റാർക്കെങ്കിലുമോ നൽകുക"(ജി. ചേടിയത്ത്, ഹെർമാസിന്റെ ഇടയൻ, 84)

4. **ഡിഡസ്ക്കാലിയ** "ഞായറാഴ്ച ഉപവസിക്കരുത് കാരണം അത് കർത്താവിന്റെ പുനരുത്ഥാന ദിനമാണ്. പീഡാനുഭവ ആഴ്ച മുഴുവൻ ഉപവസിക്കണം. ഉപവാസകാലത്ത് അപ്പവും, ഉപ്പും, വെള്ളവും മാത്രമേ ഭക്ഷിക്കാവൂ. അതും ഒമ്പതാം മണിക്കൂറിൽ മാത്രം. ഉറക്കമൊഴിച്ചിരുന്ന് പ്രാർത്ഥിക്കണം. പ്രവാചക ഗ്രന്ഥങ്ങൾ, സുവിശേഷങ്ങൾ, സങ്കീർത്തനങ്ങൾ എന്നിവ വായിക്കണം. ദാരിദ്ര്യത്തിലും ഇല്ലായ്മയിലും കഴിയുന്നവർക്ക് ആവശ്യം പോലെ കൊടുക്കുവാൻ ഉത്സാഹിക്കുക" (ജോസഫ് കല്ലറങ്ങാട്ട്, പൗരസ്ത്യദൈവശാസ്ത്ര ദർശനങ്ങൾ പേജ്, 522)

**5. അഫ്രാത്ത്**"ഉപവാസം ദൈവതിരുമുമ്പിൽ വലിയ നിധിയാണ്. അത് തിന്മയ്ക്കെതിരെയുള്ള ആയുധമാണ്. ഹൃദയ പരിശുദ്ധിയില്ലെങ്കിൽ ഉപവാസം സ്വീകാര്യമല്ല. അതുകൊണ്ട് ഹൃദയം വിശുദ്ധമാക്കുകയും സംസാരത്തിൽ സൂക്ഷിക്കുകയും തിന്മയിൽ നിന്ന് മാറി നിൽക്കുകയും ചെയ്യണം. മിശിഹായുടെ ശരീര രക്തങ്ങൾ സ്വീകരിക്കുന്നവർ തിന്മ സംസാരിക്കാതെ സൂക്ഷിക്കണം. കാരണം രാജപുത്രൻ അതിലൂടെയാണ് നമ്മിൽ പ്രവേശിക്കുന്നത്" (ജോസഫ് കല്ലറങ്ങട്ട്, പൗരസ്ത്യദൈവശാസ്ത്ര ദർശനങ്ങൾ പേജ്, 526)

**6 അപ്രേം:** ഉപവാസത്തെക്കുറിച്ച് 12 പാട്ടുകൾ മാർ അപ്രേം എഴുതിയിട്ടുണ്ട്. അപ്രേം പറയുന്നു: "ആത്മീയമായി നാം സമ്പന്നരാകാൻ ദൈവം തന്ന ആത്മീയ നിധിയാണ് ഉപവാസം. നമ്മുടെ മനസ്സുകൾ ദൈവത്തിലേക്കുയർത്താനും, പ്രലോഭനങ്ങളെ നേരിടാനും, പരിശുദ്ധാത്മാവിന്റെ ദാനങ്ങൾ സ്വീകരിക്കാനും ഉപവാസം അത്യാവശ്യമാണ്. വിശുദ്ധിയുടെ സ്നേഹിതയാണ് ഉപവാസം. വിശുദ്ധിയുടെ ഫലങ്ങൾ പുറപ്പെടുവിക്കുന്ന ഉപവാസത്തെ സ്നേഹിക്കുക. മനസ്സും ആത്മാവും അഴുക്കില്ലാത്തതായി സൂക്ഷിക്കുക. നല്ല താൽപര്യങ്ങൾ ഹൃദയത്തിൽ ജനിപ്പിക്കുക. അങ്ങനെ ജീവന്റെ മണവറയിലേക്ക് വിളിക്കപ്പെടുക."ആത്മാവിന്റെ കറകളെ കഴുകികളയുന്നതും, പാപങ്ങളുടെ മുറിവുണക്കുന്നതുമായ തപശ്ചര്യാജീവിതത്തിന്റെ മൂന്ന് തൂണുകളാണ് ഉപവാസവും, പ്രാർത്ഥനയും, ജീവകാരുണ്യ പ്രവർത്തിയും. (Dr. James Aerthayil, The Spiritual Heritage of St.Thomas Christians Page.142)

**7. അന്ത്യോക്യയിലെ സേപേരിയോസ്** "ഉപവസിക്കുന്നവർ സൃഷ്ടിക്ക് അതിന്റെ പ്രാചീന മഹിമ നൽകുന്നു. ഉപവാസം അനുഷ്ഠിക്കുന്നവർക്ക് നിത്യജീവൻ ഉണ്ട്. അവൻ ക്രിസ്തുവിൽ വസിക്കുകയും ക്രിസ്തു അവനിൽ വസിക്കുകയും ചെയ്യുന്നു".

**8.മാബൂക്കിലെഫീലക്സീനോസ്**"കറ പിടിച്ച പഴയ മനുഷ്യനെ കഴുകുകയും തുടയ്ക്കുകയും വൃത്തിയാക്കുകയുമാണ് നോമ്പും ഭക്ഷ്യ വർജ്ജനവും വഴി നടക്കുക. ആത്മീയർ വസിക്കുന്ന വിശാലമായ സ്ഥലത്തേക്കുള്ള ഇടുങ്ങിയ വാതിലാണ് ഉപവാസവും നോമ്പും. ഭക്ഷ്യ വസ്തുക്കളുടെ വർജ്ജനയും ഉപവാസവും വഴി നാം നമ്മുടെ ഉദരം അടയ്ക്കുകയും അരൂപിയുടെ വിഭവങ്ങൾ സ്വീകരിക്കാൻ മറ്റൊരു ഉദരം തുറക്കുകയും ചെയ്യുന്നു. ശരീരം തന്റെ ആവശ്യങ്ങൾ കൊണ്ടും ദുരാശകളാൽ വിശന്നും ഏതുസമയത്തും യുദ്ധം ചെയ്യും എന്നതുകൊണ്ട് അതിനെ ജയിക്കാനും കീഴടക്കാനുമായി ഉപവാസമാകുന്ന ആയുധം ധരിക്കണം. നോമ്പും ഉപവാസവും വഴി നാം ഭക്ഷണത്തിനെതിരായല്ല സമരം ചെയ്യുക; നമ്മുടെവികാരങ്ങൾക്കെതിരായാണ്" (ജോസഫ് കല്ലറങ്ങട്ട്, പൗരസ്ത്യദൈവ ശാസ്ത്ര ദർശനങ്ങൾ പേജ്, 539)

**9. ജോൺ ക്രിസോസ്തോം**"പ്രാർത്ഥനയുടെ സഹോദരിയാണ് ഉപവാസം. നമ്മുടെ രക്ഷയുടെ ശത്രുവിനെ ഉപവാസം അകറ്റിക്കളയുന്നതു കൊണ്ട് നാം ഉപവാസത്തെ സ്നേഹിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യണം."

10 **ബർണബാസിന്റെ ലേഖനം** "ഇതാണെനിക്ക് സ്വീകാര്യമായ ഉപവാസമെന്ന് കർത്താവ് പറയുന്നു; അന്യായമായ എല്ല ബന്ധങ്ങളെയും സമ്മർദ്ദം ചെലുത്തി സമ്പാദിച്ചിട്ടുള്ള എല്ലാ വ്യാപാര ഉടമ്പടികളുടെയും കെട്ടുകൾ അഴിക്കുക, മർദ്ദിതരെ സ്വതന്ത്രരാക്കുക... വിശപ്പുള്ളവരെ തീറ്റാൻ നിന്റെ അപ്പം മുറിക്കുക, നഗ്നരായവരെ കണ്ടാൽ വസ്ത്രം ധരിപ്പിക്കുക, ഭവനരഹിതരെ നിന്റ വീട്ടിലേക്ക് കൊണ്ടുപോകുക" (ഡോ. ജോസഫ് ഞായല്ലൂർ, നോമ്പ് ഉപവാസ വർജ്ജന നൂറ്റാണ്ടുകളിലൂടെ പേജ്, 93)

### ബാർ എബ്രായാ

"നാൽപതു നോമ്പിന്റെ സാധാരണ ദിവസങ്ങളിൽ ഒൻപതാം മണിക്ക് മുൻപ് ക്രിസ്ത്യാനികൾ ഉപവാസം അവസാനിപ്പിച്ചുകൂടാ. ഉച്ചവരെ മാത്രമേ ഉപവാസം കാക്കുന്നുള്ളു എങ്കിൽ ഉപവാസമായി കണക്കാക്കപ്പെടുകയില്ല. അൻപതുനോമ്പിൽ എല്ലാദിവസവും രാവിലെയും ഉച്ചയ്ക്കും വൈകുന്നേരവും അൽമായരും, വൈദികരും ദൈവാലയത്തിൽ ഒന്നിച്ചു കൂടുകയും അവരവരുടെ സ്ഥാനത്തിനനുസരിച്ചുള്ള കർമ്മങ്ങൾ നിർവഹിക്കുകയും ചെയ്യുന്നു".

### ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഇവാനിയോസ്

"മനുഷ്യാത്മാവിനെ ഒരു പക്ഷിയോട് ഉപമിക്കാമെങ്കിൽ അതിനെ ദൈവത്തിങ്കലേക്ക് ഉയർത്തുന്ന രണ്ടു ചിറകുകൾ നോമ്പും നമസ്കാരവുമാണ്. നമ്മുടെ കർത്താവിന്റെ ജീവിതം മുഴുവൻ നിരന്തരമായ പ്രാർത്ഥനയുടെയും നോമ്പിന്റെയും മാതൃകയാണ്. വി.ശ്ലീഹന്മാരും സഭാപിതാക്കന്മാരും മറ്റു വിശുദ്ധരും പുണ്യാഭിവൃദ്ധി പ്രാപിച്ചത് ഈ ചിറകുകൾ കൊണ്ട് പറന്ന് ദൈവസംസർഗ്ഗം ചെയ്തു കൊണ്ടാണ്" (ഫാ. പ്രഭീഷ് ജോർജ്, ജാഗരൂകനായ അജപാലകൻ, പേജ്, 114).

### നോമ്പ് യാമപ്രാർത്ഥനകളിൽ

1) വിശുദ്ധ നോമ്പ് ജയത്തിന്റെ അടയാളവും ദുഷ്ട ശത്രുവിനെതിരെ തോൽക്കാത്ത ആയുധവും (വലിയ നോമ്പിലെ പ്രാർത്ഥനാക്രമം പേ.15). തിങ്കളാഴ്ച സന്ധ്യാ പ്രാർത്ഥനയിലെ കോലോയിൽ നാം ഇങ്ങനെ പ്രാർത്ഥിക്കുന്നു: "നമ്മുടെ കർത്താവ് വനത്തിൽ വച്ച് 40 ദിവസം ഉപവസിച്ച് സാത്താനോട് പോരാടി. ശത്രുവായ ആ ദുഷ്ടനെ മറിച്ചിടുകയും അതിനാൽ ശത്രുവിനെ ജയിപ്പാനുള്ള ആയുധം നമുക്ക്

നൽകുകയും ചെയ്തു" (പ്രാർത്ഥനാക്രമം പേജ്,17). നോമ്പിലെ പ്രാർത്ഥനയിൽ ഉടനീളം നോമ്പ് സാത്താനെതിരെയുള്ള ആയുധമാണ് എന്ന ആശയം നാം കാണുന്നു.

2. ഭൗമീകർക്ക് സ്വർഗത്തിലേക്ക് കരേറി ആത്മീയരോടുകൂടെ ചേരുവാനുള്ള മഹനീയ ഗോവണിയാണ് നോമ്പ് (പ്രാർത്ഥനാക്രമം പേജ്,12).

3. ആത്മാവിൽ നല്ല വിത്തുവിതയ്ക്കുന്ന ജാഗ്രതയുള്ള നോമ്പ് (പ്രാർത്ഥനാക്രമം പേജ്,14).

4. പിതാവായ ആദാമിന്റെ ഭോജനപ്രിയത്താലുണ്ടായ വീഴ്ചയിൽ നിന്ന് മനുഷ്യരെ വീണ്ടത് നോമ്പു വഴിയാണ് (പ്രാർത്ഥനാക്രമം പേജ്, 78).

5.മഹാശക്തിയുള്ളതും നന്മകൾ നിറഞ്ഞതുമാണ് നോമ്പ് (പ്രാർത്ഥനാക്രമം പേജ്, 91).

6. നോമ്പ് രക്ഷയുടെ ആയുധമാണ് (പ്രാർത്ഥനാക്രമം പേജ്, 93), പരിശ്രമശാലികളുടെ ആയുധമാണ് (പ്രാർത്ഥനാക്രമം പേജ്, 105).

11. നിത്യമായ യാത്രയ്ക്ക് വേണ്ടിയുള്ള പാഥേയമാണ് നോമ്പ് (പ്രാർത്ഥനാക്രമം പേജ്,183)

12 നോമ്പ് കുറ്റം കൂടാത്ത ആയുധവും ഒരിക്കലും വീണുപോകാത്ത കോട്ടയുമാണ് (പ്രാർത്ഥനാക്രമം പേജ്, 220)

13. നിത്യജീവനിലേക്കുള്ള ഞെരുക്കമുള്ളതും ഇടുങ്ങിയതുമായ വഴിയാണ് നോമ്പ് (പ്രാർത്ഥനാക്രമം പേജ്, 237)

14. നോമ്പ് വിശ്വാസികൾക്ക് മാണിക്യരത്നവും, ജീവന്റെ നിക്ഷേപവും അപഹരിക്കപ്പെടാത്ത വലിയ ആയുധവുമാകുന്നു (പ്രാർത്ഥനാക്രമം പേജ്, 240)

**നോമ്പിന്റെ ഫലങ്ങൾ**

1. പുനരുത്ഥാനത്തിന്റെ വലിയ ദിവസം നോമ്പുകാർ സുന്ദരരും തേജസ്വികളുമാകും. അവരുടെ അദ്ധ്വാനത്തിന്റെ ഫലംഅവർ സ്വർഗ്ഗരാജ്യത്തിൽ പ്രാപിക്കും (പ്രാർത്ഥനാക്രമം പേജ്, 285).

2. ദൈവത്തെ പ്രസാദിപ്പിക്കാൻ കഴിയും (പ്രാർത്ഥനാക്രമം പേജ്, 260)




7. നോമ്പ് വലിയ നിക്ഷേപമാകുന്നു (പ്രാർത്ഥനാക്രമം പേജ്,105)

8.മനുഷ്യരുടെ ആത്മാക്കൾക്ക് സ്വർഗ്ഗത്തിലേക്ക് കരേറുവാൻ ആത്മീയ ചിറകുകൾ നൽകുന്നത് നോമ്പാണ് (പ്രാർത്ഥനാക്രമം പേജ്,117)

9. ആടുകൾ ആത്മീയ പുഷ്ടി പ്രാപിക്കുകയും വിശുദ്ധിയിൽ ആനന്ദിക്കുകയും തേജസിൽ നയിക്കപ്പെടുകയും ചെയ്യുന്ന പുൽമാലിയാണ് നോമ്പ് (പ്രാർത്ഥനാക്രമം പേജ്,128)

10. ശരീരത്തെ കാക്കുകയും മരണവും നാശവും വരുത്തുന്ന ഇന്ദ്രിയേച്ഛകളെ കീഴടക്കാനും സഹായിക്കുന്ന പടച്ചട്ടയാണ് നോമ്പ് (പ്രാർത്ഥനാക്രമം പേജ്,174)

3. ശത്രുവിനെ വിജയിക്കാനും വിജയകിരീടം പ്രാപിക്കാനും ഇടയാകും (പ്രാർത്ഥനാക്രമം പേജ്, 105)

4. നോമ്പാൽ കടങ്ങൾ ക്ഷമിക്കപ്പെടുകയും, പാപങ്ങൾ മായിക്കപ്പെടുകയും ചെയ്യുന്നു (പ്രാർത്ഥനാക്രമം പേജ്, 252).

5. മാലിന്യങ്ങൾ തുടക്കപ്പെടുകയും ആത്മാവ് വെൺമയാകുകയും ആത്മീയ ചിറകുകൾ ലഭിക്കുകയും ചെയ്യുന്നു (പ്രാർത്ഥനാക്രമം പേജ്, 252).

6. നോമ്പാൽ ആശ്വസിപ്പിക്കപ്പെടുന്നവന് സ്വർഗ്ഗഭാഗ്യം ഒരുക്കപ്പെട്ടിരിക്കുന്നു (പേജ്, 252). പറുദീസയിൽ ആനന്ദിക്കുന്നു (പേജ്, 247).

7. നോമ്പനുഷ്ഠിക്കുന്നവൻ ദൈവത്തിന്റെ ആലയവും പരിശുദ്ധാത്മാവിന്റെ വാസസ്ഥലവുമാകുന്നു (പേജ്, 247).

8. കടങ്ങളിൽ നിന്നും ദോഷങ്ങളിൽ നിന്നുമുള്ള മോചനം (പേജ്, 240).

9. കോപത്തെ ശാന്തമാക്കി ആത്മശരീരങ്ങളെ ശുദ്ധീകരിക്കുന്നു(പേജ്, 233).

10.നോമ്പാൽ കർത്താവ് നമ്മോട് രമ്യപ്പെടുകയും തന്റെ സമാധാനം നമ്മിൽ വസിപ്പിക്കുകയും ചെയ്യുന്നു(പേജ്, 222).

11. ദുഷ്ടനെ ജയിക്കുവാനുള്ള കൃപ ലഭിക്കുന്നു (പേജ്, 216).

12. തെരഞ്ഞെടുക്കപ്പെട്ടവർക്ക് മാലാഖമാരുടെ തേജസും സ്വർഗ്ഗത്തിലേക്ക് പറക്കുന്നതിനുള്ള ആത്മീയ ചിറകുകളും നോമ്പ് സമ്പാദിച്ചു കൊടുക്കുന്നു (പേജ്,165).

13. ആത്മശരീരങ്ങളുടെ രോഗങ്ങളിൽ നിന്നുള്ള വിമുക്തിയും, പുണ്യ കൃത്യങ്ങളിൽ ഉണർവും ലഭിക്കുന്നു.(പേജ്, 252).

14. മാലാഖമാർക്കും ഉന്നതത്തിലെ ഈറേദൂതന്മാർക്കും ജൂതന്മാർക്കും മിത്രങ്ങളാവുകയും സ്വർഗ്ഗരാജ്യം അവകാശപ്പെടുകയും ചെയ്യും (പേജ്, 142).

15. വെടിപ്പോടെ നോമ്പ് നോൽക്കുന്നവന്റെ തലമുറ മാലാഖമാരോടുകൂടെ ചേർക്കപ്പെട്ടിരിക്കുന്നു... അവരെ സംരക്ഷിക്കുന്നവൻ കർത്താവാകയാൽ ദുഷ്ടന് അവനെ സ്പർശിക്കുന്നതിനുപോലും സാധ്യമല്ല (പേജ്,140).

16. നോമ്പാചരിക്കുന്നവൻ എല്ലായ്പ്പോഴും സ്വർഗ്ഗത്തിലാകുന്നു (പേജ്, 88).

17. ശരീരത്തെ കീഴ്പ്പെടുത്തുകയും ആത്മാവിനെ വെണ്മയുള്ളതാക്കുകയും ചെയ്യുന്നു(പേജ്, 78).

18. ദുർവികാരങ്ങളെ ശമിപ്പിക്കുകയും ദൈവസന്നിധിയിലേക്ക് അടുപ്പിക്കുകയും മാലാഖമാരോട് സഖ്യമുണ്ടാക്കുകയും ചെയ്യുന്നു(പേജ്, 78).

19 .ദുഷ്ടതകളെ പിഴുതുകളയുകയും തിന്മകളെ അകറ്റുകയും ചെയ്യുന്നു (പേജ്, 14).

**ഉപസംഹാരം**

വിശുദ്ധ നോമ്പ് അനുഗ്രഹത്തിന്റെ കലവറയാണ്. ആത്മപരിത്യാഗത്തിലൂടെയും, പ്രാർത്ഥനയിലൂടെയും, ദാനധർമ്മത്തിലൂടെയും അനുഗ്രഹങ്ങൾ കൊയ്തെടുക്കുന്ന പുണ്യകാലമാണ്. സാത്താന്റെ പ്രവർത്തനങ്ങൾ വർദ്ധിക്കുന്ന ഈ കാലഘട്ടത്തിൽ നോമ്പാകുന്ന ആയുധം ധരിച്ച് അവനെ നേരിടണം. എല്ലാപ്രതിസന്ധികളുടെയും പ്രശ്നങ്ങളുടെയും നടുവിൽ സഭയുടെ ശക്തമായ ആയുധങ്ങളാണ് പ്രാർത്ഥനയും ഉപവാസവും. ക്രിസ്തു നടന്ന അതേ പാതയിലൂടെ സ്വയംപരിത്യാഗത്തിന്റെ ആയുധവുമായി നമുക്ക് മുന്നോട്ടു പോകാം.

കവർ സ്റ്റോറി



സിസ്റ്റർ ഡോ. നമിത SIC

# തപസിന്റെ ആയുധങ്ങൾ ധരിച്ച് ദൈവാനുഗ്രഹത്തിന്റെ നവയുഗത്തിലേക്ക്



സഭാവത്സരത്തിൽ ദൈവാനുഗ്രഹം പ്രാപിക്കുന്നതിനുള്ള ഏറ്റവും അനുഗ്രഹീത കാലമാണ് വലിയനോമ്പുകാലം. ക്രിസ്തുവിന്റെ മണവാട്ടിയായ സഭാഗാത്രത്തിലെ അവയവങ്ങളെന്ന നിലയിൽ മണവാളനായ ക്രിസ്തുവിനോടും സഭാസമൂഹത്തോടുംചേർന്ന് സഭയുടെ നിർദ്ദേശമനുസരിച്ച് ദൈവസ്നേഹത്താൽ പ്രേരിതരായി നോമ്പനുഷ്ഠിക്കാൻ പ്രായപൂർത്തിയായവരിൽ ആരോഗ്യമുള്ള സഭാമക്കളെല്ലാവർക്കും കടമയുണ്ട്. ഈ കടമ നാം നിർവഹിച്ചേ മതിയാകൂ. തപസിന്റെ ആയുധങ്ങൾ ധരിച്ച്, വിശ്വാസത്തിൽ പടിപടിയായി വളർന്ന് ദൈവമഹത്വം ദർശിക്കാനും ദൈവാനുഗ്രഹത്തിന്റെ നവയുഗത്തിലേക്കു പ്രവേശിക്കാനും നമുക്കൊരുമിച്ച് പരിശ്രമിക്കാം! ഈ ലക്ഷ്യത്തോടെ നോമ്പിന്റെ അർത്ഥം, ലക്ഷ്യങ്ങൾ, പ്രാധാന്യം എന്നിവ ധ്യാന-പഠന വിഷയമാക്കുകയാണ് ഈ ചെറുലേഖനത്തിൽ.

**നോമ്പിന്റെ അർത്ഥം:** ഉപവാസം, പ്രാർത്ഥന, ധ്യാനം, വർജന, പ്രായശ്ചിത്ത പ്രവൃത്തികൾ, സ്വയപരിത്യാഗം, പങ്കുവയ്ക്കൽ പുണ്യപ്രവൃത്തികൾ എന്നിവയുൾക്കൊള്ളുന്ന തപസിന്റെ ഒരു ജീവിതക്രമമാണ് നോമ്പ്. *ഉപവസിക്കുക* എന്നതുകൊണ്ടർത്ഥമാക്കുന്നത് അരികിൽ വസിക്കുക എന്നാണ്. അതായത്, നോമ്പുകാലത്ത് ചില സമയങ്ങളിൽ ഭക്ഷണം പൂർണമായും ഉപേക്ഷിച്ച് പ്രാർത്ഥനാപൂർവം തമ്പുരാന്റെ അരികിൽ വസിക്കണം. നോമ്പിന്റെ ആരംഭദിവസമായ ശുബ്ക്കോനോ ദിനത്തിലും നോമ്പുകാലത്തെ എല്ലാ വെള്ളിയാഴ്ചകളിലും ഒരുനേരമെങ്കിലും ഉപവസിക്കണം. ഭക്ഷണം കഴിക്കാതിരുന്നതുകൊണ്ടു മാത്രം ഉപവാസമാകുന്നില്ല, കർത്താവിന്റെ അരികിൽ വസിക്കുന്നതാണ് ഏറ്റവും പ്രധാന കാര്യം. ദൈവത്തിന്റെ അരികിൽ വസിക്കാനും പ്രാർത്ഥിക്കാനുമാണ് നാം ഉപവസിക്കുന്നത്.

നോമ്പുകാലം തപസിന്റെയും പ്രാർത്ഥനയുടെയും കാലമാണ്. അനുതാപപൂർവം നന്ദിയോടും സമർപ്പണഭാവത്തോടുംകൂടെ ദൈവതിരുസന്നിധിയിലേക്കു ഹൃദയം ഉയർത്തി സ്നേഹസല്ലാപത്തിലേർപ്പെടുന്നതും, അവിടുത്തെ ആരാധിച്ചു മഹത്വപ്പെടുത്തി അവിടുത്തോടുകൂടെവസിച്ചുകൊണ്ട് സകലർക്കുംവേണ്ടി മാദ്ധ്യസ്ഥം അപേക്ഷിക്കുന്നതുമാണ് *പ്രാർത്ഥന.* തിരുസഭയോടു ചേർന്നുള്ള നോമ്പുകാല പ്രാർത്ഥനകൾ ഏറെ അനുഗ്രഹപ്രദമാണ്. ദൈവത്തെ മഹത്വപ്പെടുത്തുന്നതിനും, സാത്താന്റെ കോട്ടകളെ തകർക്കുന്നതിനും, നമ്മെയും ലോകത്തെ മുഴു

വനും വിശുദ്ധീകരിക്കുന്നതിനും, സകലർക്കും ദൈവാനുഗ്രഹം പ്രാപിക്കുന്നതിനുമുള്ള എളുപ്പമാർഗമാണ് തിരുസഭയോടു ചേർന്നുള്ള പ്രാർത്ഥനകൾ. നമ്മുടെ പ്രാർത്ഥനാജീവിതത്തിൽ പ്രത്യേക പ്രാധാന്യമർഹിക്കുന്ന ഒന്നാണ് തിരുവചന *ധ്യാനം*. നിശബ്ദതയിൽ ദൈവത്തോടു ചേർന്നിരുന്ന് അവധാനതയോടെ വചനവെളിച്ചത്തിൽ ചിന്തിക്കുന്നതിനും, ദൈവത്തോട് ആലോചന ചോദിച്ച് അവിടുത്തെ മൃദുസ്വരം ശ്രവിക്കുന്നതിനും, ദൈവത്തിന്റെ സ്നേഹവാത്സല്യങ്ങൾ വ്യക്തിപരമായി അനുഭവിക്കുന്നതിനും ധ്യാനം അഥവാ മാനസീക പ്രാർത്ഥന നമ്മെ സഹായിക്കും. ധ്യാനം നമ്മെ മനസുകൊണ്ടും ഹൃദയം കൊണ്ടും ദൈവത്തോടടുപ്പിക്കുകയും ദൈവാന്വേഷണം ആനന്ദപൂർണവും സുഗമവുമാക്കുകയും ചെയ്യും. ആധുനിക മനുഷ്യന് യഥാർത്ഥമായ ഹൃദയസമാധാനവും ആനന്ദവും പകരുന്നതിന് നിരന്തരമായ തിരുവചന ധ്യാനവും ധ്യാനപൂർണമായ ആരാധനാജീവിതവുംപോലെ ഫലപ്രദമായി മറ്റൊന്നുമില്ല. നിരന്തരമായ തിരുവചന ധ്യാനം നമ്മെ ശരിയായ ജീവിതപരിവർത്തനത്തിലേക്കും, ദൈവസമ്പാദനത്തിലേക്കും അതിൽനിന്നുരുത്തിരിയുന്ന ദൈവസേവനത്തിലേക്കും നയിക്കും. ഇപ്രകാരമുള്ള ധ്യാനാത്മക ജീവിതം കാലഘട്ടത്തിന്റെ വലിയൊരാവശ്യമാണ്. സന്യാസ ഭവനങ്ങൾ മാത്രമല്ല കുടുംബങ്ങളുടെ ഉള്ളറകളും വ്യക്തിജീവിതത്തിന്റെ ആധികാരിക വിശുദ്ധസ്ഥലമായ ഹൃദയങ്ങളും ധ്യാനചൈതന്യത്താൽ നിറയണം. അങ്ങനെ ആത്മീയതയുടെ നിത്യനവമായ വസന്തത്തിലേക്കു പ്രവേശിക്കാൻ നമുക്കു കഴിയണം.

നോമ്പുകാലം വർജനയുടെയും സ്വയപരിത്യാഗത്തിന്റെയും പ്രായശ്ചിത്ത പ്രവൃത്തികളുടെയും കാലമാണ്. നോമ്പുകാലത്ത് മാംസം, മുട്ട മുതലായ ഭക്ഷണപദാർത്ഥങ്ങൾ നാം വർജിക്കുന്നു. ഈ *വർജന* സഭാനിയമം അനുസരിക്കാൻവേണ്ടി മാത്രം ആകരുത്. മറിച്ച് ദൈവസ്നേഹം നമ്മെ നിർബന്ധിക്കുന്നതുകൊണ്ടാകണം. ദൈവസ്നേഹത്താൽ പ്രേരിതരായി സഭാനിയമപ്രകാരമുള്ള വർജനയ്ക്കു പുറമേ നമുക്ക് ഏറ്റവും ഇഷ്ടമുള്ള ചോക്ലേറ്റ്, ഐസ്ക്രീം, വിവിധ പാനീയങ്ങൾ മുതലായവയും നോമ്പുകാലത്ത് ഉപേക്ഷിക്കുന്നത് വളരെ നല്ലതാണ്. ദൈവസ്നേഹത്താൽ പ്രേരിതമായ വർജന നമ്മുടെയും ലോകംമുഴുവന്റെയും പാപത്തിന് പരിഹാരമായി ഭവിക്കും. മാത്രമല്ല, നമ്മുടെ ആത്മനിയന്ത്രണത്തിനും സ്വയനിഗ്രഹത്തിനുമുള്ള ഒരുത്തമ മാർഗവുമാണ് വർജന. വർജനയോടൊപ്പം സ്വയപരിത്യാഗത്തിലൂടെ പാപ പരിഹാരത്തിലേക്കും ജീവിതനവീകരണത്തിലേക്കും നാം കടന്നു വരണം.

നമ്മുടെ കർത്താവു പറയുന്നു: "നിങ്ങൾ സ്വയം പരിത്യജിച്ച് സ്വന്തം കുരിശുമെടുത്ത് എന്നെ അനുഗമിക്കുവിൻ'' (മർ 8:34). നോമ്പുകാലം *സ്വയപരിത്യാഗ*ത്തിലൂടെ ജീവിതനവീകരണത്തിലേക്കു കടന്നുവരാനും നമ്മുടെയും മറ്റനേകരുടെയും പാപങ്ങൾക്ക് പരിഹാരം ചെയ്യാനുമുള്ള കാലമാണ്. നമ്മുടെയും മറ്റനേകരുടെയും പാപപരിഹാരാർത്ഥം വിവിധ സ്വയ പരിത്യാഗപ്രവൃത്തികൾ നമുക്ക് ചെയ്യാവുന്നതാണ്: ഉദാഹരണമായി (1) താഴ്ത്തലുകളും തിരസ്കരണങ്ങളും എളിമപ്പെടാൻ കിട്ടുന്ന മറ്റവസരങ്ങളുമെല്ലാം വിനയത്തോടും സ്വയപരിത്യാഗ മനോഭാവത്തോടുംകൂടെ സ്വീകരിക്കുക. (2) സ്വന്തയിഷ്ടങ്ങൾ ഉപേക്ഷിച്ചുകൊണ്ട് മറ്റുള്ളവർക്കു പ്രയോജനപ്രദവും, ദൈവമഹത്വത്തിന് ഉതകുന്നതുമായ കാര്യങ്ങൾ തിരഞ്ഞെടുക്കുക. (3) വിജയവും പരാജയവും ഒരേ മനോഭാവത്തോടെ സ്വീകരിക്കുക (4) ഇഷ്ടമുള്ള ഭക്ഷണം, ശരീരത്തിനും മനസിനും കൂടുതൽ സുഖം പകരുന്നകാര്യങ്ങൾ മുതലായവ ഉപേക്ഷിച്ച് ആത്മാവിന്റെ വളർച്ചയ്ക്ക് സഹായകമായ കാര്യങ്ങൾ തിരഞ്ഞെടുക്കുക (5) ടെലിവിഷൻ, കമ്പ്യൂട്ടർ, ഇന്റർനെറ്റ്, മൊബൈൽ ഫോൺ മുതലായവക്കായി സമയം നഷ്ടപ്പെടുത്തുന്നശീലം അവസാനിപ്പിച്ച് ദൈവികകാര്യങ്ങൾക്കായി ആ സമയം ഉപയോഗിക്കുക. (6) ആത്മാവിന്റെ വളർച്ചക്ക് ഹാനികരവും ദൈവതിരുമനസിനു വിരുദ്ധവുമായ കൂട്ടുകാർ, ഫിലിം, സാഹചര്യങ്ങൾ മുതലായവ ഉപേക്ഷിച്ച് വളർച്ചയ്ക്കു സഹായകമായവ തിരഞ്ഞെടുക്കുക.

മുകളിൽ പറഞ്ഞ ഉപവാസം, പ്രാർത്ഥന, ധ്യാനം, വർജന, സ്വയപരിത്യാഗ പ്രവൃത്തികൾ മുതലായവ അടങ്ങുന്ന *പ്രായശ്ചിത്ത പ്രവൃത്തികൾ* നോമ്പിന്റെ ലക്ഷ്യങ്ങൾ പ്രാപിക്കുന്നതിന് വളരെ സഹായകമാണ്. കർത്താവിന്റെ പീഡാനുഭവത്തിന്റെയും കുരിശുമരണത്തിന്റെയും യോഗ്യതകളോടുചേർത്ത് ഒരു സഭാ സമൂഹമായി നമ്മുടെ പ്രായശ്ചിത്ത പ്രവൃത്തികൾ സമർപ്പിക്കുമ്പോൾ അതു നമുക്കും ലോകംമുഴുവനും വലിയ അനുഗ്രഹമായി ഭവിക്കും. അതോടൊപ്പം നമ്മുടെ *പങ്കുവയ്ക്കലും പുണ്യപ്രവൃത്തികളും* കൂടെ ചേരുമ്പോൾ നോമ്പ് കൂടുതൽ ഫലപ്രദമാകും. നോമ്പുകാലത്ത് മൂന്നു വിധത്തിലുള്ള പങ്കുവയ്ക്കൽ നമുക്കാവശ്യമാണ്. 1) ഉപവാസം വർജന ഇവയിലൂടെ സ്വരൂപിക്കുന്ന സമ്പത്ത് ദാരിദ്ര്യമനുഭവിക്കുന്ന സഹോദരങ്ങളുമായി പങ്കുവയ്ക്കണം. (2) പ്രാർത്ഥനാ ധ്യാനത്തിലൂടെ ലഭിക്കുന്ന ആത്മീയ അറിവും അനുഭവവും മറ്റുള്ളവരുമായി പങ്കുവയ്ക്കണം. (3) മാനസിക വ്യഥകളനുഭവിക്കുന്നവരെ നമ്മുടെ സ്നേഹപൂർവമായ സാന്നിദ്ധ്യത്തിലൂടെയും സംസാരത്തിലൂടെയും ആശ്വസിപ്പിക്കുന്നതിനായി നമ്മുടെ സമയവും പങ്കുവയ്ക്കണം. ഇവയോടൊപ്പം താഴെപ്പറയുന്ന പുണ്യപ്രവൃത്തികളും നമുക്ക് ചെയ്യാവുന്നതാണ് (1) രോഗികളെ സന്ദർശിച്ച് ആശ്വസിപ്പി



ക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക (2) ആരും സഹായത്തിനില്ലാത്ത കിടപ്പുരോഗികൾക്കുവേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുക (3) പ്രായമായവരും ഒറ്റയ്ക്കു താമസിക്കുന്നവരുമായവരെ സന്ദർശിച്ച് സന്തോഷം പകരുക, അവരോടൊരുമിച്ചു പ്രാർത്ഥിക്കുക (4) മരണവീടുകളിൽ പോയി പ്രാർത്ഥിക്കുകയും ജീവിച്ചിരിക്കുന്നവരെ ആശ്വസിപ്പിക്കുകയും ചെയ്യുക (5) അറിവില്ലാത്തവരെ പഠിപ്പിക്കുക (6) പ്രത്യാശയില്ലാതെ ജീവിക്കുന്നവർക്ക് നമ്മുടെ സാന്നിദ്ധ്യത്താലും പ്രാർത്ഥനയാലും ഉപദേശങ്ങളാലും പ്രത്യാശ പകരുക. (7) പാപത്തിലും പാപകരമായ സാഹചര്യങ്ങളിലും അകപ്പെട്ടുപോകുന്നവരെ മോചിപ്പിച്ച് അനുതാപത്തിലൂടെ ദൈവത്തോടടുപ്പിക്കുക. ഇവയോടൊപ്പം മറ്റു പല ജീവകാരുണ്യ പ്രവൃത്തികളും ചെയ്യാൻ നോമ്പുകാലത്ത് നാം കൂടുതൽ ശ്രദ്ധിക്കേണ്ടതാണ്.

**നോമ്പിന്റെ ലക്ഷ്യങ്ങൾ:** വലിയ നോമ്പുകാലം അനുഗ്രഹപൂർണമാക്കുന്നതിന് നോമ്പിന്റെ താഴെപ്പറയുന്ന ലക്ഷ്യങ്ങൾ സദാ മുന്നിൽ കണ്ടുകൊണ്ടുവേണം നാം നോമ്പനുഷ്ഠിക്കേണ്ടത്.



**1) യഥാർത്ഥ അനുതാപവും ജീവിതപരിവർത്തനവും:** നോമ്പിന്റെ പ്രധാനലക്ഷ്യങ്ങളിലൊന്നാണ് യഥാർത്ഥ അനുതാപവും ജീവിതപരിവർത്തനവും. മനുഷ്യന്റെ ശാശ്വത സൗഭാഗ്യത്തെയും ഹൃദയസമാധാനത്തെയും കാർന്നുതിന്നുന്ന ഒരു മാരകരോഗമാണ് പാപം. സർപ്പത്തിൽനിന്നെന്നപോലെ പാപത്തിൽനിന്ന് ഓടിയകലണമെന്ന് പ്രഭാഷകൻ നമ്മെ ആഹ്വാനംചെയ്യുന്നു (പ്രഭാ 21:2). നമ്മുടെ നോമ്പും പ്രാർത്ഥനകളും പാപത്തെ വെറുത്തുപേക്ഷിക്കുന്നതിനും യഥാർത്ഥ അനുതാപത്തിലൂടെ നന്മസ്വരൂപനായ ദൈവത്തിലേക്കു തിരിയുന്നതിനും നമ്മെ സഹായിക്കും. നുറുങ്ങിയ ഹൃദയമാണ് ഇതിനു നമുക്കനിവാര്യമായിരിക്കുന്നത്. നമ്മുടെ മനസിനെയോ ശരീരത്തെയോ ദണ്ഡിപ്പിക്കുന്നതിലും വേദനിപ്പിക്കുന്നതിലുമല്ല നോമ്പിന്റെ യഥാർത്ഥ അരൂപി അടങ്ങിയിരിക്കുന്നത്. കർത്താവിനിഷ്ടമുള്ള യാഗം നുറുങ്ങിയ ഹൃദയമാണ് (സങ്കീ 51:17). ജഡത്തിന്റെ മോഹങ്ങളിലും ഉല്ലാസങ്ങളിലും മുഴുകിയിരിക്കുന്ന ഒരാൾക്ക് നുറുങ്ങിയ ഹൃദയം ഉണ്ടാവുക പ്രയാസമാണ്. ലോകത്തോടുള്ള മൈത്രി ദൈവത്തോടുള്ള ശത്രുതയാണ് (യാക്കോബ് 4:4-10).

പാപത്തിൽനിന്നു പിന്തിരിഞ്ഞ് അനുതാപത്തോടെ നമ്മുടെ പാപങ്ങൾ ഏറ്റുപറഞ്ഞുകൊണ്ടാണ് നാം നോമ്പാചരിക്കേണ്ടത്. വി. കുമ്പസാരമെന്ന കൂദാശ ഇതിനു നമ്മെ സഹായിക്കുന്നു. നോമ്പിന്റെ ആരംഭത്തിലും, പകുതിനോമ്പിനോടടുത്തും പെസഹാ ആഴ്ച്ചയിലുമായി നോമ്പുകാലത്ത് മൂന്നു പ്രാവശ്യമെങ്കിലും നല്ല ഒരുക്കത്തോടെ വി. കുമ്പസാരം നടത്തേണ്ടതാണ്. എല്ലാം പകൽപോലെ വ്യക്തമായിക്കാണുന്ന ദൈവത്തിന്റെ തിരുമുമ്പിൽനിന്ന് സ്വന്തകുറ്റം മറച്ചുവയ്ക്കാനോ നീതീകരണം പറഞ്ഞ് ഒഴിഞ്ഞുമാറാനോ ശ്രമിക്കരുത്. പാപം ചെയ്തിട്ട് പാപബോധമോ അനുതാപമോ ഏറ്റുപറച്ചിലോ ഇല്ലാതെ നടക്കുന്ന മനുഷ്യന്റെ അവസ്ഥയെന്തെന്ന് സങ്കീർത്തകൻ വ്യക്തമാക്കുന്നു (32:3-4). മാത്രമല്ല, അനുതപിച്ച് പാപം ഏറ്റുപറഞ്ഞപ്പോഴുണ്ടായ രക്ഷകൊണ്ടു നമ്മെ പൊതിയുന്ന, അവിടുത്തെ സ്നേഹം നമ്മെ വലയം ചെയ്യുന്ന, അനുഭവത്തെയും സങ്കീർത്തകൻ എടുത്തുകാട്ടുന്നു (32:5-11). അകൃത്യങ്ങൾ ഉപേക്ഷിച്ച് തന്റെ അടുക്കലേക്കു തിരിയുന്നവരോട് കർത്താവു പ്രദർശിപ്പിക്കുന്ന കാരുണ്യം എത്രവലുതാണെന്ന് പ്രഭാഷകനും പ്രതിപാദിക്കുന്നു (പ്രഭാഷകൻ 17:25-29).

**2) തിന്മയുടെമേൽ വിജയംവരിച്ച് പുണ്യത്തിൽ വളരുക:** നോമ്പുകാലം തിന്മ ഉപേക്ഷിക്കാൻ മാത്രമല്ല തിന്മയുടെമേൽ വിജയംവരിച്ച് പുണ്യത്തിൽ വളരാനുള്ള കാലമാണ്. യേശുവിന്റെ ഉപവാസം തിന്മയുടെമേൽ വിജയംവരിച്ചുകൊണ്ട് സഹനത്തിന്റെ പാതയിലൂടെ തന്റെ ദൗത്യം നിറവേറ്റുന്നതിനുവേണ്ട ശക്തിയാർജിക്കുന്നതിനുള്ള കാലമായിരുന്നു. അവിടുന്നു ദൈവമായിരുന്നിട്ടും പരീക്ഷിക്കപ്പെട്ടു, എന്നാൽ പരാജയപ്പെട്ടില്ല. വി. യോഹന്നാൻ ശ്ലീഹാ പറയുന്നതുപോലെ വെളിച്ചത്തെ കീഴടക്കാൻ ഇരുളിനു കഴിയുകയില്ലല്ലോ (യോഹ 1:5). അതുപോലെ നമ്മിലും നന്മയുണ്ടെങ്കിലേ തിന്മയുടെമേൽ വിജയംവരിക്കാൻ സാധിക്കുകയുള്ളു, കാരണം ദൈവം നന്മയുടെ പക്ഷത്താണ്. നോമ്പുകാലം തിന്മയെ ജയിക്കുന്നതിനുമാത്രമല്ല പുണ്യത്തിൽ വളരുന്നതിനുള്ള കാലവുമാണ്. നമ്മുടെ ബലഹീനതകളെ ജയിക്കുന്നതിനും തിന്മയെ കീഴടക്കുന്നതിനുമുള്ള ഏറ്റവും എളുപ്പമാർഗം ദൈവിക പുണ്യങ്ങളിലും സുകൃതങ്ങളിൽ വളരുകയാണ്. പുണ്യ

ജീവിതത്തിനാണ് പുണ്യപ്രവൃത്തികളേക്കാൾ പ്രാധാന്യം. എല്ലാറ്റിനും അടിസ്ഥാനം ദൈവത്തോടുള്ള സ്നേഹമാണ്.

**3) ദൈവസ്നേഹത്തിലും പരസ്നേഹത്തിലുമുള്ള വളർച്ച:** നോമ്പുകാലം ദൈവസ്നേഹത്തിലും പരസ്നേഹത്തിലും വളരാനുള്ള കാലമാണ്. കർത്താവിനോടൊത്തായിരിക്കുമ്പോൾ ശാരീരിക ഭക്ഷണത്തേക്കാൾ നമ്മെ പരിപോഷിപ്പിക്കുന്ന ആത്മീയ ഭക്ഷണത്താൽ നാം ധന്യരാകും. ലോകത്തിന്റെ വ്യാമോഹങ്ങളിൽനിന്നും, തിരക്കുകളിൽനിന്നും അകന്ന് ദൈവത്തോടൊത്തായിരിക്കുക. അപ്പോൾ ലോകത്തിന്റെ ആകർഷണവലയത്തേക്കാൾ എത്ര വലിയ ശക്തിയാണ് ദൈവത്തിന്റെ സ്നേഹവലയത്തിനുള്ളതെന്നു നമുക്കു മനസിലാകും. ഈ ദൈവസ്നേഹം നമ്മെ പുണ്യങ്ങളിൽ വളർന്ന് പുണ്യജീവിതം നയിക്കാൻ നിർബന്ധിക്കും. ഈ പുണ്യജീവിതത്തിൽനിന്നാണ് യഥാർത്ഥ പരസ്നേഹവും മുകളിൽ വ്യക്തമാക്കിയ വിധത്തിലുള്ള പരസ്നേഹപ്രവൃത്തികളും പുണ്യപ്രവൃത്തികളും സംജാതമാവുക.

**4) നോമ്പുകാലം വിശുദ്ധീകരിക്കപ്പെടാനും പ്രശോഭിതരാകാനുമുള്ള കാലം:** കർത്താവിന്റെ അരികിൽ വസിക്കുന്നവർ തിരുസാന്നിദ്ധ്യത്താലും നിരന്തരമായ പ്രാർത്ഥനയാലും തിരുവചന ധ്യാനത്താലും, പരസ്നേഹ പ്രവർത്തനങ്ങളാലും വിശുദ്ധീകരിക്കപ്പെടുകയും, അങ്ങേ ദിവ്യവെളിച്ചത്താൽ പ്രശോഭിതരാവുകയും ചെയ്യും. നാല്പതു ദിവസത്തെ ഉപവാസംമൂലം മോശയുടെ മുഖം തേജോമയമായി, ഏലിയാ മേല്പ്പോട്ടു കരേറ്റപ്പെട്ടു. അതുപോലെ ഉപവാസവും പ്രാർത്ഥനാ ധ്യാനങ്ങളും പ്രായശ്ചിത്തവും പുണ്യപ്രവൃത്തികളുംമൂലം നാമും രൂപാന്തരപ്പെട്ട് അവിടുത്തെ നവജീവനാൽ പ്രശോഭിതരാകണം.

**5) നോമ്പിന്റെ സഭാത്മകമായ തലം ഉൾക്കൊള്ളുക:** നാം തനിച്ചല്ല സഭാസമൂഹമായിട്ടാണ് നോമ്പുനോക്കുന്നത്. ക്രിസ്തുവിന്റെ മണവാട്ടിയായ സഭ തന്റെ മണവാളന്റെ മുമ്പാകെ നോമ്പോടുകൂടി ചെയ്യുന്ന പ്രാർത്ഥനയിൽ ഞാനും ഉൾച്ചേരുകയാണെന്ന അവബോധത്തോടെ നോമ്പനുഷ്ഠിക്കണം. അപ്പോൾ സഭ മുഴുവന്റെയും ഉപവാസത്തിന്റെയും നോമ്പിന്റെയും പ്രാർത്ഥനയുടെയും ഫലങ്ങളിൽ നമുക്കും പങ്കുചേരാൻ സാധിക്കും. നമ്മുടെ നോമ്പും പ്രാർത്ഥനകളും എത്ര ചെറുതാണെങ്കിലും അവയെല്ലാം സഭാസമൂഹമായി കർത്താവിന്റെ കുരിശിനോടു ചേർത്ത് സമർപ്പിക്കുമ്പോൾ അതു വലിയ ശക്തിയായി മാറും, പലതുള്ളി പെരുവെള്ളം എന്നപോലെ. ഓരോരുത്തരുടെയും ഇഷ്ടാനുസരണം ഇഷ്ടമുണ്ടെങ്കിൽ മാത്രം അനുഷ്ഠിക്കേണ്ട ഒന്നല്ല നോമ്പ്. ക്രിസ്തുവിന്റെ മണവാട്ടിയായ സഭാഗാത്രത്തിലെ അവയവങ്ങളെന്ന നിലയിൽ മണവാളനായ ക്രിസ്തുവിനോടും സഭാസമൂഹത്തോടുംചേർന്ന് സഭയുടെ നിർദ്ദേശമനുസരിച്ച് നോമ്പനുഷ്ഠിക്കാൻ പ്രായപൂർത്തിയായവരും ആരോഗ്യമുള്ളവരുമായ സഭാമക്കളെല്ലാവർക്കും കടമയുണ്ട്. ഈ കടമ നാം നിർവഹിച്ചേ മതിയാകൂ. ഉപവാസവും വർജനയും പരിത്യാഗപ്രവൃത്തികളുമെല്ലാം വിസ്മരിച്ചു ജീവിക്കുന്ന ആധുനിക തലമുറയെ ഈ ചൈതന്യത്തിലേക്കു തിരികെക്കൊണ്ടുവരേണ്ടത് ഇന്നിന്റെ വലിയൊരാവശ്യമാണ്.

**6) വിശ്വാസത്തിൽ വളർന്ന് പ്രലോഭനങ്ങളെ ജയിക്കാൻ പരിശീലിക്കുക:** നോമ്പുകാലം വിശ്വാസത്തിൽ പടിപടിയായി വളർന്ന് ശക്തി പ്രാപിച്ച് പ്രലോഭനങ്ങളെ ജയിക്കാൻ പരിശീലിക്കേണ്ട കാലമാണ്. നോമ്പുകാലത്ത് നമ്മുടെ വിചിന്തനത്തിനും ധ്യാനത്തിനുമായി സഭാമാതാവ് കല്പിച്ചുതന്നിട്ടുള്ള തിരുവചനഭാഗങ്ങളെല്ലാം വിശ്വാസത്തിൽ പടിപടിയായി വളർന്ന് പ്രലോഭനങ്ങളെ ജയിക്കാൻവേണ്ട ശക്തിപ്രാപിക്കാൻ നമ്മെ സഹായിക്കുന്നവയാണ്. തിരുവചനത്തിലൂടെ ദൈവം തന്റെ മഹത്വം വെളിപ്പെടുത്തിതന്ന് നമ്മെ വിശ്വാസത്തിലേക്ക് കൊണ്ടുവരുകയും, വിശ്വസിക്കുന്നവരെ വിശ്വാസത്തിലുറപ്പിക്കുകയും ചെയ്യുന്നു. നിരന്തര തിരുവചന ധ്യാനത്തിലൂടെ യേശുവിലൂടെ വെളിപ്പെട്ട ദൈവമഹത്വം ദർശിച്ച് നാം വിശ്വാസത്തിലുറയ്ക്കുകയും അനേകരെ യേശുവിലേക്കാകർഷിക്കുകയും ചെയ്യണമെന്ന് ദൈവം ആഗ്രഹിക്കുന്നു. നമ്മുടെ കർത്താവിന്റെ പരസ്യജീവിതത്തിലും പെസഹാരഹസ്യങ്ങളിലും പങ്കുചേരുകവഴി നാം ദൈവമഹത്വം ദർശിക്കുകയും വിശ്വാസത്തിൽ വളർന്ന് രൂപാന്തരീകരിക്കപ്പെട്ടവരായി നവജീവസമൃദ്ധിയിലേക്കു വളരുകയും, ഈ ദൈവമഹത്വം വെളിപ്പെടുത്തിക്കൊണ്ട് അനേകരെ യേശുവിലേക്കാകർഷിച്ചടുപ്പിക്കുകയും ചെയ്യണം.

ഇപ്രകാരം ദൈവമഹത്വം ദർശിച്ച് നാം വിശ്വാസത്തിൽ വളരുമ്പോൾ നമുക്ക് വ്യക്തിപരമായും സഭാസമൂഹമായും യേശുവിനോടു ചേർന്ന് പ്രലോഭനങ്ങളെ ജയിക്കാനും തിന്മയുടെമേൽ വിജയംവരിക്കാനും സാധിക്കും. യേശുവിന്റെ പ്രലോഭനങ്ങൾ ദൈവമായ കർത്താവിനെ പൂർണ ഹൃദയത്തോടും, പൂർണാത്മാവോടും, പൂർണ ശക്തിയോടുംകൂടെ സ്നേഹിക്കുവാനുള്ള ദൈവകല്പനയ്ക്കെതിരെയുള്ള (നിയമം 6:5) വിവിധതരത്തിലെ തിന്മകളാണ്. ഹൃദയം, ആത്മാവ്, ശക്തി, എന്നീ പദങ്ങളുടെ അർത്ഥത്തിന്റെ പശ്ചാത്തലത്തിൽ യേശുവിന്റെ മൂന്നു പ്രലോഭനങ്ങളെയും മനസിലാക്കുവാൻ ശ്രമിക്കുമ്പോൾ ഇതു വ്യക്തമാകും. *ഹൃദയത്തെ* അന്നത്തെ റബ്ബിമാർ മനസിലാക്കിയിരുന്നത് വികാരങ്ങളുടെ ഇരിപ്പിടമായിട്ടാണ്. മനുഷ്യനിൽ സ്നേഹം വെറുപ്പ് എന്നീ രണ്ട് അടിസ്ഥാന വികാരങ്ങളാണുള്ളത്. മനുഷ്യൻ തിന്മയെ വെറുത്തുപേക്ഷിച്ചുകൊണ്ട് പൂർണഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കുകയും ദൈവതിരുമനസു നിറവേറ്റുകയും ചെയ്യണം. *ആത്മാവ്* ജീവന്റെ പ്രതീകമാണ്, അതിനാൽ പൂർണാത്മാവോടെ ദൈവത്തെ സ്നേഹിക്കുകയെന്നാൽ ജീവൻ ബലികഴിച്ചുപോലും ദൈവത്തെ സ്നേഹിക്കണം



എന്നർത്ഥം. *ശക്തി* എന്നതുകൊണ്ടിവിടെ അർത്ഥമാക്കുന്നത് എല്ലാവിധ സമ്പത്തും ആരോഗ്യവും അധികാരവുമാണ്.

യേശുവിന്റെ ഒന്നാമത്തെ പ്രലോഭനം കല്ല് അപ്പമാക്കി ഭക്ഷിച്ച് സ്വന്തം വിശപ്പടക്കാനായിരുന്നു (മത്താ 4:4). എന്താണ് ഈ പ്രലോഭനത്തിന്റെ അർത്ഥം? രക്ഷയുടെ ശിലയാകേണ്ടവനെ തന്റെ രക്ഷാകര ദൗത്യത്തിൽനിന്നു പിന്തിരിപ്പിച്ച് സ്വന്തം അപ്പത്തിൽ ശ്രദ്ധപതിപ്പിക്കാനുള്ള പ്രലോഭനമാണിത്. യേശു പ്രലോഭിക്കപ്പെട്ടുവെങ്കിലും അവിടുന്ന് ആദിമാതാപിതാക്കളെപ്പോലെ പരാജിതനായില്ല. നിയമം 8:3 ഉദ്ധരിച്ചുകൊണ്ട് യേശു പ്രതിവചിച്ചു: "മനുഷ്യൻ അപ്പം കൊണ്ടുമാത്രമല്ല, ദൈവത്തിന്റെ നാവിൽനിന്നു പുറപ്പെടുന്ന ഓരോ വാക്കുകൊണ്ടുമാണു ജീവിക്കുന്നത്" (മത്താ 4:4). വി. മത്തായി എഴുതിയ സുവിശേഷമനുസരിച്ച് യേശുവിന്റെ രണ്ടാമത്തെ പ്രലോഭനം വിശുദ്ധനഗരിയിൽവച്ചായിരുന്നു. പിശാച് യേശുവിനെ ദേവാലയത്തിന്റെ അഗ്രത്തിൽ കയറ്റിനിർത്തിയിട്ട് സങ്കീ 91:11–12 ഉദ്ധരിച്ചുകൊണ്ടു പറഞ്ഞു: "നീ ദൈവപുത്രനാണെങ്കിൽ താഴേക്കു ചാടുക. നിന്നെക്കുറിച്ച് അവൻ



തന്റെ ദൂതന്മാർക്കു കല്പന നല്കും; നിന്റെ പാദം കല്ലിൽ തട്ടാതിരിക്കാൻ അവർ നിന്നെ കൈകളിൽ താങ്ങിക്കൊള്ളും എന്നെഴുതപ്പെട്ടിരിക്കുന്നു" (മത്താ 4:6). പിശാചും ദൈവവചനം ഉദ്ധരിച്ചുകൊണ്ടാണ് യേശുവിനെ സമീപിച്ചതെങ്കിലും നിയമാ 6:16 ഉദ്ധരിച്ചുകൊണ്ട് യേശു പറഞ്ഞു, "നിന്റെ ദൈവമായ കർത്താവിനെ പരീക്ഷിക്കരുത് എന്നുകൂടെ എഴുതപ്പെട്ടിരിക്കുന്നു" (മത്താ 4:7). അങ്ങനെ ദൈവകല്പനയ്ക്കെതിരെയുള്ള രണ്ടാമത്തെ പ്രലോഭനവും യേശു ജയിച്ചു. പിശാച് വീണ്ടും യേശുവിനെ ഉയർന്ന ഒരു മലയിലേക്കു കൂട്ടിക്കൊണ്ടുപോയി ലോകത്തിലെ എല്ലാ രാജ്യങ്ങളും അവയുടെ മഹത്വവും അവനെ കാണിച്ചുകൊണ്ടു പറഞ്ഞു, നീ സാഷ്ടാംഗം പ്രണമിച്ച് എന്നെ ആരാധിച്ചാൽ ഇവയെല്ലാം നിനക്കു ഞാൻ നല്കും (മത്താ 4:9). ഇവിടെ യേശുവിന്റെ പ്രലോഭനം സർവശക്തിയോടുംകൂടെ ദൈവത്തെ സ്നേഹിക്കുന്നതിനും ശുശ്രൂഷയ്ക്കുന്നതിനും പകരമായി സമ്പത്തും അധികാരവും സ്വീകരിക്കുവാനായിരുന്നു. യേശു കല്പിച്ചു "സാത്താനേ ദൂരെപ്പോവുക: എന്തെന്നാൽ നിന്റെ ദൈവമായ കർത്താവിനെ ആരാധിക്കണം. അവിടുത്തെ മാത്രമേ പൂജിക്കാവൂ എന്നെഴുതപ്പെട്ടിരിക്കുന്നു" (മത്താ 4:10; നിയമാ 6:13-14). അപ്പോൾ പിശാച് അവനെ വിട്ടുപോയി. അങ്ങനെ സർവശക്തിയോടുംകൂടെ ദൈവത്തെ സ്നേഹിക്കാനുള്ള കല്പനയ്ക്കെതിരെയുള്ള പ്രലോഭനവും യേശു ജയിച്ചു.

യേശുവിന്റെ ഈ പ്രലോഭനങ്ങൾക്ക് സാർവത്രികമായ പ്രസക്തിയുണ്ട്. ശാരീരിക ഭക്ഷണവും ജീവനും സമ്പത്തും അധികാരവുമാണ് സാധാരണയായി മനുഷ്യനെ പ്രലോഭിപ്പിച്ച് ദൈവത്തിൽനിന്നകറ്റുന്നത്. ഇവയ്ക്കുവേണ്ടി ദൈവത്തെക്കൊണ്ട് അത്ഭുതം പ്രവർത്തിപ്പിക്കാനും ദൈവത്തെ പരീക്ഷിക്കാനും നാം ശ്രമിക്കാറുണ്ട്. തിന്മയുടെ സ്വരത്തെ ദൈവകല്പനയുടെ വെളിച്ചത്തിൽ വിവേചിച്ചറിഞ്ഞ് ചെറുത്തു നില്ക്കാൻ സാധിച്ചാൽ നാം പ്രലോഭനത്തിനടിമപ്പെടുകയില്ല. തിന്മയുടെ സ്വരത്തിനു ചെവികൊടുക്കുകയോ അതിന്റെ പക്ഷത്തുചേരുകയോ ചെയ്യുകയും നന്മയുടെ സ്വരത്തെ അവിശ്വസിക്കുകയും ചെയ്യുമ്പോഴാണ് ശത്രു നമ്മിൽ പ്രബലപ്പെടുകയും തിന്മ നമ്മെ കീഴ്പ്പെടുത്തുകയും ചെയ്യുന്നത്. പിതാവായ ദൈവത്തോടുള്ള അചഞ്ചലമായ സ്നേഹവും അനുസരണവുമാണ് വചനത്തിന്റെ ശക്തിയാൽ പ്രലോഭനങ്ങളെ ജയിക്കാൻ യേശുവിനെ സഹായിച്ചത്. ഇപ്രകാരം പ്രലോഭനങ്ങളെ അതിജീവിക്കുന്നവർക്കുമാത്രമേ പീഡാസഹനങ്ങളിൽ ശരിയായി പങ്കുചേർന്ന് ഉയിർപ്പിന്റെ ആനന്ദം അനുഭവിക്കാൻ സാധിക്കുകയുള്ളു.

**7) നമ്മുടെ കർത്താവിന്റെ പെസഹാരഹസ്യങ്ങളിൽ പങ്കുചേരുക:** വലിയനോമ്പുകാലം നമ്മുടെ കർത്താവിന്റെ പെസഹാരഹസ്യങ്ങളിൽ പങ്കുചേരുന്നതിനുള്ള കാലമാണ്. കർത്താവനുഷ്ഠിച്ച നാല്പ്പതു ദിവസത്തെ ഉപവാസവും, പരസ്യജീവിതകാലത്തെ അവിടുത്തെ രക്ഷാകരപ്രവർത്തനങ്ങളുമാണ് നോമ്പിലെ ആദ്യത്തെ 40 ദിവസങ്ങളിൽ നാം അനുസ്മരിക്കുന്നത്. തുടർന്നുള്ള പത്തു ദിവസങ്ങളിൽ കർത്താവിന്റെ പീഡാസഹനം, കുരിശുമരണം, ഉത്ഥാനം എന്നിവ നാം അനുസ്മരിക്കുന്നു. ആരാധനക്രമപരമായ ഈ അനുസ്മരണം കേവലം ഒരു ഓർമ്മ പുതുക്കലല്ല ആവർത്തനവുമല്ല. പിന്നെയോ, നമ്മുടെ കർത്താവിന്റെ ഉപവാസത്തിലും, തിന്മയോടുള്ള പോരാട്ടത്തിലും, പീഡാസഹനത്തിലും, ജയജീവിതത്തിലും നാം വ്യക്തിപരമായും സമൂഹമായും തിരുസഭവഴിഇന്നിവിടെ പങ്കുകാരാവുകയാണ്. ഈ ബോദ്ധ്യത്തോടെയുള്ള നോമ്പാചരണം നമുക്കും മറ്റനേകർക്കും വലിയ അനുഗ്രഹമായി ഭവിക്കുന്നു. മാത്രമല്ല അതിലുപരി സാത്താന്റെ കോട്ടകളെ തകർക്കുന്നതിനും, ഭൂമിയിൽ ദൈവഭരണം സംജാതമാക്കി ത്രീയേകദൈവത്തിന്റെ രക്ഷാകരപദ്ധതി പൂർത്തിയാക്കുന്നതിനും, നമ്മുടെ കർത്താവിന്റെ രണ്ടാംവരവിനു വഴിയൊരുക്കുന്നതിനും ഇടയാക്കും.

**നോമ്പിന്റെ പ്രാധാന്യം:** മുകളിൽ നല്കിയ നോമ്പിന്റെ അർത്ഥത്തെയും ലക്ഷ്യങ്ങളെയും കുറിച്ചുള്ള വിവരണത്തിൽനിന്നുതന്നെ നോമ്പിന്റെ പ്രാധാന്യം സുവ്യക്തമാണല്ലോ. തിന്മനിറഞ്ഞ ലോകത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നതിനും, തലമുറകളെ വിശുദ്ധീകരിക്കുന്നതിനും, സാത്താന്റെ കോട്ടകളെ തകർക്കുന്നതിനും, വചനമായ പുത്രൻ തമ്പുരാനിലൂടെ നല്കപ്പെട്ട ജീവന്റെ സമൃദ്ധിയിലേക്കു മനുഷ്യകുലത്തെ നയിച്ച് ഭൂമിയിൽ ദൈവഭരണം സംജാതമാക്കുന്നതിനും നോമ്പിന്റെയും പ്രാർത്ഥനയുടെയും അരൂപിയിൽ ജീവിക്കുന്ന ഒരു സഭാസമൂഹം അനിവാര്യമത്രെ. നമ്മുടെ ഇഹലോകജീവിതം ധന്യമാക്കുന്നതിനും സ്വർഗീയ സൗഭാഗ്യം ഉറപ്പുവരുത്തുന്നതിനും നോമ്പും പ്രാർത്ഥനയുംപോലെ ഫലപ്രദമായി മറ്റൊന്നുമില്ല. "കായികാഭ്യാസം ശീലിക്കുന്നവനു കളരി ഏതുപ്രകാരമോ അപ്രകാരവും, പരീക്ഷയ്ക്കു പഠിക്കുന്നവന് പഠനത്തിന്റെ ബുദ്ധിമുട്ട് എപ്രകാരമോ അപ്രകാരവും, പട്ടാളക്കാരനു പരിശീലനാർത്ഥം കൂടാരവാസം എപ്രകാരമോ അപ്രകാരവും ക്രിസ്ത്യാനിക്കു നോമ്പും പ്രാർത്ഥനയും കൊണ്ടു പ്രയോജനമുണ്ടാകുന്നു" (ദൈവദാസൻ മാർ ഈവാനിയോസ്). നോമ്പുകൊണ്ടർത്ഥമാക്കുന്ന തപസിന്റെ ജീവിതം പ്രത്യക്ഷത്തിൽ ക്ലേശപൂർണമായി തോന്നിയേക്കാം. എന്നാൽ നോമ്പിന്റെ സൽഫലങ്ങൾ പരിഗണിക്കുമ്പോഴും ലക്ഷ്യങ്ങൾ മുന്നിൽ കണ്ടുകൊണ്ട് ദൈവസ്നേഹത്താൽ പ്രേരിതമായി നോമ്പനുഷ്ടിക്കുമ്പോഴും ഈ ക്ലേശങ്ങൾ വളരെ ലഘുവായിമാറും, അനുഗ്രഹങ്ങളോ വളരെ വലുതും.

തിന്മയുടെ സ്വരത്തിനു ചെവികൊടുക്കുകയോ അതിന്റെ പക്ഷത്തുചേരുകയോ ചെയ്യാതെ വചന വെളിച്ചത്തിൽ എല്ലാം വിവേചിച്ചറിഞ്ഞ് പ്രലോഭനങ്ങളെ ജയിച്ചു മുന്നേറാൻ തപസിന്റെ ജീവിതത്തിലൂടെ നാം പരിശ്രമിക്കണം. പിതാവായ ദൈവത്തോടുള്ള അചഞ്ചല സ്നേഹത്താലും അനുസരണത്താലും വചനത്തിന്റെ ശക്തിയാൽ യേശു പ്രലോഭനങ്ങളെ ജയിച്ചതുപോലെ നമുക്കും പ്രലോഭനങ്ങളെ ജയിക്കാനും, പീഡാസഹനങ്ങളിൽ ശരിയായി പങ്കുചേർന്ന് ഉയിർപ്പിന്റെ ആനന്ദം അനുഭവിക്കാനും പരിശ്രമിക്കാം. അങ്ങനെ സാത്താന്റെ കോട്ടകളെ തകർക്കുന്നതിനും, ഭൂമിയിൽ ദൈവഭരണം സംജാതമാക്കി ത്രീയേകദൈവത്തിന്റെ രക്ഷാകരപദ്ധതി പൂർത്തിയാക്കുന്നതിനും, നമ്മുടെ കർത്താവിന്റെ രണ്ടാംവരവിനു വഴിയൊരുക്കുന്നതിനും നമുക്കൊരുമിച്ചു പരിശ്രമിക്കാം. ദൈവം നമ്മെ ധാരാളമായി അനുഗ്രഹിക്കട്ടെ!

കവർ സ്റ്റോറി



# നിന്റെ പാദുകം അഴിച്ചു മാറ്റുക





റവ. ഡോ. ജോൺസൺ കാക്കനാട്ട്

മോശ ജെത്രോയുടെ ആടുകളെയും മേയിച്ചുകൊണ്ട് കർത്താവിന്റെ മലയായ ഹോറെബിൽ എത്തിച്ചേർന്നു അവിടെ ഒരു മുൾപ്പടർപ്പിന്റെ മധ്യത്തിൽനിന്ന് ജ്വലിച്ചുയർന്ന അഗ്നിയിൽ കർത്താവിന്റെ ദൂതൻ അവന് പ്രത്യക്ഷപ്പെട്ടു. അവൻ ഉറ്റുനോക്കി മുൾപ്പടർപ്പ് കത്തിജ്വലിക്കുകയായിരുന്നു. എങ്കിലും അത് എരിഞ്ഞു ചാമ്പലായില്ല. അപ്പോൾ മോശ പറഞ്ഞു: ഈ മഹാദൃശ്യം ഞാൻ അടുത്ത് ചെന്ന് ഒന്നു കാണട്ടെ. അവൻ അത് കാണുന്നതിന് അടുത്തു ചെല്ലുന്നത് കർത്താവ് കണ്ടു. മുൾപ്പടർപ്പിന്റെ മധ്യത്തിൽ നിന്ന് ദൈവം അവനെ വിളിച്ചു. മോശെ; അവൻ വിളി കേട്ടു. ഇതാ ഞാൻ! അവിടുന്ന് അരുളിചെയ്തു അടുത്തു വരരുത്. നിന്റെ ചെരിപ്പ് അഴിച്ചു മാറ്റുക എന്തുകൊണ്ടെന്നാൽ നീ നില്ക്കുന്ന സ്ഥലം പരിശുദ്ധമാണ്. (പുറ. 3: 1–6) നോമ്പ് വിശുദ്ധിയുടെ കവാടമാണ്. നില്ക്കുന്ന സ്ഥലം, സാഹചര്യം പരിശുദ്ധമാണെന്ന് തിരിച്ചറിയാൻ. നമ്മുടെ കർത്താവിന്റെ പീഡാനുഭവവും കുരിശുമരണവും മഹത്വത്തോടുകൂടെയുള്ള അവിടുത്തെ ഉത്ഥാനവും നാം അനുസ്മരിക്കുന്ന ദിനങ്ങളാണല്ലോ വരാൻ പോകുന്നത്. യഹോവയായ ദൈവം ഇസ്രായേൽ ജനവുമായി ഉണ്ടാക്കിയത് കാരുണ്യത്തിന്റെ ഉടമ്പടിയാണ്. ഈ ഉടമ്പടിയുടെ പൂർത്തീകരണമാണ് യേശുവിന്റെ മനുഷ്യാവതാരത്തിൽ പ്രകടമായത്. ഹൃദയ പരിവർത്തനത്തിലൂടെ നോമ്പിലേക്ക് കടക്കാം. അതുവഴിയായി

പങ്കുവയ്ക്കലിന്റെ വ്യക്തികളായി നാം മാറുന്നു. വിശുദ്ധിയിലേക്ക് പ്രവേശിക്കാൻ അശുദ്ധിയുടെ പാദുകങ്ങൾ അഴിച്ചു വയ്ക്കേണ്ടിയിരിക്കുന്നു. നാം നില്ക്കുന്ന ഇടങ്ങളും ജീവിത സാഹചര്യങ്ങളും പരിശുദ്ധമാണെന്ന് തിരിച്ചറിയാൻ മോശയെപ്പോലെ കൊട്ടാര ജീവിതം (സുഖജീവിതം) എന്ന പാദുകം അഴിച്ചുമാറ്റണം. ദൈവം നമ്മുടെ ഭവനത്തിൽ വസിക്കാൻ തയ്യാറാകുന്ന ദിവസമാണ് നോമ്പ്. കർത്താവിനെ കാണുവാൻ മരത്തിൽ കയറിയ സക്കേവൂസിനോട് യേശു പറഞ്ഞു നീ വേഗം താഴേക്ക് ഇറങ്ങിവരിക ഇന്ന് എനിക്ക് നിന്റെ വീട്ടിൽ താമസിക്കണം. എന്റെ സ്വത്തിൽ പകുതി ഞാൻ ദരിദ്രർക്ക് കൊടുക്കുന്നു ആരുടെയെങ്കിലും അപഹരിച്ചെടുത്തെങ്കിൽ നാലിരട്ടിയായി തിരിച്ചു കൊടുക്കുന്നു. ഇന്ന് ഈ ഭവനത്തിന് രക്ഷ ലഭിച്ചിരിക്കുന്നു. ഈ ജീവിതത്തിലേക്ക് സക്കേവൂസ് മാറിയത് പണക്കൊതിയുടെ പാദുകം അഴിച്ചു വച്ചപ്പോഴാണ്.

ആഡംബരപ്പട്ട് വിറ്റ് ധനികനായ വ്യക്തിയുടെ മകൻ ഫ്രാൻസീസ് ഇതെല്ലാം കണ്ട് മതിമറക്കുകയാണ്. വെളിച്ചത്തിന്റെ ഒരു പൊട്ട് ചങ്കിൽ വീണപ്പോൾ, ആഡംബരത്തിന്റെ പാദുകം ഉപേക്ഷിച്ചപ്പോൾ, അയാൾ ഫ്രാൻസീസ് അസ്സീസിയായി, രണ്ടാം ക്രിസ്തുവായി, ദാരിദ്ര്യത്തിന്റെ പുണ്യമായി. കണ്ണിന് കാമ്യം നല്കുന്ന പ്രദേശം ലോത്ത് തിരഞ്ഞെടുത്തു. പിന്നീട് ദൈവം തീമഴ പെയ്യിച്ച് നശിപ്പിച്ച സോദോം-ഗൊമോറാ ആയി മാറുന്ന അവസ്ഥ. കണ്ണുകളുടെ ആശകളെ ചെറുക്കാനുള്ള അഭ്യാസമാണ് നോമ്പ്. ആശയെന്ന പാദുകം അഴിച്ചു മാറ്റാനുള്ള സമയം.

അനന്തരം പിശാചിനാൽ പരീക്ഷിക്കപ്പെടുന്നതിന് യേശുവിനെ ആത്മാവ് മരുഭൂമിയിലേക്ക് നയിച്ചു. യേശു നാല്പതു ദിനരാത്രങ്ങൾ ഉപവസിച്ചു. അപ്പോൾ അവനു വിശന്നു. പ്രലോഭകൻ അവനെ സമീപിച്ചു പറഞ്ഞു നീ ദൈവപുത്രനാണെങ്കിൽ ഈ കല്ലുകൾ അപ്പമാകാൻ പറയുക.......(മത്താ. 4: 1-11) മനുഷ്യന്റെ ഏറ്റവും അടിസ്ഥാനപരമായ ആവശ്യമാണ് ഭക്ഷണം. അത് ലഭ്യമായി കഴിഞ്ഞാൽ അവൻ ആഗ്രഹിക്കുക സുരക്ഷിതത്വമാണ്. പിന്നീട് അവൻ കാംക്ഷിക്കുക സമ്പത്തും അധികാരവുമാണ്. ഈ മൂന്ന് മേഖലകളിലും തന്നെയാണ് യേശു പരീക്ഷിക്കപ്പെടുന്നതും എല്ലാ മനുഷ്യരും നേരിടേണ്ടി വരുന്ന പരീക്ഷകൾ ഈ മേഖലകളിലും അവയോട് ബന്ധപ്പെട്ട രംഗങ്ങളിലുമാണ്. പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും ശക്തികൊണ്ട് യേശു പരീക്ഷകളെ ജയിക്കുന്നു. അനുദിന ജീവിതത്തിൽ അപ്പത്തിൽ തുടങ്ങി മറ്റ് ഭൗതിക നേട്ടങ്ങൾക്കുവേണ്ടി മനുഷ്യൻ പോകുന്ന അവസരങ്ങളുണ്ട്. ദൈവപരിപാലനയെ മറന്നാണ് മനുഷ്യൻ അവയ്ക്ക് പിന്നാലെ പോകുന്നത്. ഇത്തരം



പാദുകങ്ങൾ അഴിച്ചു മാറ്റാൻ നാം തയ്യാറായില്ലെങ്കിൽ ശാശ്വതമായ സ്വസ്ഥതയോ സമാധാനമോ ഉണ്ടാകില്ല. പ്രലോഭനങ്ങളുടെ അവസരങ്ങളിൽ അവയെ ജയിക്കാനുള്ള മാർഗ്ഗമാണ് യേശു സ്വജീവിതത്തിലൂടെ നമുക്ക് കാണിച്ചുതന്നത്.

ഏലിയായുടെ തീഷ്ണമായ നോമ്പും പ്രാർത്ഥനയും അദ്ദേഹത്തെ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെടുന്നതിന് കാരണമായി. ബാൽ ദേവനെ ആരാധിക്കണമെന്ന് ജെസബേൽ രാജ്ഞി കല്പിച്ചപ്പോൾ കർത്താവിന്റെ പ്രവാചകനായ തനിക്ക് ബാൽദേവാരാധന ഇണങ്ങാത്ത പാദുകമാണെന്ന് തിരിച്ചറിഞ്ഞപ്പോൾ കർത്താവിന്റെ മലയായ ഹോറെബിലേക്ക് പലായനം ചെയ്യുകയാണ്. വഴിമധ്യേ ഏലിയ ബെർഷബായിൽ എത്തി. അവിടെ മുൾച്ചെടിയുടെ തണലിലിരുന്ന് മരണത്തിനായി പ്രാർത്ഥിക്കുകയാണ്. കർത്താവ് അവന് ഭക്ഷിക്കാൻ അപ്പവും കുടിക്കാൻ വെള്ളവും നല്കുകയാണ്. അതിന്റെ ശക്തിയിൽ നാല്പതു രാവും നാല്പതു പകലും നടന്ന് ഹൊറെബിലെത്തി. അവിടെ ഒരു ഗുഹയിൽ വസിക്കുമ്പോൾ കർത്താവ് അവനോടു ചോദിച്ചു ഏലിയാ നീ ഇവിടെ എന്തു ചെയ്യുന്നു. ഏലിയാ ഉത്തരം പറഞ്ഞു സൈന്യങ്ങളുടെ ദൈവമായ കർത്താവിനെ പ്രതിയുള്ള തീഷ്ണതയാൽ ഞാൻ ജ്വലിക്കുകയാണ്. (1 രാജാ 19: 1-10). നോമ്പ് ദൈവത്തിനുവേണ്ടിയുള്ള മനുഷ്യന്റെ ജ്വലനമാണ്. വിദ്വേഷത്തിന്റെയും വെറുപ്പിന്റെയും പാദുകം അഴിച്ചുനീക്കി കരുണയുടെയും സ്നേഹത്തിന്റെയും പാദുകം ധരിക്കണം.

വിശുദ്ധിയിലേക്ക് വളരാൻ ചില പാദുകങ്ങൾ നമ്മുടെ ജീവിതത്തിൽ നിന്ന് അഴിച്ചുമാറ്റണം ആ പാദുകം എന്തുമാകാം. നമുക്ക് ഇണങ്ങാത്തതിനെ അഴിച്ചു മാറ്റണം. വട്ടിപ്പണക്കേസ് മാർ ഈവാനിയോസ് തിരുമേനിക്ക് ഇണങ്ങാത്ത പാദുകമായിരുന്നു അത് അഴിച്ചുമാറ്റിയപ്പോൾ മലങ്കരയുടെ ചരിത്രത്തിൽ പുതിയ കാനാൻ നാട്ടിലേക്കുള്ള പ്രവേശനമായിരുന്നു. പരമ്പരാഗത സന്യാസം മദർ തെരേസ്സയ്ക്ക് ഇണങ്ങാത്ത പാദുകമായിരുന്നു. അത് അഴിച്ചുമാറ്റിയപ്പോൾ അവൾ കൽക്കട്ടയിലെ മദർ തെരേസ്സയായി. അഗതികളുടെ അമ്മയായി, ദൈവത്തിന്റെ മാലാഖയായി.

മേൽകുപ്പായം ഗാന്ധിജിക്ക് ഇണങ്ങാത്ത പാദുകമായിരുന്നു. അത് അഴിച്ചു മാറ്റിയപ്പോൾ അദ്ദേഹം എളിമയിലൂടെ രാഷ്ട്രത്തിന്റെ പിതാവായി. ആഗ്രഹം സിദ്ധാർത്ഥന് ഇണങ്ങാത്ത പാദുകമായിരുന്നു. അത് അഴിച്ചു മാറ്റിയപ്പോൾ അദ്ദേഹം ശ്രീബുദ്ധനായി. ഒളിച്ചോട്ടം തനിക്ക് ഇണങ്ങാത്ത പാദുകമാണെന്ന് യോന തിരിച്ചറിഞ്ഞപ്പോൾ അവൻ നിനവേയ്ക്ക് ഒരു അടയാളമായി. അഴിച്ചു മാറ്റം നമ്മുടെ ജീവിതത്തിൽ നിന്നും നമുക്ക് ഇണങ്ങാത്ത പാദുകങ്ങളെ നാം നില്ക്കുന്ന ഇടം പരിശുദ്ധമാണെന്ന് തിരിച്ചറിയാൻ.

കവർ സ്റ്റോറി



# സ്വർഗത്തിലേയ്ക്ക് പറക്കുന്ന നോമ്പുകാലം: ഒരു ഈവാനിയൻ ദർശനം

റവ. ഡോ. പ്രഭീഷ് ജോർജ്ജ്

ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ ദർശനത്തിൽ സ്വർഗത്തിലേയ്ക്ക് പറന്നുയരാൻ മനുഷ്യർക്ക് തിരുസഭ നൽകിയ ചിറകുകളിലൊന്നാണ് നോമ്പ്. മറ്റേത് പ്രാർത്ഥന (നമസ്ക്കാരം) ആണ്. “മനുഷ്യാത്മാവിനെ ഒരു പക്ഷിയോട് ഉപമിക്കാമെങ്കിൽ അതിനെ ദൈവത്തിങ്കലേയ്ക്ക് ഉയർത്തുന്ന രണ്ടു ചിറകുകളാണ് നോമ്പും നമസ്ക്കാരവും” (ജാഗരൂകനായ അജപാലകൻ, 114). സ്വർഗീയ അനുഭവം പ്രദാനം ചെയ്യുന്ന പുണ്യകാലമാണ് നോമ്പുകാലം. മാർ ഈവാനിയോസ് പിതാവിന്റെ ജീവിതത്തിൽ ഏറെ പ്രാധാന്യം നൽകി ആചരിച്ചിരുന്ന നാളുകളായിരുന്നു നോമ്പിന്റെ ദിവസങ്ങൾ. ബഥനി ആശ്രമത്തിലെ ആത്മീയത തുളുമ്പി നിൽക്കുന്ന നോമ്പുകാലത്തെ പ്രാർത്ഥനാ ശുശ്രൂഷകളിൽ സംബന്ധിക്കാൻ നാനാഭാഗത്തു നിന്നും വിശ്വാസിഗണം പെരുന്നാട്ടിലേയ്ക്ക് ഓടിയണഞ്ഞത് സ്വർഗീയത പ്രദാനം ചെയ്യുന്ന മാർ ഈവാനിയോസ് പിതാവിന്റെ നോമ്പുകാലത്തെ പ്രാർഥനാനുഷ്ഠാനം ഒന്നുകൊണ്ടു മാത്രമാണ്.

## നോമ്പുകാലത്തിന്റെ പ്രാധാന്യം

ആത്മാവിന്റെ രക്ഷയുമായി ബന്ധപ്പെടുത്തി ചിന്തിക്കുമ്പോൾ നോമ്പുകാലമാണ് ആണ്ടുവട്ടത്തിലെ ഏറെ പ്രാധാന്യമുള്ള ദിനങ്ങൾ. മാർ ഈവാനിയോസ് പിതാവ് പറയുന്നു; “മനുഷ്യൻ അവന്റെ ആത്മാവിനെ രക്ഷിക്കുകയെന്നുള്ളതാണല്ലോ അവന്റെ ജന്മോദ്ദേശവും സർവപ്രധാനവുമായ കടമയും. (അതുകൊണ്ട്) ആത്മരക്ഷയെ അപകടത്തിലാക്കുന്ന യാതൊന്നിലും നാം പ്രവേശിക്കുകയോ പ്രതിപത്തി കാണിക്കുകയോ ചെയ്യരുതെന്നു മാത്രമല്ല, ആത്മരക്ഷ നേടുവാൻ സജീവമായി പ്രവർത്തിക്കുകതന്നെ വേണം” (ജാഗരൂകനായ അജപാലകൻ, 171–72). ആത്മാവിന്റെ കാര്യങ്ങളെ സംശയിക്കുകയോ നിഷേധിക്കുകയോ ചെയ്യുന്ന പ്രവണതകൾ കൂടിവരുന്ന ഈ കാലഘട്ടത്തിൽ ആത്മാവിനെ നഷ്ടപ്പെടുത്താതെ ജീവിക്കുക എന്നത് വിശ്വാസികളെ സംബന്ധിച്ച് ഏറെ വെല്ലുവിളികൾ നിറഞ്ഞ കാര്യമാണ്. ശാരീരികവും സാമുദായികവും രാഷ്ട്രീയവുമായ കാര്യങ്ങൾക്കായി ഏറെ സമയം ചെലവഴിക്കാനോ അതിനായി എന്തുത്യാഗം ഏറ്റെടുക്കാനോ മനുഷ്യർക്ക് ഒരു മടിയുമില്ല. ധർണകളും ജയിൽവാസങ്ങളും ശക്തിപ്രകടനങ്ങളുമൊക്കെ ഇത്തരം കാര്യങ്ങൾക്കായി നടക്കുന്നത് നാം ദിനംപ്രതി കാണുന്നുമുണ്ട്. ഈ പശ്ചാത്തലത്തിലാണ് ആത്മാവിന്റെ രക്ഷയെക്കുറിച്ചുള്ള ആകുലത പിതാവ് തന്റെ ജീവിതത്തിന്റെ സായാഹ്നത്തിൽ എഴുതിയ (1952) ഇടയലേഖനത്തിലൂടെ മാർ ഈവാനിയോസ് നമ്മോട് പങ്കുവയ്ക്കുന്നത്. “അനശ്വരമായ ആത്മാവിനുവേണ്ടി അല്പസമയം ചെലവാക്കുന്നതിനോ ആത്മരക്ഷയ്ക്കുപയുക്തമായ സത്യമാർഗങ്ങൾ സ്വീകരിക്കുന്നതിനോ മനുഷ്യനു സന്മനസ്സില്ല. ആത്മാവിന്റെ ജീവനും ജീവസന്ധാരണമാർഗവും പ്രാർത്ഥനയും, കൂദാശകളുമാണ്. ആത്മാവിന്റെ പവിത്രീകരണത്തിനും രക്ഷയ്ക്കും, പ്രായശ്ചിത്തവും ദണ്ഡനങ്ങളും അത്യന്താപേക്ഷിതങ്ങളുമാണ്” (ജാഗരൂകനായ അജപാലകൻ, 172).

ആത്മാവിനെക്കുറിച്ച് നാം ഗൗരവമായി ചിന്തിച്ചാൽ അലംഭാവാത്തോടെയോ അലസതയോടെയോ നോമ്പുകാലം ചെലവഴിക്കാൻ



സാധിക്കുകയില്ല. "നോമ്പും പ്രായശ്ചിത്തവും സ്വന്തം പാപമോചനത്തിനും പാപപരിഹാരത്തിനും ഉപയുക്തമാകുന്നതുപോലെ മറ്റുള്ളവരുടേയും പാപപരിഹാരത്തിനും പ്രയോജകീഭവിക്കുന്നു. അവർക്കുവേണ്ടി അത് കാഴ്ചവയ്ക്കുകയാണെങ്കിൽ, നാം ആത്മീയ കാര്യങ്ങളിൽ എത്രമാത്രം അനാസ്ഥ കാണിച്ചിട്ടുണ്ടോ, പാപംമൂലം ദൈവത്തിൽ നിന്നും അകന്നുപോകുകയും സ്നേഹമൂർത്തിയായ ദൈവത്തെ ദ്രോഹിക്കുകയും ചെയ്തിട്ടുണ്ടോ, അത്രയ്ക്കു കൂടുതലായി പ്രായശ്ചിത്തവും പരിഹാരവും ചെയ്യേണ്ടിയിരിക്കുന്നു" (ജാഗരൂകനായ അജപാലകൻ, 172). അതുകൊണ്ട് ഒരു വ്യക്തിയുടെ ആത്മാവിന്റെ രക്ഷമാത്രമല്ല, മറ്റുള്ളവരുടെ ആത്മാവിന്റെ രക്ഷയെക്കുറിച്ചുള്ള നമ്മുടെ ആശങ്കയും അർത്ഥപൂർണമായ നോമ്പാചരണത്തിന് നമ്മെ പ്രചോദിപ്പിക്കണം.

### നോമ്പുകാലം: ക്രിസ്ത്വാനുകരണത്തിന്റെ നാളുകൾ

നോമ്പിനെ യേശുക്രിസ്തുവിന്റെ ജീവിതവുമായി ബന്ധപ്പെടുത്തിയാണ് മാർ ഈവാനിയോസ് പിതാവ് മനസിലാക്കിയിരുന്നത്. അതുകൊണ്ടു തന്നെ നോമ്പിന് മാതൃകയായി നമുക്ക് സ്വീകരിക്കാൻ സാധിക്കുന്നതും ക്രിസ്തുനാഥന്റെ ജീവിതം തന്നെയാണ്. "നമ്മുടെ കർത്താവിന്റെ ജീവിതം മുഴുവൻ തന്നെ നിരന്തരമായ പ്രാർത്ഥനയുടേയും നോമ്പിന്റെയും മാതൃകയാണ്" (ജാഗരൂകനായ അജപാലകൻ, 114). സ്വർഗത്തിന്റെ ഇഷ്ടം നിറവേറ്റാനായി ആത്മാർപ്പണം ചെയ്ത കാൽവരിനാഥന്റെ ബലി ഈ നോമ്പനുഷ്ഠാനത്തിന്റെ ഉച്ഛസ്ഥായിഭാവമായിട്ടാണ് മാർ ഈവാനിയോസ് പിതാവ് ദർശിക്കുന്നത്. രാവും പകലും പിതാവായ ദൈവവുമായി അഭേദ്യബന്ധം പുലർത്തിയിരുന്ന പുത്രൻതമ്പുരാൻ നിരന്തരം സ്വർഗീയ സംസർഗത്തിലായിരുന്നു. പ്രാർത്ഥനയിലും പ്രവർത്തിയിലും ദൈവഹിതം നിർവഹിച്ച ക്രിസ്തു നാഥൻ നോമ്പിന്റെ ഭാവം സ്വജീവിതത്തിൽ പകർത്തിയ യഥാർത്ഥ കർമ്മയോഗിയായിരുന്നു.

നോമ്പുകാലം, ക്രിസ്തുനാഥനെ അടുത്തനുകരിക്കാനുള്ള ദിനങ്ങളാണ്. ക്രിസ്തുഭാവം മനസിലും ശരീരത്തിലും ആവാഹിക്കാനുള്ള നമ്മുടെ പരിശ്രമങ്ങളാണ് നോമ്പിലെ ആത്മീയ നിഷ്ഠകൾ. വി. ശ്ലീഹന്മാരും, സഭാപിതാക്കന്മാരും, മറ്റുവിശുദ്ധരും പുണ്യാഭിവൃദ്ധി പ്രാപിച്ചത് നോമ്പനുഷ്ഠാനത്തിലൂടെ കരസ്ഥമാക്കിയ സ്വർഗീയ സംസർഗത്തിലൂടെയാണെന്നാണ് മാർ ഈവാനിയോസ് പിതാവ് നമ്മെ പഠിപ്പിക്കുന്നത്. നമുക്ക് മുമ്പേ സ്വർഗപാതയിൽ മുന്നേറിയ ഈ പുണ്യപിതാക്കന്മാരുടെ കാലടികളെ പിൻതുടർന്ന് ക്രിസ്തുനാഥനെ അടുത്തനുകരിക്കാൻ ഓരോ നോമ്പുകാലവും നാം തീക്ഷ്ണമായും ആത്മാർത്ഥമായും അനുഷ്ഠിക്കണമെന്ന് മാർ ഈവാനിയോസ് പിതാവ് നമ്മെ ഓർമ്മപ്പെടുത്തുന്നു.

### നോമ്പുകാലം: പ്രാർത്ഥനയുടെ നാളുകൾ

നോമ്പുകാലത്തെ ചിന്തയിൽ മനസിലേയ്ക്ക് ഓടിയെത്തുന്ന മനോഹരമായ ചിത്രം പ്രാർത്ഥിക്കുന്ന യേശുനാഥനാണ്. അതുകൊണ്ട് വിശ്വാസികൾ എല്ലാവരും പ്രാർത്ഥനാപൂർവമായിട്ടാണ് നോമ്പാചരിക്കേണ്ടതെന്ന് മാർ ഈവാനിയോസ് പിതാവ് ഉദ്ബോധിപ്പിക്കുന്നു. "കർത്താവിന്റെ നാല്പതു ദിവസത്തെ നോമ്പുകാലത്ത് അവിടുന്ന് ചെയ്ത പ്രവൃത്തി പ്രാർത്ഥിക്കുകയായിരുന്നു. കർത്താവിന്റെ ജീവിതത്തിൽ പലപ്പോഴും പ്രാർത്ഥനയ്ക്കുവേണ്ടി ജനങ്ങളെ വിട്ട് മലയിലേയ്ക്കും വിജനപ്രദേശങ്ങളിലേയ്ക്കും പോയതായി വി. ഏവൻഗേലിയോനിൽ നാം വായിക്കുന്നു. അതിനാൽ ഈ നോമ്പുകാലത്ത് നിങ്ങളും പ്രാർത്ഥനയിൽ പ്രത്യേകവിധമായി വ്യാപൃതരായിരിക്കേണ്ടതാണ്. (ജാഗരൂകനായ അജപാലകൻ, 114).

പ്രാർത്ഥനയ്ക്കായി പ്രത്യേകം പ്രതിഷ്ഠിക്കപ്പെട്ട ദിനങ്ങളാണ് നോമ്പുകാലത്തെ ദിവസങ്ങൾ. ഈ കാലഘട്ടത്തിൽ ദൈവാലയങ്ങളിൽ മാത്രമല്ല, ഭവനങ്ങളിലും പ്രത്യേക പ്രാർത്ഥനകൾ നടത്തണമെന്നും അങ്ങനെ കൂടുതൽ സമയം ദൈവസംസർഗത്തിൽ ചിലവഴിക്കണമെന്നും പിതാവ് ആഗ്രഹിക്കുകയും അതിനായി പ്രാർത്ഥനകൾ തയ്യാറാക്കി സഭ മുഴുവനും നൽകുന്നതിനുമായി ക്രമീകരിക്കുകയും ചെയ്തു.

### നോമ്പുകാലത്തെ പ്രത്യേക നിഷ്ഠകൾ

**യാമനമസ്ക്കാരം:** നോമ്പുകാലത്തിൽ പ്രാർത്ഥനാ ചൈതന്യം നിലനിർത്താനുള്ള ഏറ്റവും ഉത്തമ മാർഗമാണ് ഏഴുയാമത്തെ നമസ്ക്കാര പ്രാർത്ഥനകൾ. കർത്താവിന്റെ ജീവിതത്തിലെ രക്ഷാകര സംഭവങ്ങൾ (മനുഷ്യാവതാരം മുതൽ പരിശുദ്ധാത്മാവിന്റെ ആഗമനം വരെയുള്ള കാര്യങ്ങൾ) പ്രത്യേകമായി ഓരോ യാമത്തിലും പ്രാർത്ഥനാപൂർവം അനുസ്മരിക്കുന്നു. ഭക്തിപൂർവം നടത്തുന്ന യാമപ്രാർത്ഥനകൾ കർത്താവിന്റെ രക്ഷാകരജീവിതത്തിൽ കൂടുതലായി ഉൾച്ചേരാൻ നമ്മെ ഏറെ സഹായിക്കുന്നു. അതുകൊണ്ട്, മാർ ഈവാനിയോസ് പിതാവ് വിശ്വാസികളെ ഉദ്ബോധിപ്പിച്ചു: "നിവൃത്തിയുള്ള പക്ഷം വിശ്വാസികൾ പള്ളിയിൽ കൂടി സന്ധ്യയുടെ

പ്രാർത്ഥനയെങ്കിലും കൂട്ടമായി നടത്തണമെന്ന് നാം ആഗ്രഹിക്കുന്നു. അതിനു സൗകര്യമില്ലാത്തപക്ഷം കുടുംബാംഗങ്ങൾ എല്ലാവരും കൂടി വീട്ടിൽവച്ച് മേല്പറഞ്ഞ പ്രാർത്ഥനകൾ നടത്തുന്നത് നന്നായിരിക്കും" (ജാഗരൂകനായ അജപാലകൻ, 116).

**നാൽപതു കുമ്പിടീൽ:** നോമ്പുകാല ഭക്താഭ്യാസങ്ങളിൽ വളരെ തീവ്രമായ ഒന്നാണ് ഉച്ചനമസ്ക്കാരത്തോടു ചേർത്തു നടത്തുന്ന കുമ്പിടീൽ. അതിന്റെ ദൈവശാസ്ത്ര വ്യഖ്യാനം മാർ ഈവാനിയോസ് പിതാവ് നൽകുന്നത് ഇപ്രകാരമാണ്: ''നമ്മുടെ കർത്താവിന്റെ നാല്പതു ദിവസത്തെ നോമ്പിനെ ബഹുമാനിക്കുന്നതിനും, നമ്മുടെ വീണ്ടെടുപ്പിനും രക്ഷയ്ക്കും വേണ്ടി നോമ്പു നോക്കുകയും പീഢയനുഭവിക്കുകയും ചെയ്ത് കർത്താവിനെ വന്ദിച്ചാരാധിക്കുന്നതിനുമാണ് ഈ നാല്പതു കുമ്പിടീൽ നടത്തുന്നത്" (ജാഗരൂകനായ അജപാലകൻ, 117). നോമ്പുകാലത്ത് തിങ്കൾ മുതൽ വെള്ളിവരെയുള്ള ദിവസങ്ങളിലാണ് നാം കുമ്പിടീൽ നടത്തുക.

നോമ്പുകാലത്തെ ആത്മദണ്ഡനത്തിനുള്ള പ്രധാന ആത്മീയ ആയുധമാണ് നാല്പതു കുമ്പിടീൽ. ദൈവീക ചിന്തകളോടെ വേണം കുമ്പിടീൽ നടത്തേണ്ടതെന്ന് മാർ ഈവാനിയോസ് പിതാവ് നമ്മെ ഓർമ്മപ്പെടുത്തുന്നുണ്ട്. എങ്കിൽ മാത്രമേ കുമ്പിടീൽ അനുഗ്രഹപ്രദമാവുകയുള്ളൂ. "ഓരോ പ്രാവശ്യവും കുമ്പിടുമ്പോൾ നമുക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനായ ഈശോ മ്ശിഹായുടെ തിരുമുറിവുകളെ ചുംബിക്കുന്നതിനായി നിയോഗിച്ചു കൊണ്ട് കുമ്പിടീൽ നടത്തുന്നത് എത്ര അനുഗ്രഹകരമാകുന്നു." (ജാഗരൂകനായ അജപാലകൻ, 117). തന്മൂലം, അലസതമൂലമോ ആവർത്തന വിരസതയോടെയോ നടത്തേണ്ട ഒന്നല്ല നോമ്പുകാലത്തെ കുമ്പിടീൽ. അങ്ങനെ ചെയ്താൽ അനുഗ്രഹീതമായിരിക്കുകയില്ല ഈ ഭക്താഭ്യാസം. "അലക്ഷ്യമായി അനേക പ്രാവശ്യം കുമ്പിടുന്നതിനേക്കാൾ ഉത്തമം നല്ല ഭയഭക്തിയോടുകൂടി ചുരുക്കം പ്രാവശ്യം മാത്രം കുമ്പിടുന്നതാകുന്നു" (ജാഗരൂകനായ അജപാലകൻ, 117).

**ഉപവാസം:** നോമ്പുകാലത്തെ ഒരു പ്രധാന ഭക്ത്യാഭ്യാസം ഉപവാസമാണ്. മാർ ഈവാനിയോസ് പിതാവ് പറയുന്നു: "ഉപവാസം എന്നുവെച്ചാൽ ഭക്ഷണം വെടിഞ്ഞുള്ള നോമ്പാണ്" (ജാഗരൂകനായ അജപാലകൻ, 117). ഉപവാസത്തെ സംബന്ധിച്ചു അതിന്റെ ഉദ്ദേശശുദ്ധി പ്രധാനപ്പെട്ടതാണെന്ന് പിതാവ് നമ്മെ ഓർമിപ്പിക്കുന്നു. ഭൗതീകമായ കാരണത്താലോ ലൈൗകീകമായ ഒരു നേട്ടത്തിനോ വേണ്ടിയോ ഭക്ഷണം ഉപേക്ഷിക്കുന്നത് ഉപവാസമല്ല. കാരണം, ഉപവാസം മതപരമായ ഒരു കാര്യമാണ്. മതപരമായ ഒരു കാര്യത്തിന്റെ അടിസ്ഥാനം ദൈവീകമാണ് അതിന്റെ ലക്ഷ്യം ദൈവാനുഗ്രഹം പ്രാപിക്കുക എന്നുള്ളതാണ്. ഉപവാസത്തിലൂടെ ദൈവാനുഗ്രഹം പ്രാപിക്കുന്നവർ കർത്താവു മുതലുള്ള പുണ്യപുരുഷന്മാരുടെ ശ്രേണിയിലേയ്ക്ക് ഉയർത്തപ്പെടുകയാണ്. കാരണം



യേശുക്രിസ്തുവും, ശിഷ്യന്മാരും വിശുദ്ധരുമെല്ലാം ഇപ്രകാരം ഉപവാസത്തിലൂടെ ദൈവസംസർഗത്തിലേയ്ക്ക് ഉയർത്തപ്പെട്ടവരാണ്.

**വർജ്ജന:** നോമ്പുകാലത്ത് ഉപവാസം നടത്തുക മാത്രമല്ല, ചില ഭക്ഷണപദാർത്ഥങ്ങൾ വർജ്ജിക്കണമെന്നും തിരുസഭ കല്പിക്കുന്നു. ഈ വർജ്ജന ദൈവകല്പനയുടെ പാലനമായിട്ടാണ് മാർ ഈവാനിയോസ് പിതാവ് മനസിലാക്കിയത്. ഏദൻതോട്ടത്തിൽ ദൈവംകൊടുത്തത് വർജ്ജനയുടെ കല്പനയാണ്. "തോട്ടത്തിന്റെ നടുവിൽ നിൽക്കുന്ന ഫലം കഴിക്കാതിരിക്കുക" (ഉൽ 3:2). ഈ കല്പനയുടെ ലംഘനമാണ് ആദിമാതാപിതാക്കളുടെ പാപം. വർജ്ജന പാലിക്കുന്നവൻ പാപം ചെയ്യാതിരിക്കുക മാത്രമല്ല, ദൈവപ്രീതിയും സമ്പാദിക്കുകയും ചെയ്യുന്നു. വി. വേദപുസ്തകത്തിൽ ദൈവം ഇപ്രകാരം നൽകുന്ന വർജ്ജനയുടെ കല്പന പഴയനിയമത്തിലും പുതിയനിയമത്തിലും നാം കാണുന്നുണ്ട്. അത്തരം കല്പനകൾ പാലിച്ചവരൊക്കെ ദൈവത്തിന്റെ ഹൃദയത്തിനിണങ്ങിയ വ്യക്തിത്വങ്ങളായി വേദപുസ്തകം സാക്ഷിക്കുന്നു. അതുകൊണ്ട് നോമ്പുകാലത്തെ വർജ്ജന പാപത്തിൽ നിന്നകലാനും ദൈവത്തിന്റെ ഹൃദയത്തോട് ചേർന്നു നിൽക്കാനും നമ്മെ സഹായിക്കും.

### നോമ്പുകാലം: ഉപവിപ്രവർത്തിയുടെ നാളുകൾ

നോമ്പിനെ സംബന്ധിച്ചുള്ള മാർ ഈവാനിയോസ് പിതാവിന്റെ ചിന്തകളിൽ ആത്മീകമേഖല മാത്രമല്ല, മാനുഷികവും സാമൂഹികവുമായ ദർശനങ്ങളും ഉൾച്ചേരുന്നുണ്ട്. പിതൃവാത്സല്യത്തോടെ പിതാവ് എഴുതി: ''നമ്മുടെ ആത്മീയമക്കൾ ഈ നോമ്പിൽ കഴിവുപോലെ ദാനധർമ്മങ്ങൾ ചെയ്യണം" (ജാഗരൂകനായ അജപാലകൻ, 121). വ്യക്തിജീവിതത്തിലും കുടുംബജീവിതത്തിലും ശാരീരികമായ സന്തോഷം പ്രദാനം ചെയ്യുന്ന കാര്യങ്ങളിൽ നിന്ന് നോമ്പുകാലത്ത് മാറി നിൽക്കുന്നതുപോലെ പ്രാധാന്യമർഹിക്കുന്നതാണ് മറ്റുള്ളവർക്ക് നന്മപ്രദാനം ചെയ്യുന്ന ഉപവിപ്രവൃത്തികളിൽ നാം വ്യാപൃതരാകുന്നതും. അതുകൊണ്ട് വ്യക്തികളായോ ഇടവകകളായോ അതോ മലങ്കരസഭ ഒന്നുചേർന്നോ സാധ്യമായ ഉപവിപ്രവർത്തനങ്ങൾ നോമ്പുകാലത്തു ചെയ്യണമെന്ന് പിതാവ് ആഗ്രഹിച്ചു. അതുപോലെ മറ്റുള്ളവരുടെ മാനസാന്തരത്തിനുവേണ്ടി തീവ്രമായി പ്രാർത്ഥിക്കാനുള്ള സമയംകൂടിയാണ് നോമ്പുകാലം എന്ന് പിതാവ് ഓർമപ്പെടുത്തുന്നുണ്ട്.

ആത്മാക്കളുടെ രക്ഷയെക്കുറിച്ചു ജാഗ്രതയുള്ള ആ അജപാലകൻ പ്രബോധിപ്പിച്ചു: "ആയതിനാൽ, കർത്താവിൽ പ്രിയ മക്കളെ, ഈ നോമ്പുകാലം അനുതാപത്തിന്റേയും പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും പ്രായശ്ചിത്തത്തിന്റേയും അവസരമായി വേണ്ടത്ര വിനിയോഗിക്കണമെന്നു നാം നിങ്ങളെ ഉദ്ബോധിപ്പിക്കുന്നു. മുൻകൊല്ലങ്ങളിലേക്കാളും തീക്ഷ്ണതയോടും താല്പര്യത്തോടും കൂടി ഈ നോമ്പുകാലം അനുഷ്ഠിക്കണമെന്നു നിങ്ങളോടു സ്നേഹത്തോടു നാം അഭ്യർത്ഥിക്കുകയും ചെയ്യുന്നു" (ജാഗരൂകനായ അജപാലകൻ, 174).

വിശേഷം

# സഹോദരൻമാർ ഒരുമിച്ചു വസിക്കുന്നത് എത്ര സുന്ദരം

മലങ്കര സുറിയാനി കത്തോലിക്കാ വൈദിക സംഗമം
തിരുവനന്തപുരം
2019



റവ. ^m. jo³ ]me¡pgn





മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ എഴുതിച്ചേർക്കേണ്ട രണ്ടു നാളുകളാണ് കടന്നു പോയത്. സഭയിലെ മുഴുവൻ രൂപതകളിലേയും സന്യാസ സമൂഹങ്ങളിലേയും വൈദികരുടെ സംഗമം ഇക്കഴിഞ്ഞ ഫെബ്രുവരി 18, 19 തീയതികളിൽ നാലാഞ്ചിറ, മാർ ഈവാനിയോസ് വിദ്യാനഗറിലെ ഗിരിദീപം കൺവൻഷൻ സെന്ററിൽ വച്ചു നടന്നു. അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായും മറ്റു രൂപതകളിലെ അഭിവന്ദ്യരായ മെത്രാപ്പോലീത്താമാരും അഞ്ഞൂറിലധികം വൈദികരും സംബന്ധിച്ച ദ്വിദിന സമ്മേളനം സംഘടിപ്പിച്ചത് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വൈദികർക്കു വേണ്ടിയുള്ള സിനഡൽ കമ്മീഷനാണ്. അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ മക്കാറിയോസ് തിരുമേനിയാണ് കമ്മീഷൻ ചെയർമാൻ.

അഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനി ഈ സമ്മേളനം സംഘടിപ്പിക്കുന്നതിന് എടുത്ത താൽപര്യവും നൽകിയ നേതൃത്വവും എടുത്തു പറയേണ്ടതാണ്. അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയും കമ്മീഷൻ സെക്രട്ടറി സണ്ണി കാവുവിള അച്ചനും തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികരും ഈ സമ്മേളനം ഓർമ്മയിൽ നിറഞ്ഞുനിൽക്കുവാൻ നടത്തിയ അധ്വാനം ശ്രദ്ധേയമാണ്.

സമീപകാലത്തു നടന്ന വൈദിക സമ്മേളനങ്ങളിൽ വച്ച് ഉള്ളടക്കം കൊണ്ടും പങ്കാളിത്തം കൊണ്ടും കാലിക പ്രസക്തി കൊണ്ടും ഏറെ ശ്രദ്ധിക്കപ്പെട്ട ഒന്നായിരുന്നു ഇപ്പോൾ നടന്ന സംഗമം. അതിനാൽത്തന്നെ ഏറെ പ്രതീക്ഷയോടെയാണ് സഭ ഈ സംഗമത്തെ നോക്കിക്കണ്ടത്.

'സഹോദരർ ഏകമനസ്സായി ഒരുമിച്ചു വസിക്കുന്നത് എത്ര വിശിഷ്ടവും സന്തോഷപ്രദവുമാണ്. അഹറോന്റെ തലയിൽ നിന്നു താടിയിലേക്കിറങ്ങി അങ്കിയുടെ കഴുത്തുപട്ടയിലൂടെ ഒഴുകുന്ന അമൂല്യമായ അഭിഷേകതൈലം പോലെയാണത്. സീയോൻ പർവ്വതങ്ങളിൽ പൊഴിയുന്ന ഹെർമോൻ തുഷാരം പോലെയാണത്; അവിടെയാണ് കർത്താവ് തന്റെ അനുഗ്രഹവും അനന്തമായ ജീവനും പ്രദാനം ചെയ്യുന്നത്'(സങ്കീർത്തനം 133).

പത്തുവർഷം മുമ്പാണ്. വൈദികരാവുന്നതിന് തൊട്ടു മുമ്പ് ഒരേ ബാച്ചിലുൾപ്പെട്ട ഞങ്ങൾ പതിനൊന്നു പേർ ഒരു യാത്ര നടത്തി. രാജ്യത്തിന്റെ വിവിധ സംസ്ഥാന



ങ്ങളിലെ മിഷൻ കേന്ദ്രങ്ങളിലൂടെ 22 ദിവസം നീണ്ടു നിന്ന ഒരു അനുഭവ യാത്ര! അക്കൂട്ടത്തിൽ ഞങ്ങൾ സന്ദർശിച്ച ഒരു വിനോദ സഞ്ചാര കേന്ദ്രമാണ് ഷിംല.

മുൻകൂട്ടി ഒന്നും ക്രമീകരിച്ചിരുന്നില്ല. താഴ്‌വാരത്തു നിന്ന് മണിക്കൂറുകൾ ഹിൽ ട്രെയിനിൽ സഞ്ചരിച്ചാണ് ഒരു വൈകുന്നേരത്ത് മുകളിലെത്തിയത്.

മരം കോച്ചുന്ന തണുപ്പ്. ഹോട്ടലിൽ മുറിയെടുക്കാൻ അന്വേഷിച്ചപ്പോൾ കൈ പൊള്ളി. ടൂറിസ്റ്റ് കേന്ദ്രമാണ്. അന്യായ റേറ്റ്. മുറിയെടുത്തില്ല. പെട്ടിയും പ്രമാണങ്ങളുമായി തിരിച്ചുനടന്നു. പല്ലു കൂട്ടിയിടിക്കുന്ന തണുപ്പിൽ ഇനി എന്തു ചെയ്യും?

കുറച്ചകലെ ഒരു പള്ളിയുടെ കുരിശു കണ്ടു. ഒരു വിധത്തിൽ എന്തിവലിഞ്ഞ് കയറ്റം കയറി അവിടെച്ചെന്നു. ലത്തീൻ കത്തോലിക്കാ പള്ളിയാണ്. വികാരിയച്ചൻ സ്ഥലത്തുണ്ടായിരുന്നില്ല. പള്ളിയുടെ മോണ്ടളത്തിൽ അഭയാർത്ഥികളെപ്പോലെ കുറേനേരം കുത്തിയിരുന്നു.

അൽപ്പം കഴിഞ്ഞപ്പോൾ അദ്ദേഹം വന്നു. ഞങ്ങളുടെ കൂട്ടത്തിൽ ഹിന്ദിയറിയാമെന്ന് അവകാശപ്പെടുന്ന രണ്ടുപേർ മുറിയൻ ഹിന്ദിയിൽ ഏറെനേരം അദ്ദേഹത്തോട് എന്തൊക്കെയോ സംസാരിച്ചു. സംഗതികൾ അദ്ദേഹത്തെ ബോധ്യപ്പെടുത്തി.

ഒരു മുൻപരിചയവുമില്ലാതിരുന്നിട്ടും, കത്തോലിക്കാ വൈദിക സാഹോദര്യത്തിന്റെ പേരിൽ- അതിന്റെ പേരിൽ മാത്രം- പള്ളിയോടു ചേർന്നുള്ള വിശാലമായ താമസ സൗകര്യങ്ങൾ സൗജന്യമായി അദ്ദേഹം ഞങ്ങൾക്കനുവദിച്ചു തന്നു.

ആ രാത്രി ഞങ്ങൾ സുഖമായുറങ്ങി! ഞങ്ങളുടെ യാത്രയ്ക്കിടയിലെ ഏറ്റവും മനോഹരമായ രാത്രിയായിരുന്നു അത്! കത്തോലിക്കാ പൗരോഹിത്യ ബന്ധങ്ങളുടെ നന്മയെന്താണെന്ന് അനുഭവിച്ചറിഞ്ഞ രാത്രി!

കത്തോലിക്കാ സഭയിലെ പുരോഹിതൻമാരുടെ ഏറ്റവും വലിയ ഒരു ബലം, ജ്യേഷ്ഠാനുജൻമാരെപ്പോലെ അവർക്കിടയിലുള്ള ഗാഢമായ സൗഹൃദവും സാഹോദര്യവുമാണ്. പതിനൊന്നോ അതിലധികമോ വർഷം നീളമുള്ള സെമിനാരി പരിശീലനത്തിനിടയിൽ ഉള്ളിൽ കയറിക്കൂടുന്ന ഒരു ബോധമാണത്. കൗമാരവും യൗവ്വനവും രാപ്പകൽ വ്യത്യാസമില്ലാതെ വർഷങ്ങളോളം ഒരുമിച്ച് ആഘോഷിക്കുന്ന ചെറുപ്പക്കാർക്കിടയിൽ അത്തരം ഒരവബോധം രൂപപ്പെട്ടില്ലെങ്കിലേ അദ്ഭുതമുള്ളൂ!

ഒരു പെൺകുട്ടി വിവാഹിതയാവു



ന്നതോടെ, താൻ ജനിച്ചു വളർന്ന കുടുംബത്തെ വിട്ട് മറ്റൊരു കുടുംബത്തിന്റെ ഭാഗമാവുന്നതു പോലെയൊരു സാമൂഹ്യ പാഠമാണത്.

മാതാപിതാക്കളും ബന്ധുക്കളുമൊക്കെ ച്ചേർന്ന് കൗമാരക്കാരനായ ഒരാൺകുട്ടിയെ സെമിനാരിയിൽ കൊണ്ടുവിട്ട് സങ്കടത്തോടെ മടങ്ങിപ്പോകുന്നതു മുതൽ അറിയാതെയെങ്കിലും താൻ വീടുപേക്ഷിച്ചെന്നോ വീട് തന്നെ ഉപേക്ഷിച്ചെന്നോ ഒക്കെ ചില തോന്നലുകൾ അവനിൽ രൂപപ്പെടുന്നുണ്ട്. വളരുന്തോറും അതു യാഥാർത്ഥ്യബോധമുള്ള ബോധ്യങ്ങളായി മാറും. അതോടെ മറ്റൊരു കുടുംബത്തിന്റെ ഭാഗമാവാൻ അവനിലെ സാമൂഹ്യജീവി ശ്രമിക്കും.

ഒപ്പമുള്ള കൂട്ടുകാരിൽത്തന്നെ ജ്യേഷ്ഠാനുജൻമാരുടെ സാന്നിദ്ധ്യം അവൻ തിരിച്ചറിയും. പിതൃവാൽസല്യത്തിന്റെ കരുതലും മാതൃസ്നേഹത്തിന്റെ ഊഷ്മളതയും കണ്ടെത്തും. വൈകാരികമായ പിൻബലം പ്രദാനം ചെയ്യുന്ന സൗഹൃദങ്ങൾ പൂത്തുലയും. സെമിനാരിക്കാലത്തു തന്നെ അവർ പരസ്പരം ആഴത്തിൽ ഹൃദയങ്ങളിലേക്കു വേരുപിടിച്ചു കഴിയും. വൈദികരായ ശേഷവും അതു തുടരും!

സെമിനാരി ശരിക്കും ഒരു വീടു തന്നെയായിരുന്നു. പരസ്പരം ഇണങ്ങിയും പിണങ്ങിയും സ്നേഹിച്ചും ശാസിച്ചും വീണും എഴുന്നേറ്റുമൊക്കെ സഹോദരങ്ങളായി ഞങ്ങളെ വളർത്തിയെടുത്ത വീട്. ഒന്നോർത്താൽ ജനിച്ചു വളർന്ന ഒന്നാമത്തെ വീടിനേക്കാൾ നഷ്ടബോധം തോന്നിക്കുന്ന രണ്ടാമത്തെ വീട്!

ആൺഹൃദയ ബന്ധങ്ങൾ ഇത്രമേൽ ആഘോഷിക്കപ്പെടുന്ന മറ്റൊരു ജീവിതാവസ്ഥ ഇല്ലെന്നു തോന്നുന്നു! അപവാദങ്ങൾ കണ്ടേക്കാം. പക്ഷെ മറ്റേതൊരു 'തൊഴിലിൽ' ഏർപ്പെടുന്നവരേക്കാൾ മനസ്സുകൾ തമ്മിൽ ഇഴയടുപ്പം പുരോഹിതർക്കുണ്ട്.

അവിടെ പ്രായഭേദങ്ങളില്ല. കാലദേശാന്തരങ്ങളില്ല. ലോകത്തെവിടെയുള്ളവരോ ആകട്ടെ, കത്തോലിക്കാ സഭയിലെ രണ്ടു വൈദികർ ആദ്യമായികണ്ടുമുട്ടുകയാണെങ്കിലും അവർക്ക് ആമുഖങ്ങളാവശ്യമില്ല. ഏതു വൈദിക മന്ദിരത്തിലും അനുവാദത്തിനു കാത്തുനിൽക്കാതെ കയറിച്ചെല്ലാം. ആതിഥ്യവും അന്നവും സ്വീകരിക്കാം. അന്യതാ ബോധമില്ലാതെ അന്തിയുറങ്ങാം!

ഏതഴുക്കുചാലിൽ നിന്നു കയറിച്ചെന്നാലും തള്ളിപ്പറയാതെ സ്വന്തം വീടു പോലെ അണച്ചു പിടിക്കുന്ന അഭയനഗരങ്ങളാണ് സഹോദര വൈദികരുടെ ഹൃദയങ്ങൾ! ബലം കുറയുന്നു എന്നു തോന്നുമ്പോൾ ഊന്നുവടി പോലെ താങ്ങി നിർത്തുന്നവർ!

പുരോഹിത സമൂഹത്തിലൊരാൾ ചെയ്യുന്ന നന്മയോ തിന്മയോ എല്ലാ പുരോഹിതരുടേയും അഭിമാനവും അപമാനവുമായി മാറുന്നത് ആഴമുള്ള ഈ ബന്ധത്തിന്റെ പശ്ചാത്തലത്തിലാണ്. സാഹോദര്യത്തിന്റെയും സ്നേഹത്തിന്റേയും അദൃശ്യമായ ഒരു നൂലിഴയാൽ, ക്രിസ്തുവെന്ന നൂലിഴയാൽ അവർ പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്നു.

സത്യത്തിൽ ഒരു ദിവസത്തെ വൈദിക സമ്മേളനം ശരിക്കും ആഘോഷിച്ചത് ഈ



സാഹോദര്യത്തെയും സൗഹൃദത്തെയുമാണ്.

ഭക്ഷണമേശകളും ടീ ബ്രേക്കുകളും ഒഴിവു നേരങ്ങളുമൊക്കെ പൊട്ടിച്ചിരികളും തമാശകളും കൊണ്ട് മുഖരിതമായി. ഇടവകകളിൽ വലിയ ഗൗരവക്കാരായി കാണപ്പെടുന്നവർ പോലും തങ്ങളുടെ പിണക്കങ്ങളൊക്കെ മറന്ന് പഴയ സൗഹൃദങ്ങൾ പുതുക്കി പൊട്ടിച്ചിരിക്കുന്നത് പലയിടങ്ങളിൽ കണ്ടു. കെട്ടിപ്പൂട്ടി വച്ചിരുന്ന ഹൃദയങ്ങൾ പലതും പ്രതിരോധിക്കാനാവാതെ തുറവികൾക്ക് കീഴ്പ്പെടുന്നുണ്ടായിരുന്നു.

ഗൗരവത്തിന്റെയും കാർക്കശ്യത്തിന്റേയും അഴിഞ്ഞു വീണ മുഖംമൂടികളുമായി തങ്ങളുടെ വികാരിയച്ചൻമാർ നിൽക്കുന്നത് ദൈവജനം കൂടി ഒന്നു കാണേണ്ടതായിരുന്നു!

ഒരുമിച്ചു വഴി പങ്കിട്ട സെമിനാരിക്കാലവും പൗരോഹിത്യ സ്വീകരണവും കഴിഞ്ഞ് ഇനിയൊരിക്കലും ഒരുമിച്ചു വരാൻ കഴിയാത്ത വ്യത്യസ്തമായ വഴികളിലേക്കാണ് ഓരോരുത്തരും യാത്രയായത്. കുറേക്കാലത്തിനു ശേഷം ഒരു വഴിയമ്പലത്തിൽ വച്ച് താൽക്കാലികമായി ഒന്നു കുമുട്ടിയ പോലെ. ഇത്തിരി നേരം കൊണ്ട് ഒരുപാടു കാര്യങ്ങൾ പങ്കുവച്ചു പിരിയുകയാണ്.

അൽപ്പനേരമേ ഒരുമിച്ചുണ്ടാവുകയുള്ളൂ എന്നറിയാമെങ്കിലും നൈമഷികതയുടെ ആ മധുരം എത്രകാലം കഴിഞ്ഞാലാണ് തീർന്നു പോവുക!

അനേക വർഷങ്ങൾക്കു ശേഷമാണ് പലരേയും കാണുന്നത്. ചിലരൊക്കെ യൗവ്വനയുക്തരായി കാണപ്പെട്ടുവെങ്കിലും ഭൂരിഭാഗം പേരും അകാല വാർദ്ധക്യം ബാധിച്ചവരെപ്പോലെ കാണപ്പെട്ടു. മുടി നരച്ചവരുണ്ട്. ശരീരം ചീർത്തവരുണ്ട്. മെല്ലിച്ച് ആത്മാവിലേക്ക് ഒതുങ്ങിയവരുണ്ട്.

പക്ഷെ അനുഭവങ്ങളുടെ കെടാത്ത വെളിച്ചവും ഊർജ്ജവും അവരുടെ മുഖത്ത് ഓളം വെട്ടി. നീണ്ട കാലത്തെ പരിശീലനം കൊണ്ട് ആർജ്ജിച്ചെടുത്ത അറിവുകളൊക്കെ ജ്ഞാനമായി കാലം പരിവർത്തനപ്പെടുത്തിയ പോലെ. സംസാരിക്കുമ്പോൾ അവരുടെ വാക്കുകളിൽ അതു ജ്വലിച്ചു. പലരും പരസ്പരം തിരിച്ചറിഞ്ഞത് ശരീരത്തിന്റെ രൂപഭാവങ്ങൾ കൊണ്ടായിരുന്നില്ല, മറിച്ച് ആത്മാവു കൊണ്ടു തൊട്ടു നോക്കിയാണ്.

'ഭാരത് മാതാ കീ...' എന്ന് ആർത്തു വിളിച്ചത് മറ്റാരുമല്ല വലിയ ഇടയൻ അഭിവന്ദ്യ കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവാ തിരുമേനി തന്നെയാണ്. ശിരസ്സിൽ നിന്ന് ആവേശം താഴേയ്ക്കൊഴുകുമ്പോൾ 'ജയ്...' എന്നു മുഷ്ടി ചുരുട്ടി വിളിക്കാതിരിക്കുന്നതെങ്ങനെ! കത്തിച്ച മെഴുകുതിരികളുമായി അങ്കണത്തിൽ ഒരുമിച്ചുകൂടി, അതിർത്തിയിൽ ജീവൻ ഹോമിച്ച ധീര ജവാൻമാർക്ക് അന്ത്യാഞ്ജലിയർപ്പിച്ച ആ ചടങ്ങ് അത്യന്തം ഹൃദയസ്പർശിയായിരുന്നു.

ബിഷപ് മാർ തോമസ് തറയിലാണ് സമ്മേളനത്തിന്റെ തുടക്കത്തിൽ ചിന്തകൾക്ക് തിരികൊളുത്തിയത്. യുഎസിൽ നിന്നെത്തിയ ഫാദർ സ്റ്റാൻ ഫോർച്യൂണയുടെ വാക്കുകളും സംഗീതവും ആദ്യ ദിവസത്തെ പരിപാടികൾക്ക് മോടി കൂട്ടി. പൗരോഹിത്യ സ്വീകരണത്തിന്റെ ജൂബിലിയാഘോഷിക്കുന്ന വൈദികരെ അഭിവന്ദ്യ ബാവാ തിരുമേനി ആദരിച്ചു. സന്ധ്യാപ്രാർത്ഥനയോടു ചേർന്ന് ഫാ. ഡാനിയേൽ പൂവണ്ണത്തിൽ നയിച്ച



വിശുദ്ധ കുർബാനയുടെ ആരാധന സംഗമത്തെ ആത്മീയമായി ധന്യമാക്കി.

രണ്ടാം ദിവസം ശ്രീ സന്തോഷ് മാത്യു IAS അൽമായരുടെ വൈദിക സങ്കൽപ്പങ്ങൾ പങ്കുവച്ചു. മോൺ. വർഗ്ഗീസ് മറ്റമന, ഫാ. ഗീവർഗീസ് നെടിയത്ത്, ഫാ. ക്രിസ്റ്റഫർ OIC തുടങ്ങിയവരുടെ പങ്കുവയ്ക്കലുകളും ഹൃദ്യമായി. ബിഷപ് തോമസ് മാർ എവുസേബിയോസ് തിരുമേനിയുടെ പ്രഭാഷണം സത്യത്തിൽ ഹൃദയം കീറിമുറിച്ചു കളഞ്ഞു. തുടർന്നു നടന്ന തുറന്ന ചർച്ചകൾക്കൊടുവിൽ ബാവാ തിരുമേനിയുടെ കാലികമായ ഓർമ്മപ്പെടുത്തലുകളടങ്ങിയ സമാപന സന്ദേശത്തോടെ സമ്മേളനം പര്യവസാനിച്ചു.

നല്ല ഓർമ്മകളും ഓർമ്മപ്പെടുത്തലുകളുമാണ് വൈദിക സമ്മേളനം നൽകിയത്. സംസാരിക്കാൻ തുടങ്ങിയപ്പോഴേക്കും തീർന്നുപോയെങ്കിലും പുതിയ ആത്മീയ ബോധ്യങ്ങൾ, അർത്ഥമുള്ള ജീവിത ശൈലികൾ, ശക്തമായ ദൈവമനുഷ്യ ബന്ധങ്ങൾ, ആഴമുള്ള സൗഹൃദങ്ങൾ, കരുത്തുറ്റ ജീവിത സാക്ഷ്യങ്ങൾ... അങ്ങനെ ഒട്ടേറെ കാര്യങ്ങളെക്കുറിച്ച് മിണ്ടിയും പറഞ്ഞും അർത്ഥപൂർണ്ണമായ രണ്ടു ദിനങ്ങൾ!

ശക്തമായ ഒരാത്മവിശ്വാസം വൈദികർക്കു നൽകിയ സംഗമമായിരുന്നു അത്. വിമർശനങ്ങളിലും ഉതപ്പുകളിലും മാധ്യമ വിചാരണകളിലും പുരോഹിതർ തളരരുത്. തള്ളേണ്ടതിനെ തള്ളുകയും, കൊള്ളേണ്ടതിനെ കൊള്ളുകയും വേണം. സഭയിലെ പുരോഹിതരാരും ഒറ്റപ്പെട്ടവരല്ല. ലോകമെമ്പാടും വരുന്ന നാലരലക്ഷം കത്തോലിക്കാ പുരോഹിതരുടെ സാഹോദര്യമാണ് അവരുടെ ശക്തി. മാനുഷികമായ ദൗർബല്യങ്ങളെ അവർ നേരിടുന്നത് അപ്രകാരമാണ്. ഒരുവന്റെ കുറവ് അപരൻ പരിഹരിക്കും. ജീവൻ കൊടുത്തും ക്രിസ്തുവിന്റെ ശരീരത്തെ കാത്തുസൂക്ഷിക്കും. മറ്റുള്ളവർ എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളട്ടെ. ഉറച്ച ബോധ്യങ്ങളോടും വ്യക്തമായ ആത്മീയ ധാരണകളോടും മുന്നേറുക!

ഇതുവരെ കണ്ടിട്ടില്ലാത്ത കരുത്തോടെ ക്രിസ്തുവിന്റെ പുരോഹിതർ ഹൃദയങ്ങൾ കീഴടക്കുന്ന കാലം വരുന്നു!







നിരീക്ഷണം

# അഡ്വ. ഫാ. തോമസ് ജോസഫ് തേരകം:

## കിരാതമായ മാധ്യമവേട്ടയുടെ ഇര



റവ. ഫാ. നോബിൾ തോമസ് പാറക്കൽ




തികച്ചും അനീതിപരവും അധാർമ്മികവുമായ മാധ്യമവേട്ടയുടെ ഇരയായിരുന്നു കൊട്ടിയൂർ സംഭവത്തിൽ വ്യാജമായി പ്രതിചേർക്കപ്പെട്ട അഡ്വ. ഫാ. തോമസ് ജോസഫ് തേരകം. ചില മാധ്യമങ്ങൾ വ്യാജമായി സൃഷ്ടിച്ചെടുത്ത സമ്മർദ്ദതന്ത്രമാണ് പ്രതിപ്പട്ടികയിലേക്ക് വയനാട് ചൈൽഡ് വെൽഫെയർ കമ്മറ്റിയുടെ ചെയർമാനായിരുന്ന ഫാ. തേരകത്തെ എത്തിച്ചത്. എന്തുകൊണ്ടാണ് മാധ്യമങ്ങൾ – പ്രത്യേകിച്ച് ഏഷ്യാനെറ്റ് മാതൃഭൂമി ചാനലകളും മാതൃഭൂമി പത്രവും – നെറികെട്ട ഈ കളി കളിച്ചത് എന്ന ചോദ്യത്തിന് ഒരൊറ്റ ഉത്തരം മാത്രമേയുള്ളു – പക. കോളിളക്കം സൃഷ്ടിച്ച പ്രസ്തുത സംഭവം മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്യാനാരംഭിച്ച് രണ്ട് ദിവസങ്ങൾ പിന്നിട്ടപ്പോഴേക്കും ഏഷ്യാനെറ്റും മാതൃഭൂമിയും വളരെ പ്രത്യേകമായി ഫാ. തേരകത്തെ ഉന്നമിടുകയും വാർത്തകളും ചർച്ചകളും എല്ലാം അദ്ദേഹത്തിലേക്ക് കേന്ദ്രീകരിക്കുകയും ചെയ്തിരുന്നുവെന്നത് ഇന്നും പ്രസ്തുത മാധ്യമങ്ങൾ പരിശോധിക്കുന്നവർക്ക് മനസ്സിലാകുന്നതാണ്.

ഫാ. തേരകത്തിനെതിരേ പോലീസിനും മുമ്പേ അന്വേഷണം നടത്തിയ ഏഷ്യാനെറ്റിന്റെ വയനാട് റിപ്പോർട്ടർ 15 തെളിവുകളുണ്ടെന്ന് പറഞ്ഞാണ് ഒരു ദിവസത്തെ റിപ്പോർട്ടിംഗ് നടത്തിയത്. ചൈൽഡ് വെൽഫെയർ കമ്മറ്റിക്കെതിരേ ജനവികാരത്തെ ഇളക്കിവിടുകയാണ് മാതൃഭൂമി പത്രം ചെയ്തത്. ഓരോ ദിവസവും ചൈൽഡ് വെൽഫെയർ കമ്മറ്റി ചെയർമാനെതിരേയുള്ള വാർത്തകൾ നല്കുന്നതിലും അദ്ദേഹത്തിനെതിരേയുള്ള പ്രതിഷേധങ്ങളുടെ തീവ്രത വർദ്ധിപ്പിക്കുന്നതിലും മാതൃഭൂമിയും ഏഷ്യാനെറ്റും മത്സരിച്ചതിന് പിന്നിൽ ചില കാരണങ്ങളുണ്ട്.

ചൈൽഡ് വെൽഫെയർ കമ്മറ്റി ചെയർമാനായിരുന്ന ഫാ. തോമസ് ജോസഫ് തേരകം പ്രസ്തുത ഉത്തരവാദിത്വത്തോടൊപ്പം തന്നെ മാനന്തവാടി രൂപതയുടെ പി.ആർ.ഒ. സ്ഥാനവും വഹിച്ചിരുന്നു. ക്രൈസ്തവവിശ്വാസത്തെ അപകീർത്തിപ്പെടുത്തുന്നതും വ്യാജമായ ഉള്ളടക്കങ്ങളുള്ളതുമായ പ്രോഗ്രാമുകൾക്കും വാർത്തകൾക്കും പേരുകേട്ട ഇപ്പറഞ്ഞ പ്രസ്തുത മാധ്യമങ്ങൾക്കെതിരേ ഫാ. തേരകം അധികാരികളെ സമീപിക്കുകയും പ്രസ്തുത മാധ്യമങ്ങൾക്ക് മേൽ നടപടികൾ സ്വീകരിക്കുകയും ചെയ്തിരുന്നു. പല രീതിയിലും സഭാസ്ഥാപനങ്ങളെ അപകീർത്തിപ്പെടുത്തിക്കൊണ്ടിരുന്നവർക്ക് വലിയ ആഘാതമായിത്തീർന്ന ഇത്തരം പ്രതികരണങ്ങൾക്ക് ഉള്ള പകപോക്കലായിരുന്നു ഫാ. തേരകത്തിനെതിരേ മാതൃഭൂമിയും ഏഷ്യാനെറ്റും നടത്തിയ മാധ്യമവേട്ട.

പ്രസ്തുത പകപോക്കലിന്റെ ഭാഗമായി ചൈൽഡ് വെൽഫെയർ കമ്മറ്റിയുടെ ചെയർമാൻ എന്ന നിലയിൽ ഫാ. തേരകം സ്വകരിച്ച നടപടികളെ വരെ വെല്ലുവിളിക്കുകയും അത്തരം നടപടികൾക്ക് വിധേയരായ വരോട് അനുഭാവം പുലർത്തുന്ന സംഘടനകളെയും വ്യക്തികളെയും കൊണ്ട് ജാഥകളും പ്രതിഷേധപ്രകടനങ്ങളും നടത്തിക്കുകയും അവയെല്ലാം വലിയ വാർത്തകളാക്കി നല്കി സർക്കാരിനും പോലീസിനും സമ്മർദ്ദം നല്കുകയുമാണ് പ്രസ്തുത മാധ്യമങ്ങൾ ചെയ്തുകൊണ്ടിരുന്നത്. ചെയർമാനായിരുന്നുകൊണ്ട് അദ്ദേഹം സ്വീകരിച്ച നടപടിക്രമങ്ങളെ വിമർശിച്ചും കൈകാര്യം ചെയ്ത കേസുകളെ തികച്ചും ബാലിശമായി ചർച്ചാവിധേയമാക്കിയും പ്രസ്തുത മാധ്യമങ്ങൾ തങ്ങളുടെ "ധർമ്മം" നിർവ്വഹിച്ചു.

കേസിൽ പ്രതിചേർക്കപ്പെടുമെന്ന് ഉറപ്പായ സന്ദർഭത്തിൽ ബഹുമാനപ്പെട്ട ഹൈക്കോടതിയിൽ സമർപ്പിച്ച മുൻകൂർ ജാമ്യാപേക്ഷ അനുവദിച്ചുകൊണ്ട് കോടതി പറഞ്ഞത് "the 9th accused had done all legal formalities in the matter of dealing with the child entrusted with CWC" എന്നാണ്. അതായത് തന്റെ ഉത്തരവാദിത്വത്തിന്റെ ഭാഗമായി നിയമപരമായി ചെയ്യേണ്ട എല്ലാക്കാര്യങ്ങളും അദ്ദേഹം ചെയ്തിട്ടുണ്ട് എന്ന് ചുരുക്കം. എന്നിട്ടും എന്തുകൊണ്ട് അദ്ദേഹം പ്രതിയായി ചേർക്കപ്പെട്ടുവെന്നതിന് ഏക ഉത്തരവാദി മേൽപ്പറഞ്ഞ മാധ്യമങ്ങളാണ്. ചെയർമാൻ ഒരു വൈദികനായതിനാൽ അദ്ദേഹത്തിന്റെ തന്നെ സഹപ്രവർത്തകനായ ഒരു വൈദികന്റെ കുറ്റകൃത്യത്തിൽ അദ്ദേഹത്തിന് എന്തെങ്കിലും മനസ്സറിവുണ്ടായിരിക്കുകയില്ലേ എന്ന വളരെ വിദൂരമായ ഒരു സാദ്ധ്യത മാത്രം മുൻനിർത്തിയാണ് ഫാ. തേരകം പ്രസ്തുത കേസിൽ പ്രതിചേർക്കപ്പെട്ടത്. അതേസമയം അദ്ദേഹത്തിന്റെ ഫോൺ കോളുകളോ മറ്റെന്തെങ്കിലും തെളിവുകളോ ഇങ്ങനെയൊരു സംശയത്തിന് വഴി തെളിക്കുന്നതേയില്ല എന്ന് കോടതിയിൽ സമർപ്പിച്ച തെളിവുകളിൽ നിന്ന് വ്യക്തമാണ്.

വ്യാജമായി പ്രതിചേർക്കപ്പെട്ട 9 പേരിൽ ഏറ്റവും ദുർബലമായ ആരോപണം പ്രോസിക്യൂഷൻ ഉയർത്തിയിരുന്നത് ഫാ. തേരകത്തിനും സി. ബെറ്റിക്കുമെതിരായിട്ടാണ്. എന്നാൽ എല്ലാ തെളിവുകളും രേഖകളും പരിശോധിച്ച കോടതി ഇവർ കുറ്റക്കാരല്ലെന്ന് നിസ്സംശയം ബോദ്ധ്യപ്പെടുകയും അവരെ വെറുതെ വിടുകയും ചെയ്തു (In the light of my finding on point Nos. 1 to 4, I find A9 and A10 not guilty - Thalasserry Session Court Judgement, Paragraph 165). ക്രൈസ്തവവിശ്വാസത്തോടും ധാർമ്മികജീവിതത്തോടും നിർവ്വഹിച്ച ഉത്തരവാദിത്വങ്ങളോടും നീതിയോടും വിശ്വസ്തതയും പുലർത്തിയതിന്റെ പേരിൽ സഭാവിരുദ്ധരുടെ ശത്രുതക്കും അതുവഴിയായുള്ള പകപോക്കലിനും ഇരയാവുകയും വ്യാജമായ ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ തികച്ചും അനീതിപരമായി സ്ഥാനഭ്രഷ്ടനാക്കപ്പെടുകയും ചെയ്യുക വഴി ഈ കേസിലൂടെ ഏറ്റവുമധികം തേജോവധം ചെയ്യപ്പെട്ടത് ഫാ. തോമസ് ജോസഫ് തേരകമാണെന്നത് പറയാതെ വയ്യ. അതേസമയം ഈ അക്രമങ്ങൾക്കെതിരേ സമചിത്തതയോടെ നീതിയുടെ മാർഗ്ഗത്തിലൂടെ മാത്രമാണ് അദ്ദേഹം പ്രതികരിച്ചത് എന്നതും ശ്രദ്ധേയമാണ്.

### കേസിന്റെ നാൾവഴി

**2017 ഫെബ്രുവരി 07**

– കേസിൽ ഇരയായ പെൺകുട്ടി കൂത്ത്പറമ്പ് (തൊക്കിലങ്ങാടി) സ്വകാര്യ ആശുപത്രിയിൽ പ്രസവിച്ചു.

– അന്നു തന്നെ രാത്രി വൈത്തിരി ഫോണ്ട്‌ലിംഗ് ഹോമിൽ കുട്ടിയെ സറണ്ടർ ചെയ്യാനായി കൊണ്ടുവന്നു.

– കുട്ടിയെ രക്ഷിതാക്കൾ ഹാജരാക്കിയാൽ മാത്രമേ സറണ്ടർ നടപടികൾ പൂർത്തിയാക്കാനാവൂ എന്ന് സ്ഥാപന അധികാരികൾ അറിയിക്കുന്നു.

– എന്നുവരികിലും, ഏതുവിഭാഗത്തിലും പ്രായത്തിലുമുള്ള കുട്ടികളെയും സ്വീകരിച്ച് സംരക്ഷിക്കാൻ സർക്കാർ അംഗീകാരമുള്ള വൈത്തിരി ഫോണ്ടിലിംഗ് ഹോം, കുഞ്ഞിന്റെ സുരക്ഷിതത്വവും ഉത്തമ താത്പ്പര്യവും പരിഗണിച്ച് കുട്ടിയെ രജിസ്റ്ററിൽ ചേർത്ത് സ്ഥാപനത്തിൽ സ്വീകരിക്കുന്നു.

**2017 ഫെബ്രുവരി 20**

– സി.ഡബ്ല്യൂ.സി. മെമ്പർ ഡോ. ബെറ്റി ജോസിന് മുമ്പാകെ അവരുടെ ജോലി സ്ഥലത്ത് രക്ഷിതാക്കൾ കുട്ടിയെ ഹാജരാക്കുന്നു.

–നിയമാനുസൃത നടപടികൾ പൂർത്തിയാക്കി തുടർ സംരക്ഷണത്തിനായി കുട്ടിയെ വൈത്തിരിയിലെ സ്ഥാപനാധികാരികളെ ഏൽപ്പിക്കുകയും കുട്ടിയുമായി അവർ സ്ഥാപനത്തിലേക്ക് മടങ്ങുകയും ചെയ്തു. അന്നുതന്നെ സി.ഡബ്ല്യൂ.സി. ഓഫീസിൽ പ്രാരംഭനിയമനടപടികൾ പൂർത്തിയാക്കി കുട്ടിയെ സ്ഥാപനത്തിൽ ഏൽപ്പിച്ചുകൊണ്ടുള്ള ഉത്തരവ് സി.ഡബ്ല്യൂ.സി. ചെയർമാൻ സ്ഥാപനത്തിന്റെ പ്രതിനിധിക്ക് ഓഫീസിൽ വെച്ച് കൈമാറുന്നു.

**2017 ഫെബ്രുവരി 26**

– രാത്രി 10 മണിയോടെ പേരാവൂർ സർക്കിൾ ഇൻസ്പെക്ടർ സി.ഡബ്ല്യൂ.സി. ചെയർമാനുമായി ഫോണിൽ ബന്ധപ്പെട്ട്, ഇത് പോക്സോ കേസാണെന്നും, കുട്ടിയെ പോലീസ് കസ്റ്റഡിയിൽ വിട്ടുകൊടുക്കണമെന്ന് ആവശ്യപ്പെടുകയും ചെയർമാൻ സമ്മതം നൽകുകയും ചെയ്തു.

**2017 ഫെബ്രുവരി 27**

– പുലർച്ചെ 1.15 മണിക്ക് പോലീസ് സംഘം ചെയർമാന്റെ വസതിയിലെത്തുകയും ഔദ്യോഗിക നടപടിക്രമങ്ങൾ പൂർത്തിയാക്കി 1.45 മണിക്ക് വിടുതൽ ഉത്തരവ് പോലീസിനെ ഏൽപ്പിക്കുകയും ചെയ്തു. ആ സമയം പോലീസിൽ നിന്നാണ് ഈ കേസിലെ ഒന്നാം പ്രതിയെ കുറിച്ച് സി.ഡബ്ല്യൂ.സി. ചെയർമാൻ അറിയുന്നത്.

– അന്നു നടന്ന സി.ഡബ്ല്യൂ.സി. സിറ്റിംഗിൽ കമ്മിറ്റിയുടെ അടിയന്തിര യോഗം വിളിച്ചുചേർത്ത് ചെയർമാൻ ഇക്കാര്യങ്ങൾ എല്ലാ മെമ്പേഴ്സിനെയും അറിയിച്ചു.

**2017 മാർച്ച് 02**

– പേരാവൂർ സി.ഐ.യുടെ നേതൃത്വത്തിലുള്ള പോലീസ് സംഘം സി.ഡബ്ല്യൂ.സി. ഓഫീസിൽ വരികയും ചെയർമാന്റെ മൊഴി രേഖപ്പെടുത്തുകയും ബന്ധപ്പെട്ട ഫയലിന്റെ കോപ്പി കൈപ്പറ്റുകയും ചെയ്തു.

– അന്നുതന്നെ സി.ഡബ്ല്യൂ.സി. ഒരു പത്രക്കുറിപ്പ് തയ്യാറാക്കി മാധ്യമങ്ങൾക്ക് നൽകി

**2017 മാർച്ച് 03**

– പ്രതിയെ സംരക്ഷിക്കാനും, തെളിവുകൾ നശിപ്പിക്കാനുമായി സി.ഡബ്ല്യൂ.സി. നീക്കങ്ങൾ നടത്തിയതായുള്ള അവാസ്തവവും തെറ്റിദ്ധാരണാജനകവുമായുള്ള പ്രചരണം ഏഷ്യാനെറ്റ്, മാതൃഭൂമി എന്നീ ടി.വി. ചാനലുകളും, മാതൃഭൂമി ദിനപ്പത്രവും ആരംഭിച്ചു. സി.ഡബ്ല്യൂ.സി. ചെയർമാൻ അഡ്വ. ഫാ. തോമസ് ജോസഫ് തേരകത്തിനെ പരമാവധി അപകീർത്തിപ്പെടുത്തുക എന്നത് ഏകലക്ഷ്യമായി അവർ ഏറ്റെടുത്തു.

**2017 മാർച്ച് 04**

– സാമൂഹിക ക്ഷേമവകുപ്പ് മന്ത്രി വിഷയത്തിൽ ഇടപെട്ട് ഇക്കാര്യത്തിൽ ജില്ലയിൽ നിന്നും റിപ്പോർട്ട് തേടിയിട്ടുണ്ടെന്നും രണ്ടു ദിവസത്തിനകം ചെയർമാനെ പുറത്താക്കുമെന്നും ഏഷ്യാനെറ്റ് ചാനലിന് നൽകിയ അഭിമുഖത്തിൽ പറഞ്ഞു.

**2017 മാർച്ച് 05**

– കത്തോലിക്ക പുരോഹിതൻകൂടിയായ സി.ഡബ്ല്യൂ.സി. ചെയർമാൻ താൻ സേവനം ചെയ്യുന്ന ഇടവകയിൽ വിശുദ്ധ കുർബാന അർപ്പിച്ചുകൊണ്ടിരിക്കുമ്പോൾ 'ഫാ. തേരകം ഒളിവിൽ' പോയതായി അറിയിക്കുന്ന സ്ക്രോളുകൾ ടി.വി. ചാനലുകൾ സംപ്രേഷണം ചെയ്തു. ഇടവക ജനത്തിന്റെ എതിർപ്പിനെ തുടർന്ന് ചാനലുകൾ അതു നിർത്തി. അന്നു തന്നെ മുൻകൂർ ജാമ്യത്തിനുള്ള നടപടികൾ ആരംഭിച്ചു.

**2017 മാർച്ച് 07**

– സംഭവത്തെക്കുറിച്ചുള്ള പ്രാഥമിക റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ സംസ്ഥാന

സർക്കാർ ചെയർമാനെയും, അംഗം സിസ്റ്റർ ബെറ്റിയെയും സി.ഡബ്ല്യൂ.സി. യിൽ നിന്നും പുറത്താക്കുകയും, കമ്മിറ്റിയിലെ മറ്റ് മൂന്ന് അംഗങ്ങളെ മാറ്റിനിർത്തിക്കൊണ്ട് കോഴിക്കോട് സി.ഡബ്ല്യൂ.സി.-ക്ക് വയനാടിന്റെ ചാർജ്ജ് നൽകുകയും പിറ്റേന്ന് അവർ ചാർജ്ജെടുക്കുകയും ചെയ്തു.

**2017 മാർച്ച് 09**

– കേസ്സിൽ 9,10 നമ്പർ പ്രതികളായി യഥാക്രമം ചെയർമാനേയും മെമ്പറെയും ചേർത്തു.

**2017 മാർച്ച് 15**

– ബഹുമാനപ്പെട്ട കേരള ഹൈക്കോടതി സി.ഡബ്ല്യൂ.സി. ചെയർമാൻ, മെമ്പർ എന്നിവർക്ക് മുൻകൂർ ജാമ്യം നൽകി. സി.ഡബ്ല്യൂ.സി. യുടെ ഭാഗത്തുനിന്നും നിയമപരമായി ചെയ്യേണ്ടതെല്ലാം ഇക്കാര്യത്തിൽ ചെയ്തിട്ടുണ്ടെന്ന് ജാമ്യ ഉത്തരവിൽ പ്രത്യേകം പരാമർശിക്കുകയും ചെയ്തു.

### ഫാ. തേരകം നേരിട്ട അനീതിയും അനന്തരഫലങ്ങളും

– കേരള സർക്കാർ വയനാട് സി.ഡബ്ല്യൂ.സി. ചെയർമാനെയും, മെമ്പറെയും പുറത്താക്കിക്കൊണ്ടുള്ള ഉത്തരവ് നാളിതുവരെ അവർക്ക് നല്കിയിട്ടില്ല എന്നത് ശ്രദ്ധേയമാണ്. പ്രാഥമിക അന്വേഷണ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ് നടപടിയെന്ന് സാമൂഹികനീതി വകുപ്പിന്റെ വെബ് സൈറ്റിൽ പറഞ്ഞിട്ടുണ്ടെങ്കിലും പരാമർശവിധേയമായ പ്രസ്തുത പ്രാഥമിക റിപ്പോർട്ട് ആവശ്യപ്പെട്ട് സമർപ്പിച്ച വിവരാവകാശ അപേക്ഷയ്ക്ക് ലഭിച്ച ഉത്തരം '"ലഭ്യമല്ല"' എന്നതാണ്. അതിനാൽത്തന്നെ അത്തരമൊരു റിപ്പോർട്ട് നിലവിലുണ്ടോ എന്നത് തന്നെ സംശയകരമാണ്.

– സി.ഡബ്ല്യൂ.സി. യിൽ നിന്നും ചെയർമാനെയും മെമ്പറെയും പുറത്താക്കാനുള്ള കാരണമോ, ഇവർക്കെതിരെ ആരോപിച്ചിരിക്കുന്ന കുറ്റമോ എന്താണെന്ന് ഇപ്പോഴും യാതൊരു വ്യക്തതയുമില്ല. നിയമാനുസരണം നോട്ടീസ് നൽകുകയോ, അന്വേഷണം നടത്തിയവർ കുറ്റാരോപിതരെ കേൾക്കുകയോ ചെയ്തിട്ടില്ല എന്നതും ഗൗരവമായി പരിഗണിക്കേണ്ടതുണ്ട്. ഇക്കാര്യത്തിൽ സ്വാഭാവിക നീതി (Natural justice) നൽകാതെ സി.ഡബ്ല്യു.സി.യിൽ നിന്ന് പുറത്താക്കി സർക്കാർ ഉത്തരവ് ഇറക്കുകയാണുണ്ടായത്.

– സ്വാഭാവികനീതിയുടെ നഗ്നമായ ലംഘനമാണ് സംസ്ഥാനസർക്കാർ നടത്തിയിരിക്കുന്നത്.

– കഴിഞ്ഞ എട്ട് മാസമായി വയനാട്ടിൽ സി.ഡബ്ല്യൂ.സി. യുടെ പ്രവർത്തനം നാമമാത്രമായി ചുരുങ്ങി. കുട്ടികളുടെ സംരക്ഷണ മേഖലയിൽ സജീവ സാന്നിദ്ധ്യമായിരുന്ന ഒരു നിയമസംവിധാനമാണ് ഇപ്രകാരം നിശ്ചലമായിപ്പോയത്.

– കൃത്യവിലോപത്തിന്റെ പേരിൽ സർക്കാർ മാറ്റി നിർത്തിയ മൂന്ന് സി.ഡബ്ല്യൂ.സി. അംഗങ്ങളിൽ ഒരാളെ പിന്നീട് സംസ്ഥാന ബാലാവകാശ കമ്മീഷൻ അംഗമായി നിയമിച്ചെങ്കിലും, ഈ നിയമനവുമായി ബന്ധപ്പെട്ട് ഉയർന്ന ചില ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ ബഹുമാനപ്പെട്ട ഹൈക്കോടതി അദ്ദേഹത്തെ തൽസ്ഥാനത്തുനിന്നും നീക്കം ചെയ്തു. അതേസമയം മാറ്റി നിർത്തപ്പെട്ട മറ്റു രണ്ടു പേർക്കും സമാനമായ പരിഗണനകൾ സർക്കാർ നല്കിയിട്ടില്ല എന്നത് തികച്ചും പക്ഷപാതപരമാണ്.

– കുട്ടികളുടെ സംരക്ഷണവുമായി ബന്ധപ്പെട്ട് നിയമം അനുശാസിക്കുന്ന കാര്യങ്ങളിൽ വിട്ടുവീഴ്ച്ചയില്ലാത്ത നിലപാടുകൾ സ്വീകരിച്ചിരുന്ന സി.ഡബ്ല്യൂ.സി ചെയർമാനെതിരെ ചില പോലീസ് ഉദ്യോഗസ്ഥർ അടക്കം പലർക്കും കടുത്ത അതൃപ്തി നിലനിന്നിരുന്നുവെന്ന യാഥാർത്ഥ്യമൊന്നും അധികാരികൾ പരിഗണിച്ചിട്ടില്ല.

– സി.ഡബ്ല്യൂ.സി. മുമ്പാകെ നിയമാനുസൃതം നവജാത ശിശുവിനെ ഹാജരാക്കിയ അവസരത്തിൽ മുദ്രക്കടലാസ്സിൽ തയ്യാറാക്കി സമർപ്പിച്ച സറണ്ടർ ഫോമിൽ, കേസ്സിലെ ഇരയുടെ പ്രായം 18 വയസ്സാണ്. കുറ്റപത്രത്തിൽ ഇതുമായിബന്ധപ്പെട്ട് പോലീസിന്റെ ബാലിശമായ ഭാഷ്യം ഇങ്ങനെ : '18 വയസ്സിൽ പ്രസവിക്കണമെങ്കിൽ 17 വയസ്സിൽ ഗർഭിണിയാവണമെന്ന് അഭിഭാഷകൻ കൂടിയായ ചെയർമാന് മനസിലാകാതെപോയത് നിസ്സാരമായി കാണാനാവില്ല.' സ്ത്രീക്ക് ഗർഭകാലം 10 മാസത്തിൽ താഴെ ആയതിനാൽ 18 വയസ്സ് പൂർത്തിയായി രണ്ടുമാസത്തിനുള്ളിൽ ഗർഭിണിയാവുന്ന സ്ത്രീ 18 വയസ്സിൽ തന്നെ പ്രസവിക്കും എന്നത് പ്രകൃതി നിയമം. അത് മാത്രവുമല്ല, കാഴ്ചയിൽനിന്നുതന്നെ കുട്ടിയുടെ പ്രായത്തെ സംബന്ധിച്ച് നിഗമനത്തിൽ എത്താൻ ബാലനീതി നിയമം സി.ഡബ്ല്യു.സിയെ അധികാരപ്പെടുത്തുന്നുമുണ്ട്

– കോടതിയിൽ പോലീസ് സമർപ്പിച്ച കുറ്റപത്രത്തിൽ കുറ്റാരോപിതരായ സി.ഡബ്ല്യൂ.സി. അംഗങ്ങൾ, ഇതരപ്രതികളുമായി ചേർന്ന് കേസിൽ ഗൂഢാലോചന നടത്തിയെന്നും കുട്ടി കടത്തിൽ പങ്കാളികളായെന്നും, ഒന്നാം പ്രതിയെ രക്ഷിക്കാനായി തെളിവുകൾ നശിപ്പിച്ചു എന്നും രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഇതിനെ സാധൂകരിക്കുന്ന യാതൊരു തെളിവുകളും അവർക്ക് ഹാജരാക്കാനായില്ല. 'മാധ്യമങ്ങളുടെ സമ്മർദ്ദവും മുകളിൽ നിന്നുള്ള നിർദ്ദേശവും ഉണ്ടായതിനാലാണ് സി.ഡബ്ല്യൂ.സി. ചെയർമാനെയും മെമ്പറെയും പ്രതികളാക്കി' യതെന്ന് ഒരു പോലീസ് ഉദ്യോഗസ്ഥൻ രഹസ്യമായി ചിലരോട് വെളിപ്പെടുത്തുകയുണ്ടായി.

### സമാപനം

കൊട്ടിയൂർ സംഭവവുമായി ബന്ധപ്പെട്ട് 11 ദിവസം മാധ്യമങ്ങൾ-പ്രത്യേകിച്ച് ഈ ലേഖനത്തിൽ പരാമർശിക്കപ്പെട്ടിരിക്കുന്നവ- നടത്തിയ ഹീനവും പൈശാചികവുമായ വ്യക്തിഹത്യ എത്രമാത്രം ഗൂഢാലോചനാപ്രേരിതമായിരുന്നുവെന്നത് തിരിച്ചറിയാനാണ് ഈ ലേഖനം ഇത്രയും വിശാലമാക്കിയത്. മാധ്യമങ്ങൾ അഭിഭാഷകനും പൊതുപ്രവർത്തകനുമായ വൈദികനെ ആദിവാസിവിരുദ്ധനും കുറ്റവാളിയുമായി ചിത്രീകരിക്കാൻ കാട്ടിയ തിടുക്കമൊന്നും കോടതി അദ്ദേഹത്തെ പൂർണ്ണമായും നിരപരാധിയാണെന്ന് വിധിച്ചപ്പോൾ അത് റിപ്പോർട്ട് ചെയ്യുന്നതിന് കാണിച്ചിട്ടില്ല എന്നത് മാധ്യമഇരട്ടത്താപ്പിന്റെ നെറികെട്ട ഒരു മുഖമാണ്. ശൈശവവിവാഹത്തിനെതിരെ രാജ്യത്തെ നിയമം അനുശാസിക്കുന്ന കർക്കശ്യം കാട്ടിയ സി.ഡബ്ല്യൂ.സി. ചെയർമാൻ ആദിവാസികളോട് വംശീയപക കാട്ടി എന്നാരോപിക്കുന്നവർ മനസ്സിലാക്കാതെ പോയത് ആദിവാസി വിമോചന രംഗത്ത് നാലുപതിറ്റാണ്ടിന്റെ പ്രവർത്തന പാരമ്പര്യമുള്ള ആളാണ് അദ്ദേഹമെന്ന നഗ്നമായ യാഥാർത്ഥ്യമാണ്. മുത്തങ്ങാ സംഭവത്തെ തുടർന്നുണ്ടായ ആദിവാസി പീഢനങ്ങളിൽ ശക്തമായ നിലപാടുകൾ എടുക്കുകയും, ആദിവാസികൾക്ക് നീതി ഉറപ്പാക്കാൻ നിയമത്തിന്റെ വഴികൾ തേടാനായി 'നീതിവേദി' എന്ന സന്നദ്ധസംഘടനക്ക് രൂപം നൽകാൻ കൈകോർക്കുകയും ചെയ്ത രണ്ടുപേരിൽ ഒരാൾ ഈ 'ആദിവാസിവിരുദ്ധൻ' ആയിരുന്നു എന്നതും ചരിത്രത്തിന്റെ ഭാഗമാണ്. മാത്രവുമല്ല, ഫാ. തേരകം 2016 മുതൽ മാനേജരായിരുന്ന കൊളവയൽ സെന്റ് ജോർജ്ജ് എൽ.പി. സ്കൂളിൽ ഒരു ആദിവാസി സ്ത്രീയെ അദ്ധ്യാപികയായി നിയമിച്ചുകൊണ്ട് 2016-17 അദ്ധ്യായന വർഷത്തിൽ അദ്ദേഹം നടത്തിയ വിജയകരമായ പരീക്ഷണമാണ്, ആദിവാസി വിദ്യാർത്ഥികൾക്കിടയിലെ കൊഴിഞ്ഞ് പോക്കിനെ പ്രതിരോധിക്കാനായി, വയനാട് ജില്ലയിൽ മാത്രം 340 സ്പെഷ്യൽ ട്രൈബൽ ടീച്ചേഴ്സിനെ ഈ വർഷം നിയമിക്കാൻ സർക്കാരിന് പ്രചോദനമായത്.

സത്യത്തെ സംരക്ഷിക്കുകയും സ്ഥാപിക്കുകയും ചെയ്യുക എന്ന ധർമ്മത്തിൽ നിന്നും വ്യതിചലിച്ച് പകവെച്ചുപുലർത്തുകയും പകരംവീട്ടുന്നതിന് വ്യാജകഥകളുണ്ടാക്കി ഏതറ്റം വരെ പോവുകയും ചെയ്യുന്ന നെറികെട്ട മാധ്യമപ്രവർത്തനത്തിന്റെ ഉത്തമദൃഷ്ടാന്തമായിരുന്നു ഏഷ്യാനെറ്റും മാതൃഭൂമിയും അഡ്വ. ഫാ. തോമസ് ജോസഫ് തേരകത്തിനെതിരേ നടത്തിയ മാധ്യമവേട്ട എന്ന ചരിത്രസത്യം പ്രസ്തുതമാധ്യമങ്ങൾക്കു മേലുള്ള തീരാക്കളങ്കമായി ചരിത്രം രേഖപ്പെടുത്തുകതന്നെ ചെയ്യും.

ആനുകാലികം

# കശ്മീരിനു മേൽ കഴുകൻ കണ്ണുകൾ



ബോബി ഏബ്രഹാം



കശ്മീർ ഇല്ലാത്ത ഇന്ത്യ കണ്ണില്ലാത്ത മനുഷ്യനെപ്പോലെയാണെന്നു പറഞ്ഞത് മുഗൾ ചക്രവർത്തിയായ ജഹാംഗീർ ആയിരുന്നു. ഭൂമിയിൽ ഒരു പറുദീസ ഉണ്ടെങ്കിൽ അതു കശ്മീരാണ് എന്നു പറഞ്ഞത് ജവഹർലാൽ നെഹ്റുവും. എന്നാൽ ഇന്ത്യയുടെ കണ്ണ് കുത്തിപ്പൊട്ടിക്കാനുള്ള ശ്രമം തുടങ്ങിയിട്ട് കാലം ഏറെയായി. ഭൂമിയിലെ പറുദീസയെ നരകം ആക്കാനുള്ള യത്നത്തിൽ ഏർപ്പെട്ടിരിക്കുന്നത് കുറച്ചുപേരൊന്നുമല്ല. അതിന് അതിർത്തി കടന്നുള്ള സഹായവുമുണ്ട്. രക്തം കണ്ടു മാത്രം കൊതിതീരുന്ന രക്ഷസുകളുടെ മാനസികാവസ്ഥയുള്ളവർ അരയും തലയും മുറുക്കി രംഗത്തുവരുമ്പോൾ കശ്മീർ വീണ്ടും രക്തക്കളമായി മാറുന്നതിൽ അത്ഭുതമൊന്നുമില്ല. ജമ്മു കശ്മീരിലെ പുൽവാമയിൽ 40 സിആർപിഎഫ് ജവാന്മാരുടെ ജീവനെടുത്ത കാർ ബോംബ് സ്ഫോടനത്തിനു പിന്നിൽ പ്രവർത്തിച്ചവരുടെ ലക്ഷ്യം കശ്മീരിനെ എന്നും അശാന്തമാക്കി നിർത്തുക തന്നെയെന്നതിൽ തർക്കമില്ല. കശ്മീരിലെ കനത്ത മഞ്ഞുവീഴ്ചയ്ക്കു ശേഷം ജമ്മു – ശ്രീനഗർ ഹൈവേ തുറന്നതേ ഉണ്ടായിരുന്നുള്ളു. സിആർപിഎഫിന്റെ 2500 സൈനികർ ജമ്മുവിൽ നിന്നു ശ്രീനഗറിലേക്കു പോകുമ്പോഴാണ് അതി നൂതനമായ സ്ഫോടകവസ്തുക്കൾ കാറിൽ നിറച്ചു വാഹനവ്യൂഹത്തിന്റെ പാതയിലെത്തി സ്ഫോടനം നടത്തിയത്. ഇതിനായി ചാവേറിനെ പരിശീലിപ്പിച്ചെടുക്കുകയായിരുന്നു ഭീകരർ. അത്യന്തം അപത്കരമായ സ്ഥിതിവിശേഷത്തിലേക്കാണ് കശ്മീർ പോകുന്നതെന്നു ചുരുക്കം.

കശ്യപമുനിയിൽ നിന്നാണ് കശ്മീരിന് ആ പേര് ലഭിച്ചതെന്നു വിശ്വസിക്കുന്നവരുണ്ട്. അതിപുരാതന കാലത്ത് കശ്മീർ ഒരു തടാകമായിരുന്നുവെന്നും വരാഹമൂലം (ബരാമുള്ള) എന്ന സ്ഥലത്ത് കശ്യപമഹർഷി വിള്ളലുണ്ടാക്കി തടാക ജലം ഒഴുക്കിക്കളഞ്ഞുവെന്നും ആ ഭൂമിയിൽ ബ്രാഹ്മണരെ പാർപ്പിച്ചുവെന്നും രാജതരംഗിണി എന്ന സംസ്കൃത ഗ്രന്ഥത്തിൽ പറയുന്നു. കഥ എന്തായാലും ആധുനിക കാലത്ത് കശ്മീരിലെ മനുഷ്യരുടെ ഉള്ളിലുള്ള ആർദ്രത പോലും ചോർത്തിക്കളഞ്ഞ് അവിടെ വെറുപ്പും വിദ്വേഷവും നിറയ്ക്കുന്നതിൽ വിഘടനവാദികൾ ഒരു പരിധിവരെ വിജയിച്ചിരിക്കുന്നു എന്നു കാണാം.

കശ്മീരിന്റെ ചരിത്രം എക്കാലവും അശാന്തമായിരുന്നു. വിവിധ രാജവംശങ്ങൾ മാറിമാറി യുദ്ധം ചെയ്തും ഭരണം പിടിച്ചെടുത്തും മുന്നോട്ടുപോയ ചരിത്രമാണ് കശ്മീരിന്റേത്. അശോകന്റെ സാമ്രാജ്യത്തിൽ കശ്മീരും ഉൾപ്പെട്ടിരുന്നു. പിന്നീട് ശ്രീഹർഷന്റെ സാമ്രാജ്യത്തിലും കശ്മീരിനു സ്ഥാനം ഉണ്ടായിരുന്നു. ശ്രീഹർഷന്റെ സമകാലികനായ ദുർല്ലഭവർധനൻ കശ്മീരിൽ കാർക്കോടക വംശം എന്നൊരു രാജവംശം സ്ഥാപിച്ചതായി ചരിത്രം പറയുന്നു. ഈ വംശത്തിലെ



മുക്തപീഡൻ ടിബറ്റ്, ഭൂട്ടാൻ, തുർക്കിസ്ഥാൻ എന്നീ പ്രദേശങ്ങൾ പിടിച്ചടക്കി. എഡി 835-ൽ ഉത്കലവംശം സ്ഥാപിതമായി. തുടർന്ന് തന്ത്രി, യസകര, പർവതഗുപ്ത, ലോഹര രാജവംശങ്ങളും കശ്മീർ ഭരിച്ചു. 1338-ൽ കശ്മീർ രാജാവായ ഉദയനദേവനെ മന്ത്രിയായിരുന്ന അമീർഷാ വധിച്ചു. തുടർന്ന് അദ്ദേഹം ഷംസുദീൻ എന്ന പേര് സ്വീകരിച്ച് രാജാവായി. മുഗൾ ചക്രവർത്തിയായ അക്ബർ 1586-ൽ കശ്മീർ തന്റെ സാമ്രാജ്യത്തോട് കൂട്ടിച്ചേർത്തു. 1757-ൽ അഹമ്മദ് ഷാ ദുറാനി കശ്മീർ പിടിച്ചെടുത്ത് അഫ്ഗാനിസ്ഥാനോടു ചേർത്തു. 1819-ൽ പഞ്ചാബിലെ സിഖ് രാജാവായ രൺജിത് സിങ് കശ്മീർ പിടിച്ചെടുത്തു. അതോടെയാണ് ജമ്മുവിന്റെ പ്രാധാന്യം വർധിച്ചത്. 18ാം നൂറ്റാണ്ടിന്റെ മധ്യഘട്ടത്തിൽ കശ്മീരിനും പഞ്ചാബിനും ഇടയ്ക്കു കിടക്കുന്ന ജമ്മു പ്രദേശം രാജാ രൺജിത് ദേവ് എന്ന ഡോഗ്ര നേതാവിന്റെ നിയന്ത്രണത്തിലായിരുന്നു. ദേവിന്റെ പിൻഗാമിയായ ഗുലാബ് സിങ് ആണ് ആധുനിക ജമ്മു - കശ്മീർ സംസ്ഥാനത്തിന്റെ സ്ഥാപകനെന്നു പറയാം. ജമ്മു ഭരണാധികാരികൾ സിഖ് രാജാവിനു കപ്പം കൊടുത്തിരുന്നു. സിഖ് ഭരണകൂടത്തിലെ ഉദ്യോഗസ്ഥനായിരുന്ന ഗുലാബ് സിങിനെ രൺജിത് സിങ് 1820ൽ ജമ്മുവിലെ രാജാവാക്കി. സിഖുകാരും ബ്രിട്ടീഷുകാരും തമ്മിൽ യുദ്ധമുണ്ടായപ്പോൾ ഗുലാബ് സിങ് നിഷ്പക്ഷത പാലിച്ചു. 1846-ലെ സോബ്രവോൺ യുദ്ധത്തിൽ സിഖുകാർ പരാജയപ്പെട്ടതോടെ കശ്മീർ പ്രദേശത്തിന്റെ പരമാധികാരം ബ്രിട്ടീഷുകാർ 75 ലക്ഷം രൂപയ്ക്ക് ഗുലാബ് സിങ്ങിനു കൈമാറി. ഗുലാബ് സിങ് ലഡാക്കും ബാൾട്ടിസ്ഥാനും ജിൽജിറ്റും പിടിച്ചടക്കി. 1857-ൽ ഗുലാബ് സിങ് മരിച്ചതോടെ ബ്രിട്ടീഷുകാർ കശ്മിരിന്റെ നിയന്ത്രണം കൈയടക്കിത്തുടങ്ങി. 1947-ൽ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചപ്പോൾ ഗുലാബ് സിങ്ങിന്റെ വംശത്തിൽപ്പെട്ട ഹരിസിങ് ആയിരുന്നു രാജാവ്.

സ്വാതന്ത്ര്യപ്രാപ്തിക്കു മുമ്പ് ഇന്ത്യാ വിഭജനം തീർച്ചയായതു മുതൽ മുസ്ലിം ഭൂരിപക്ഷ പ്രദേശമായ കശ്മീർ പാക്കിസ്ഥാനിൽ ചേർക്കേണ്ടതാണെന്ന് മുസ്ലിം ലീഗ് വാദിച്ചപ്പോൾ കോൺഗ്രസ് അതിനെ എതിർത്തു. ബ്രിട്ടീഷുകാർ പിൻവാങ്ങുന്നതോടെ നാട്ടുരാജ്യങ്ങൾക്കു മേൽ അവർക്കുള്ള അധികാരം ഇല്ലാതാകുമെന്നും നാട്ടുരാജാക്കന്മാർ അതാതു രാജ്യങ്ങളുടെ പരമാധികാരികളാകുമെന്നും കോൺഗ്രസ് വാദിച്ചു. അതുകൊണ്ടു തന്നെ ഇന്ത്യയിൽ ചേരണോ അതോ പാക്കിസ്ഥാനിൽ ചേരണോ എന്ന് രാജാക്കന്മാർക്കു തീരുമാനിക്കാം. സ്വതന്ത്രമായി നിൽക്കാനും അവകാശമുണ്ട്. കോൺഗ്രസ് ചൂണ്ടിക്കാട്ടി. 1947 ഓഗസ്റ്റ് 15ന് സ്വാതന്ത്ര്യം ലഭിച്ച് രണ്ടു മാസം കഴിഞ്ഞപ്പോൾ പാക്കിസ്ഥാൻ പട്ടാളത്തിന്റെ പിന്തുണയോടെ ഗിരിവർഗക്കാരുടെ ഒരു സൈന്യം കശ്മീരിലേക്ക് അതിക്രമിച്ചു കയറി. അതോടെ ഹരിസിങ് മഹാരാജാവ് കശ്മീരിനെ ഇന്ത്യയോട് യോജിപ്പിച്ചു. ഇതോടെ കശ്മീരിന്റെ പ്രതിരോധ ചുമതല ഇന്ത്യക്കായി. പാക്കിസ്ഥാൻ സൈന്യത്തെ ഇന്ത്യ തുരത്തി. എന്നാൽ ഇതിനിടയിൽ യുഎൻ ഇടപെട്ട് വെടിനിർത്തൽ കരാറായി. അപ്പോൾ സൈന്യങ്ങൾ നിൽക്കുന്ന സ്ഥാനങ്ങളെ ആധാരമാക്കി വെടിനിർത്തൽ രേഖ തീരുമാനിച്ചു. ഏതാനും ദിവസങ്ങൾക്കുള്ളിൽ ബാക്കി ഭാഗം കൂടി മോചിപ്പിക്കാമെന്നിരിക്കെ വെടിനിർത്തൽ കരാർ തിരിക്കിട്ട് നടപ്പാക്കേണ്ടെന്ന് പലരും പ്രധാനമന്ത്രി ജവഹർലാൽ നെഹ്റുവിനെ ഉപദേശിച്ചെങ്കിലും രാജ്യാന്തര മര്യാദകൾ പാലിക്കണമെന്ന നിലപാടായിരുന്നു അദ്ദേഹത്തിന്. അങ്ങനെയാണ് ഇന്ന് പാക്ക് അധിനിവേശ കശ്മീർ എന്നറിയപ്പെടുന്ന പ്രദേശം പാക്കിസ്ഥാന്റെ കൈയിൽ ആയത്. പിന്നീട് 1962-ലെ യുദ്ധകാലത്ത് ലഡാക്കിനോട് ചേർന്ന 36260 ചതുരശ്ര കിലോമീറ്റർ പ്രദേശം ചൈന പിടിച്ചെടുത്തു. അത് ഇപ്പോഴും ചൈനയുടെ അധീനതയിലാണ്. ചുരുക്കത്തിൽ പഴയ കശ്മീർ ഇപ്പോൾ പാക്കിസ്ഥാൻ, ഇന്ത്യ, ചൈന എന്നീ രാജ്യങ്ങളുടെ അധീനതയിലാണ്. ഇതിൽ നിയമപരമായി കശ്മീർ കൂട്ടിച്ചേർക്കപ്പെട്ടത് ഇന്ത്യയോടു മാത്രമാണെന്ന് ഓർക്കുക.

ഇത്രയുമാണ് കശ്മിരിന്റെ ചരിത്രം ചുരുക്കിപ്പറയാവുന്നത്. ഇതിനിടയിൽ ഷേക്ക് അബ്ദുള്ളയെ ജയിലിടച്ചതുപോലെയുള്ള രാഷ്ട്രീയ സംഭവ വികാസങ്ങൾ വേറെയുമുണ്ട്. അതോക്കെ ചരിത്രം. വ്യവസ്ഥാപിതമായി ഇന്ത്യയോട് കൂട്ടിച്ചേർക്കപ്പെട്ട ഒരു രാജ്യത്തെ ആക്രമിച്ച് ഏതാനും ഭാഗങ്ങൾ സ്വന്തമാക്കിയ പാക്കിസ്ഥാനും ചൈനയും നടത്തുന്ന ഒളിപ്പോരാണ് ഇപ്പോഴും കശ്മിരിനെ രാജ്യാന്തര തലത്തിൽ സജീവമക്കി നിർത്തുന്നത്. ചൈന ആക്രമിച്ചു കീഴടക്കിയ സ്ഥലത്തെപ്പറ്റി കശ്മീരി വിഘടനവാദി

കൾക്കോ പാക്കിസ്ഥാനോ പരാതിയില്ല. മാത്രമല്ല, ആ സ്ഥലങ്ങളെ സംബന്ധിച്ചു ചില കരാറുകളിൽ പാക്കിസ്ഥാനും ചൈനയും ഏർപ്പെടുകയും ചെയ്തിട്ടുണ്ട്. പാക്ക് അധിനിവേശ കശ്മീരിലൂടെ റോഡ് നിർമാണവും മറ്റും ചൈന നടത്തുന്നുമുണ്ട്. ടിബറ്റിനെ ആക്രമിച്ചു കീഴടക്കിയ ചൈനയ്ക്ക് ഇപ്പോഴും സാമ്രാജ്യ വിപുലീകരണ മോഹം തീർന്നിട്ടില്ല. അതുകൊണ്ടുതന്നെയാണ് അവർ ലഡാക്ക് മേഖലയിൽ അതിക്രമിച്ചു കടന്നതും കുറേഭാഗം സ്വന്തമാക്കിയതും. മാത്രമല്ല, അരുണാചൽ പ്രദേശിനു വേണ്ടി അവർ നിരന്തരം അവകാശവാദം ഉന്നയിക്കുന്നുമുണ്ട്. പാക്കിസ്ഥാനെ സംബന്ധിച്ചിടത്തോളം മുസ്ലിം ഭൂരിപക്ഷ പ്രദേശം എന്ന നിലയിൽ കശ്മീർ അവർക്ക് അവകാശപ്പെട്ടതാണെന്ന വിചാരമാണ്. അതുകൊണ്ടുതന്നെ കശ്മീരിനെ തങ്ങൾക്കൊപ്പം ചേർക്കാൻ അവർ നിരന്തര ശ്രമം നടത്തുകയും ചെയ്യുന്നു. ചൈന അതിന് ഒത്താശ ചെയ്യുകയും ചെയ്യുന്നു.

പാക്കിസ്ഥാനിലെ ഗിരിവർഗ സേനയെ മുന്നിൽ നിർത്തി 1947-ൽ ആക്രമണം നടത്തിയ പാക്കിസ്ഥാൻ ഇന്നും നടത്തുന്നത് ഒളിപ്പോരാണ്. തീവ്രവാദികളെ മുന്നിൽ നിർത്തുക. അവർക്ക് പണവും ആയുധവും പരിശീലനവും നൽകുക. അവരെക്കൊണ്ട് ആക്രമണം നടത്തിക്കുക. ചിലപ്പോൾ ആക്രമണകാരികൾ പാക്കിസ്ഥാനിൽ നിന്നാകും. അല്ലെങ്കിൽ കശ്മീരി യുവാക്കളെ പ്രചോദിപ്പിച്ച് കൂടെക്കൂട്ടി അരക്ഷിതാവസ്ഥ ഉണ്ടാക്കും. കശ്മീരിനെ ഇന്ത്യയോട് ചേർത്തത് അംഗീകരിക്കാത്ത കുറച്ച് കശ്മീരി വിഘടനവാദി നേതാക്കളുണ്ട്. കശ്മീർ സ്വതന്ത്ര രാജ്യമായി നിലനിൽക്കണമെന്ന് അവർ ചിലപ്പോൾ പറയും. മറ്റു ചിലപ്പോൾ പാക്കിസ്ഥാനോട് ചേരുകയാണ് ആവശ്യം എന്നു പറയും. ഇടയ്ക്കിടെ ഇവർ പാക്കിസ്ഥാനിലേക്ക് സന്ദർശനം നടത്തുകയും ചെയ്യും.

പാക്കിസ്ഥാൻ ചാരസംഘടനയായ ഐ.എസ്.ഐയുടെ നേതൃത്വത്തിൽ ഒട്ടേറെ തീവ്രവാദി സംഘടനകൾ പാക്കിസ്ഥാനിൽ രൂപീകരിക്കപ്പെട്ടിട്ടുണ്ട്. ഈ സംഘടനകളുടെ എല്ലാം ലക്ഷ്യം ഇന്ത്യക്കെതിരായി പോരാടുക എന്നതാണ്. ഉചിതമായ സന്ദർഭത്തിൽ കാലാവസ്ഥയിലെ വ്യതിയാനം മുതലെടുത്ത് അതിർത്തിക്കപ്പുറത്തുനിന്ന് തീവ്രവാദികളെ കശ്മീരിലേക്കു കടത്തിവിടും. ഇവർ കശ്മീരിലെ യുവാക്കളെ പ്രലോഭിപ്പിച്ച് ആക്രമണസജ്ജരാക്കും. ചില സന്ദർഭങ്ങളിൽ ഈ തീവ്രവാദികൾ തന്നെ ആക്രമണങ്ങൾക്കു നേതൃത്വം നൽകും. മുമ്പൊക്കെ പൊതുജനങ്ങളെയും ഇവർ കൊന്നൊടുക്കിയിരുന്നെങ്കിലും ഇപ്പോൾ ഇവർ അധികവും ലക്ഷ്യമിടുന്നത് സുരക്ഷാ സേനയെയാണ്. സൈനിക ക്യാംപിലേക്കും മറ്റുമുണ്ടായ ചാവേർ ആക്രമണങ്ങൾ ഓർക്കുക.

### ഇന്ത്യയുടെ നിലപാട്

കശ്മീർ ഇന്ത്യയുടെ അവിഭാജ്യ ഘടകമാണ് എന്നതാണ് ഇന്ത്യ എക്കാലത്തും ഉയർത്തിപ്പിടിച്ച നിലപാട്. അതിൽ രാഷ്ട്രീയ കക്ഷികളെല്ലാം ഒറ്റക്കെട്ടാണുതാനും. എന്നാൽ ജമ്മു കശ്മീരിന് സവിശേഷമായ അധികാരം നൽകുന്ന ഭരണഘടനയുടെ 370-ാം വകുപ്പ് ഭേദഗതി ചെയ്യണമെന്നാണ് സംഘപരിവാർ നിലപാട്. സംഘപരിവാറിന്റെ രാഷ്ട്രീയ മുഖമായ ജനസംഘത്തിന്റെ കാലം മുതൽ അവർ ഉയർത്തിപ്പിടിക്കുന്ന ഈ നിലപാട് തന്നെയാണ് ഇപ്പോൾ ബിജെപിക്കും. എന്നാൽ ബിജെപി രണ്ടുതവണ അധികാരത്തിൽ വന്നിട്ടും ആ വകുപ്പ് റദ്ദാക്കാൻ അവർക്കു കഴിഞ്ഞിട്ടുമില്ല. എങ്കിലും കശ്മീർ വിട്ടുകൊടുക്കില്ല എന്ന കാര്യത്തിൽ എല്ലാ രാഷ്ട്രീയ കക്ഷികളും ഉറച്ചനിലപാടിലാണ്. ഇക്കാര്യത്തിൽ കക്ഷിരാഷ്ട്രീയത്തിനതീതമായ ഉന്നത രാഷ്ട്രബോധം എല്ലാവരും പങ്കിടുന്നു. അതുകൊണ്ടാണ് കശ്മീർ സംബന്ധമായി ഐക്യരാഷ്ട്ര സംഘടനയിൽ പ്രസംഗിക്കാൻ കോൺഗ്രസ് ഭരണകാലത്ത് എതിർചേരിയിലുണ്ടായിരുന്ന എ.ബി. വാജ്പേയിയെ തന്നെ അയച്ചത്. രാജ്യത്തിന്റെ നിലപാട് വളരെ ഭംഗിയായി അദ്ദേഹം ലോകരാഷ്ട്രങ്ങൾക്കു മുന്നിൽ അവതരിപ്പിക്കുകയും ചെയ്തു.

പിന്നീട് വാജ്പേയി പ്രധാനമന്ത്രിയായ കാലത്താണ് 1999-ൽ കാർഗിലിൽ പാക്കിസ്ഥാൻ ഒളിപ്പോർ മുഖം തുറന്നത്. അവിടെ ശരിക്കും നടന്നത് അപ്രഖ്യാപിത യുദ്ധം തന്നെയായിരുന്നു. അന്നത്തെ പാക്കിസ്ഥാൻ സൈന്യാധിപൻ പർവേസ് മുഷറഫിന്റെ ഒത്താശയോടെ കാർഗിൽ മലനിരകളിൽ കടന്നുകയറിയ തീവ്രവാദി മുഖംമൂടി അണിഞ്ഞ പാക്ക് സൈന്യത്തെ ഇന്ത്യൻ സൈന്യം തുരത്തി. എന്നാൽ പാക്കിസ്ഥാന്റെ നീക്കം മുൻകൂട്ടി അറിയാൻ ഇന്ത്യക്കു കഴിയാതെ പോയത് വലിയ പാളിച്ചയായി വിലയിരുത്തപ്പെട്ടു. എങ്കിലും പ്രതിപക്ഷ രാഷ്ട്രീയ കക്ഷികൾ പോലും സർക്കാരിനെ പിന്തുണച്ചു.

### തിരിച്ചടികൾ

എന്നാൽ ഈ കാലഘട്ടത്തിൽ ഇന്ത്യക്ക് വലിയൊരു തിരിച്ചടി നേരിട്ടു. ഇന്ന് കശ്മീരിലെ ആക്രമണങ്ങൾക്കു നേതൃത്വം കൊടുക്കുന്ന ജയ്ഷെ മുഹമ്മദ് തലവനെ കശ്മീരിൽ നിന്ന് ഇന്ത്യൻ സൈന്യം പിടികൂടിയിരുന്നു. മൗലാന മസൂദ് അസർ എന്ന ഈ ഭീകരനെ ഏറെ പണിപ്പെട്ടാണ് ഇന്ത്യൻ സൈന്യം പിടികൂടിയത്. എന്നാൽ 1999 ഡിസംബർ 24ന് പാക്കിസ്ഥാനി ഭീകരർ ഇന്ത്യൻ യാത്രാ വിമാനം തട്ടിയെടുത്ത് അഫ്ഗാനിസ്ഥാനിലെ കാണ്ടഹാറിലിറക്കി. ഒടുവിൽ മസൂദ് അസ്ഹർ, മുഷ്ത്താഖ് അഹമ്മദ് സർഗാർ, അഹമ്മദ് ഒമാർ സയീദ് ഷേഖ് എന്നീ ഭീകരരെ വിട്ടുകൊടുത്താണ് അന്ന് ഇന്ത്യൻ യാത്രാവിമാനം മോചിപ്പിച്ചത്. അന്ന് പ്രതിരോധമന്ത്രിയായിരുന്ന ജസ്വന്ത് സിങ് നേരിട്ട് അഫ്ഗാനിസ്ഥാനിലെത്തിയാണ് കൈമാറ്റ നടപടികൾ പൂർത്തിയാക്കിയത്. മസൂദ് അസ്ഹർ ആണ് പിന്നീട് ഉണ്ടായ മുംബൈ ആക്രമണത്തിനു പിന്നിലും പത്താൻകോട്ട് ആക്രമണത്തിനു പിന്നിലും ഒക്കെ പ്രവർത്തിച്ചത്. ഇപ്പോൾ പുൽവാമ ആക്രമണത്തിന്റെ സൂത്രധാരനും അയാളാണെന്നു വ്യക്തമായിട്ടുണ്ട്.

### നിലപാടുകളിലെ സവിശേഷതകൾ

കശ്മീരിനെ എന്നും വൈകാരിക വിഷയമായി നിലനിർത്തി തീവ്രദേശീയത പറയുകയാണ് ബിജെപി ചെയ്യുന്നതെന്ന് ആരോപണമുണ്ട്. കശ്മീരിൽ നിന്നു നിഷ്കാസിതരായ കശ്മീരി പണ്ഡിറ്റുകൾക്കുവേണ്ടി വാദിക്കുമ്പോഴും ബിജെപി അധികാരമേറിയപ്പോഴൊന്നും അവർക്കുവേണ്ടി കാര്യമായൊന്നും ചെയ്തില്ല. മാത്രമല്ല, എല്ലാക്കാലത്തും കശ്മീരിൽ വിട്ടുവീഴ്ച ചെയ്യുന്നു എന്നു പറഞ്ഞ് കോൺഗ്രസിനെ കുറ്റം പറയാറുമുണ്ട്. 370-ാം വകുപ്പ് റദ്ദാക്ക



ണമെന്ന് അധികാരത്തിനു പുറത്തിരിക്കുമ്പോൾ പറയുന്നവർ അധികാരമേറുമ്പോൾ അത് മറക്കും. വിഘടന വാദികളോട് മൃദുസമീപനം എടുക്കുന്നു എന്ന് പഴികേട്ടിട്ടുള്ള പാർട്ടിയാണ് പി.ഡി.പി. എന്നാൽ കഴിഞ്ഞ തവണ കശ്മീർ നിയമസഭാ തിരഞ്ഞെടുപ്പ് കഴിഞ്ഞപ്പോൾ ആ പി.ഡി.പിയുമായി സഖ്യമുണ്ടാക്കി ജമ്മു കശ്മീരിൽ അധികാരമേറാനായിരുന്നു ബിജെപിക്കു തിടുക്കം. മോരും മുതിരയും പോലെ ചേരാത്ത രണ്ടു പാർട്ടികൾ ഒരുമിച്ച് എന്തു ചെയ്യാൻ. അടിച്ചു പിരിഞ്ഞു. ഇപ്പോൾ അവിടം ഗവർണർ ഭരണത്തിലുമാണ്.

ബിജെപി സർക്കാർ വിട്ടയച്ച മസൂദ് അസ്ഹറിന്റെ നേതൃത്വത്തിൽ തുടർച്ചയായി ഇന്ത്യക്കെതിരെ ആക്രമണം ഉണ്ടായപ്പോൾ അതു മൻമോഹൻസിങിന്റെ കഴിവുകേടുകൊണ്ടാണെന്നു നരേന്ദ്ര മോദി തന്നെ ആരോപണം ഉന്നയിച്ചിരുന്നു. തങ്ങൾ അധികാരത്തിൽ വന്നാൽ കശ്മിരിൽ സമാധാനം കൊണ്ടുവരുമെന്നും വാഗ്ദാനം ചെയ്തു. എന്നാൽ നരേന്ദ്ര മോദി സർക്കാർ അധികാരമേറ്റശേഷം കശ്മീരിൽ സൈനികർക്കുനെരെ കല്ലേറ് വർധിക്കുകയായിരുന്നു. നോട്ട് നിരോധനം ഏർപ്പെടുത്തുന്നതിന്റെ ഒരു കാരണമായി പറഞ്ഞത് പാക്കിസ്ഥാനിൽ നിന്നു കള്ള നോട്ട് കശ്മീർ വിഘടനവാദികളുടെ കൈയിൽ എത്തുന്നത് തടയാൻ അത് ആവശ്യമാണെന്നായിരുന്നു. നോട്ട് നിരോധനത്തിനു ശേഷം കല്ലേറ് കുറഞ്ഞത് ചൂണ്ടിക്കാട്ടി സർക്കാർ ന്യായീകരിക്കുകയും ചെയ്തു. എന്നാൽ കശ്മീരിൽ ആക്രമണം വർധിച്ചതേ ഉള്ളു എന്നതാണ് സത്യം. കശ്മീരിൽ 2014-ൽ 37 ബോംബ് സ്ഫോടനങ്ങളാണ് നടന്നതെന്ന് ദേശീയ ബോംബ് ഡേറ്റാ കേന്ദ്ര (എൻബിഡിസി) റിപ്പോർട്ടിൽ പറയുന്നതായി ചില മാധ്യമറിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു. ഇത് 2015-ൽ 46, 2016-ൽ 69, 2017-ൽ 70 എന്നിങ്ങനെ ഉയർന്നു. കഴിഞ്ഞ വർഷം 117 സ്ഫോടനങ്ങളാണ് ഉണ്ടായത്. മാത്രമല്ല 2016-ൽ കശ്മീരിലെ ഉറിയിൽ സൈനിക കേന്ദ്രത്തിനു നേരെയുണ്ടായ ആക്രമണത്തിൽ 19 ജവാന്മാർ മരിച്ചു. 2016-ൽ തന്നെ പത്താൻകോട്ട് വ്യോമസേനാ താവളത്തിനു നേരെയും ആക്രമണമുണ്ടായി. 7 സുരക്ഷാ ഭടന്മാർ കൊല്ലപ്പെട്ടു. ഈ ആക്രമണങ്ങൾക്കു തിരിച്ചടിയായാണ് അതിർത്തി കടന്ന് ഇന്ത്യ മിന്നലാക്രമണം നടത്തിയത്. എന്നാൽ ഈ മിന്നലാക്രമണങ്ങളെയും രാഷ്ട്രീയ നേട്ടത്തിനുപയോഗിക്കാൻ ബിജെപി സർക്കാർ ശ്രമിച്ചതായി ആരോപണം ഉയർന്നു. ഇതോടെ തങ്ങളുടെ ഭരണകാലത്തു നടത്തിയ മിന്നലാക്രമണങ്ങളുടെ വിവരങ്ങളുമായി കോൺഗ്രസും രംഗത്തെത്തി.

### പുൽവാമ ആക്രമണശേഷം

പുൽവാമ ആക്രമണത്തിൽ 40 സിആർപിഎഫ് ജവാന്മാരുടെ ജീവൻ പൊലിഞ്ഞ സംഭവത്തെത്തുടർന്ന് കോൺഗ്രസ് എടുത്ത നിലപാട് ഇപ്പോൾ സർക്കാരിനൊപ്പം എന്നതായിരുന്നു. പ്രിയങ്ക ഗാന്ധി വിളിച്ചു ചേർത്ത പത്ര സമ്മേളനം പോലും ജവാന്മാർക്ക് ആദരാഞ്ജലി അർപ്പിച്ചു പിരിഞ്ഞു. എന്നാൽ ബിജെപി അധ്യക്ഷൻ അമിത് ഷാ ഈ ഘട്ടത്തിലും രാഷ്ട്രീയം പറഞ്ഞു. അസമിൽ നടത്തിയ പ്രസംഗത്തിൽ രാജ്യം ഇപ്പോൾ ഭരിക്കുന്നത് കോൺഗ്രസ് അല്ലെന്നും അതുകൊണ്ടുതന്നെ ജവാന്മാരുടെ ജീവനു പകരം ചോദിക്കുമെന്നും അദ്ദേഹം പറഞ്ഞുവച്ചതിന്റെ അർഥം വ്യക്തമാണ്. കശ്മീരിനെ ദേശീയതലത്തിൽ സജീവമാക്കി നിലനിർത്താൻ ബിജെപി അധ്യക്ഷൻ ആഗ്രഹിക്കുന്നു. അതിന്റെ അനുരണനങ്ങളാണ് ജമ്മുവിലും മറ്റുമുണ്ടായത്. കശ്മീരി വിദ്യാർഥികൾക്കു നേരെ വലിയ ആക്രമണം ഉണ്ടായി. ഇത് യഥാർഥത്തിൽ പാക്കിസ്ഥാൻ ആഗ്രഹിക്കുന്നതാണ്. കശ്മീർ ഇന്ത്യയുടെ അവിഭാജ്യ ഘടകമാണെന്നു നമ്മൾ പറയുമ്പോൾ കശ്മീരികൾക്ക് പാക്കിസ്ഥാൻ ആണ് അനുയോജ്യം എന്നതാണ് പാക്കിസ്ഥാൻ നിലപാട്. എന്നാൽ കശ്മീരിന്റെ വികസനത്തിനായി സഹസ്ര കോടികൾ ചെലവിട്ടാണ് ഇന്ത്യ മറുപടി നൽകുന്നത്. അതുകൊണ്ടുതന്നെ കശ്മീരികളിൽ ഒരു ന്യൂനപക്ഷം മാത്രമേ പാക്കിസ്ഥാൻ അനുകൂലികളായുള്ളു. അവരേക്കൂടി ഇന്ത്യക്ക് എതിരാക്കുന്നതൊന്നും നമ്മൾ ചെയ്തു കൂടാ. ദേശീയത അതിതീവ്ര ദേശീയത ആയി മാറുന്നത് അപകടകരമാകുമെന്ന് രാജ്യതാൽപര്യം മുൻനിർത്തിയെങ്കിലും മനസ്സിലാക്കേസാഹചര്യമാണ് ഉരുത്തിരിഞ്ഞു വരുന്നത്. കശ്മീർ ഇന്ത്യക്ക് തന്ത്രപ്രധാനമാണ്. പാക്കിസ്ഥാനെക്കാൾ പേടിക്കേണ്ടത് ചൈനയെ ആണ്. പാക്കിസ്ഥാനെ മുന്നിൽ നിർത്തി ചൈന കളിക്കുന്ന കളി മനസ്സിലാക്കിവേണം നമ്മുടെ നീക്കങ്ങൾ. അഖണ്ഡ ഇന്ത്യയിൽ കശ്മീരും അവിഭാജ്യ ഘടകമാണ്. അതിനു മാറ്റം വന്നുകൂടാ.

പുൽവാമയിൽ ഉണ്ടായ ആക്രമണം അതിഭീകരമായിരുന്നു. 2500 പേരടങ്ങുന്ന ഒരു സേനയെ ജമ്മുവിൽ നിന്നു ശ്രീനഗറിലേക്കു കൊണ്ടുപോകുന്ന വിവരം അറിഞ്ഞ് കൃത്യമായി ആസൂത്രണം ചെയ്ത് ആക്രമണം നടപ്പാക്കാൻ ഭീകരർക്കു കഴിഞ്ഞുവെന്നതും ഭീകരരുടെ നീക്കം തിരിച്ചറിയാൻ രഹസ്യാന്വേഷണ സേനയ്ക്കു കഴിയാതെ പോയതും ഗൗരവതരമാണ്. എങ്കിലും ഇത്തവണ ആക്രമണശേഷം ഇന്ത്യ ചില നടപടികൾ സ്വീകരിച്ചു. അതിൽ ആദ്യത്തേത് ഭീകരർക്ക് ഒത്താശ ചെയ്യുന്ന വിഘടനവാദി നേതാക്കളുടെ സുരക്ഷ പിൻവലിച്ചു എന്നതാണ്. ആക്രമണത്തിന്റെ സൂത്രധാരനെ വധിക്കാനും കഴിഞ്ഞു. രാജ്യാന്തര തലത്തിൽ പാക്കിസ്ഥാനെ ഒറ്റപ്പെടുത്താനുള്ള നീക്കങ്ങളും സജീവമാണ്. എന്നാൽ അതുകൊണ്ടും ആയില്ല. ചൈനയെയും തുറന്നുകാട്ടേണ്ട സന്ദർഭമാണിത്. ജയ്ഷെ ഭീകരൻ മസൂദ് അസ്ഹറിനെതിരെ ഐക്യരാഷ്ട്ര സംഘടനയിൽ ഇന്ത്യ നടത്തുന്ന നീക്കങ്ങളെല്ലാം പരാജയപ്പെടുത്തുന്നത് ചൈനയാണ്. ഇപ്പോൾ പാക്കിസ്ഥാനെതിരെ തുടങ്ങിയിരിക്കുന്ന വ്യാപാര യുദ്ധം ചൈനയ്ക്കെതിരെ കൂടി പുറത്തെടുക്കേണ്ടസമയമാണിത്. അതിന് സർക്കാർ വലിയ ശ്രമമൊന്നും നടത്തേണ്ടതില്ല. ചൈനീസ് ഉത്പന്നങ്ങൾ ബഹിഷ്കരിക്കുമെന്ന് ജനം തീരുമാനിച്ചാൽ മതി.

ഒരു കാര്യം ഉറപ്പാണ്. കശ്മീർ നഷ്ടപ്പെടുത്തുന്ന ഒരു നീക്കത്തെയും ഇന്ത്യയിലെ സർക്കാരോ ജനങ്ങളോ അനുകൂലിക്കില്ല. കശ്മീർ കിട്ടുമെന്ന പാക്കിസ്ഥാന്റെ മോഹം അതിമോഹമായി നിലനിൽക്കുകയേ ഉള്ളു.

### മേമ്പൊടി

പുൽവാമയിലെ ഭീകരാക്രമണത്തിൽ രാജ്യം വിറങ്ങലിച്ചു നിൽക്കുമ്പോഴാണ് രാഷ്ട്രീയ വൈരത്തിന്റെ പേരിൽ കാസർകോട്ട് രണ്ടു യുവാക്കൾ കൊലക്കത്തിക്കിരയായത്. കോൺഗ്രസ് പ്രവർത്തകരായതിന്റെ പേരിൽ ആണ് ആ യുവാക്കൾ കൊല ചെയ്യപ്പെട്ടത്. ജനാധിപത്യത്തിൽ വിശ്വസിക്കുന്നു എന്നു പറയുമ്പോഴും കൊലക്കത്തി ഉറയിലിടാൻ സിപിഎമ്മിന് ഇപ്പോഴും കഴിയുന്നില്ല എന്ന് ആരോപണം ഉയരാറുണ്ട്. പാർട്ടിക്കോടതി ചേർന്ന് അരിയിൽ ഷുക്കൂർ എന്ന ചെറുപ്പക്കാരനെ വധിക്കാൻ ഉത്തരവിട്ടു എന്ന് ആരോപണം ഉയർന്ന തളിപ്പറമ്പ് കാസർകോട്ടുനിന്ന് ഏറെ അകലെയല്ല. ആ കേസിൽ സിപിഎം ജില്ലാ സെക്രട്ടറി പി.ജയരാജനും ടി. വി. രാജേഷ് എംഎൽഎയ്ക്കുമെതിരെ കൊലക്കുറ്റം ചുമത്തി സിബിഐ കേസ് എടുത്തിരിക്കുകയാണ്. കണ്ണൂരിൽ കുറച്ചുനാളായി രാഷ്ട്രീയ കൊലപാതകങ്ങൾ അങ്ങനെ ഉണ്ടാകുന്നില്ല. അതിന്റെ കേടു തീർക്കാനാകണം കാസർകോട്ടെ പുറപ്പാട്. 19, 24 പ്രായത്തിലുള്ള രണ്ടു ചെറുപ്പക്കാരെയാണ് വകവരുത്തിയത്. വളരെ ദരിദ്രമായ സാഹചര്യത്തിൽ കഴിയുന്ന രണ്ടു കുടുംബങ്ങൾ. ആ കുടുംബങ്ങളുടെ പ്രതീക്ഷകളെയാണ് കത്തിമുനയിൽ തീർത്തുകളഞ്ഞത്. കശ്മീരിലായായും കേരളത്തിലായാലും അക്രമം ഒന്നിനും പരിഹാരം അല്ലെന്ന തിരിച്ചറിവാണ് ആവശ്യം.



ദൈവശാസ്ത്ര വിചിന്തനങ്ങൾ

# ഇതളഴിയുന്ന ദൈവികവെളിപാട്

റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

അതിരുകളില്ലാതെ, വ്യവസ്ഥകളില്ലാതെ മനുഷ്യനെ സ്നേഹിക്കുന്ന ദൈവത്തിന്റെ അനുപമമായ ദാനമാണ് ദൈവികവെളിപാട്. തന്റെ സൃഷ്ടിയുടെ മകുടമായ മനുഷ്യനെ, ദൈവിക മഹോന്നതങ്ങളിലേക്കുയർത്തി തന്റെ രഹസ്യങ്ങളെ കാണുവാൻ, കേൾക്കുവാൻ, സ്പർശിച്ചറിയുവാൻ, അവിടുന്ന് നിരന്തരം വ്യാപൃതനാകുന്നു. അതുല്യമായ ഈ ആത്മദാനം നന്ദി നിറഞ്ഞ ഹൃദയത്തോടുകൂടി ഏറ്റുവാങ്ങി, നിരന്തരം പ്രത്യുത്തരിക്കുവാനും, വിശ്വാസത്തോടെ പ്രതികരിക്കുവാനുമാണ് ഓരോ വ്യക്തിയും കാലാകാലങ്ങളിൽ വിളിക്കപ്പെട്ടത്, ഇനിയും വിളിക്കപ്പെടുന്നത്.

### പശ്ചാത്തലം

വെളിപാടിന്റെ ആരംഭവും അതിന്റെ പ്രസരണവും ദൈവത്തിൽനിന്നുമാത്രമാണ്. അതിന്റെ ഗതിയും, ലക്ഷ്യവും മനുഷ്യനിലേക്ക് തിരിഞ്ഞിരിക്കുന്നു. “നിങ്ങളെക്കുറിച്ചുള്ള പദ്ധതി എന്റെ മനസ്സിലുണ്ട്. നിങ്ങളുടെ നാശത്തിനല്ല, ക്ഷേമത്തിനായുള്ള പദ്ധതിയാണത് - നിങ്ങൾക്കു ശുദ്ധമായ ഭാവിയും പ്രത്യാശയും നൽകുന്ന പദ്ധതി.” (ജെറമിയ 29.11)

ദൈവിക മനസ്സിൽനിന്നും ഇതളഴിയുന്ന പദ്ധതി,വെളിപാട് മനുഷ്യനിലേക്കാഴ്ന്നിറങ്ങുന്നത് രക്ഷാകര ചരിത്രത്തിന്റെ പശ്ചാത്തലത്തിലാണ്. ഒരുപക്ഷേ, കൃത്യമായി പറഞ്ഞാൽ, മനുഷ്യന്റെ ചരിത്രത്തിനു പ്രാഭവവും,ഗതിയും, വികാസവും, ലക്ഷ്യവും നൽകുന്നത് ദൈവത്തിന്റെ സ്വയം ദാനമായ വെളിപാടുതന്നെയാണ്. സൃഷ്ടികർമ്മം മുതൽ, ജീർണ്ണതയുടെ അടിമത്വം ഉപേക്ഷിച്ചു ദൈവമക്കളുടെ സ്വാതന്ത്ര്യപ്രാപ്ത്യയോളം നീളുന്നതാണ് ഈ പദ്ധതി.

അനുപമ ദാനമായ ദൈനവിക വെളിപാടിനെക്കുറിച്ചുള്ള വിചിന്തനം, മനുഷ്യന്റെ അസ്ഥിത്വയാഥാർത്ഥ്യങ്ങളെ സ്പർശിക്കാതെ നിർവഹിക്കുവാനാവില്ല. ദൈവാത്മ പ്രേരിതനായ സങ്കീർത്തകൻ, മനുഷ്യനെ സൃഷ്ടിയുടെ മകുടമായി അവതരിപ്പിക്കുന്നു. (സങ്കീ. 8) ഈ അവബോധത്തിലേക്കു നയിച്ചതാകട്ടെ, മനുഷ്യന്റെ അസ്ഥിത്വത്തിലേക്കുള്ള വിളിയിൽ നിർണ്ണായകമായ മനുഷ്യന്റെ “സ്വന്തം ഛായയും, സാദൃശ്യവുമെന്ന” (ഉല്പത്തി1:26) ദൈവത്തിന്റെ സുചിന്തതമായ തീരുമാനവും. തന്നിലേക്കുതന്നെ അപകടം വിളിച്ചുവരുത്തുന്ന ഒരു തീരുമാനം തന്നെയായിരുന്നുവെങ്കിലും മനുഷ്യന്റെ ആലോചനയേയും, ബുദ്ധിയേയും, തീരുമാനങ്ങളെയും, സർവ്വോപരി സ്വാതന്ത്ര്യത്തെയും അവിടുന്ന് എത്രമാത്രം വിലമതിക്കുന്നുവെന്നുള്ളത് ഈ അടിസ്ഥാന യാഥാർത്ഥ്യം അടിവരയിട്ടു. “മനുഷ്യൻ സ്വന്തം ഛായയിലും, സാദൃശ്യത്തിലും” സൃഷ്ടിക്കപ്പെട്ടു എന്ന് പറഞ്ഞാൽ, അതിന്റെയർത്ഥം നാം ദൈവത്തിന്റെ ആകൃതിയോ, രൂപമോ, ഒരുപക്ഷേ, അതിശയോക്തി കലർന്ന ചിത്രീകരണമെന്നല്ല അതു തികച്ചും, പ്രത്യേകിച്ച്, നാം ചർച്ചചെയ്യുന്ന വിഷയത്തിന്റെ അടിസ്ഥാനത്തിൽ, ബന്ധങ്ങളുടെ ശ്രേണിയെ, ദ്യോതിപ്പിക്കുന്ന രണ്ടു പദങ്ങളാണ്. “തനിക്കു മുമ്പിൽ പ്രഭാതം മുതൽ, പ്രദോഷം വരെ നിൽക്കുവാൻ ഒരു ജനതയെ ശേഖരിക്കുന്നതിൽ ദൈവം നിരന്തരം വ്യാപൃതനായിരിക്കുന്നുവെന്ന്” ഒരു തിരുവത്താഴക്രമത്തിൽ ലത്തീൻ ആരാധനാക്രമം പ്രഘോഷിക്കുന്നു. “ഭൂമിയിൽ വെറും പൂഴിയായയെന്നെ ദൈവികമായ മഹോന്നതങ്ങളിലേക്കുയർത്തി, തന്റെ ശ്രീഭണ്ഡാരത്തിന്മേൽ അധികാരം നൽകിയതിനാൽ ദൈവമെ നിനക്കു സ്തോത്രമെന്ന് സെദറാ പ്രാർത്ഥനയിൽ മലങ്കര സഭയും ചൊല്ലുന്നു. ദൈവിക മനുഷ്യ ബന്ധത്തിന്റെ ആഴവും, നീളവും, ഉയരവും വ്യാപ്തിയും ദ്യോതിപ്പിക്കുന്ന യാഥാർത്ഥ്യമാണ് ഛായവും സാദൃശ്യവും. സ്വയം പ്രേരിത പ്രവർത്തിയിലൂടെ, കരകവിയുന്ന സ്നേഹത്തിലൂടെ തന്നെ വെളിപ്പെടുത്തുവാനും, അങ്ങനെ തന്റെ

സൃഷ്ടാവിനെ അറിയുവാനും, സ്നേഹിക്കുവാനും അതുല്യമായ ഈ ദാനം ഒരു മാധ്യമമാകുന്നു, ദൈവിക വെളിപാടിന്റെ വേദികളിൽ.

### തന്നെതന്നെ വെളിപ്പെടുത്തുന്ന ദൈവം

ദൈവിക രഹസ്യങ്ങളെ ആഴത്തിൽ ധ്യാനിച്ച സങ്കീർത്തകൻ ഉച്ചത്തിൽ പ്രഘോഷിച്ചു “പർവ്വതങ്ങൾക്കു രൂപം നൽകുന്നതിനു മുൻപ്, ഭൂമിയും ലോകവും അങ്ങുനിർമ്മിക്കുന്നതിനു മുൻപ്, അനാദി മുതൽ അനന്തതവരെ അവിടുന്നു ദൈവമാണ്.”(സങ്കീ.90.2) തന്റെ അനന്തജ്ഞാനവും, നിസ്സീമസ്നേഹവും ഒന്നുമാത്രമാണ് തന്റെ രഹസ്യങ്ങളെ വെളിപ്പെടുത്തുവാൻ അവിടുത്തെ പ്രേരിപ്പിക്കുക. ദൈവിക സൃഷ്ടിയാൽ തന്നെ, മനുഷ്യാസ്ഥിത്വത്തിലേക്കുള്ള സവിശേഷവിളിയാൽ, തന്റെ സൃഷ്ടാവിനെ അറിയുവാനുള്ള വാഞ്ഛയും കഴിവും മനുഷ്യന്റെ സ്വാഭാവികതയാണ്. മനുഷ്യയുക്തിയുടെ പരിമിതി അതുല്യമായ മറ്റൊരു ദാനത്തിലൂടെ, വിശ്വാസത്തിലൂടെ പരിഹരിക്കുവാൻ ദൈവം മനുഷ്യനെ ഒരുക്കുന്നു. അങ്ങനെയെങ്കിൽ ദൈവികവെളിപാടിന്റെ ലക്ഷ്യം തന്നെ കൂടുതൽ അറിഞ്ഞു സ്നേഹിക്കുവാനാണ്.

ദൈവം അദൃശ്യനും, അരൂപിയും ആണെന്ന് മതബോധനം നമ്മെ ഓർമ്മിപ്പിക്കുന്നു. അപ്പസ്തോലൻ പൗലോസ് അതിന് അടിവരയിടുന്നു. “അപ്രാപ്യമായ പ്രകാശത്തിൽ വസിക്കുന്ന അവിടുത്തെ ഒരുവനും കണ്ടിട്ടില്ല, കാണുകസാധ്യമല്ല.”(1തിമോത്തി 6.16) ഇവിടെ സൂചിപ്പിക്കപ്പെടുന്ന അസ്ഥിത്വഅപര്യാപ്തത തന്നെയാണ് ദൈവിക വെളിപാടിന്റെ ഉദാരത വ്യക്തമാക്കുക. തന്റെ ജീവനിലുള്ള പങ്കാളിത്തമാണ് അതിലൂടെ അവിടുന്നു ലക്ഷ്യമാക്കുന്നത്.



പാപത്തിന്റെ ദംശനം, അതിന്റെ വിഷമുള്ള് ദൈവികജീവനിലുള്ള മനുഷ്യന്റെ പങ്കാളിത്തം, അതിന്റെ സമൃദ്ധമായ ഒഴുകിയിറങ്ങൽ അപകടകരമാക്കിയെന്നു നാമിവിടെ പ്രത്യേകം ഓർക്കേണ്ടിയിരിക്കുന്നു. “കൃപയുടെ സമൃദ്ധി” അതിനെ മറികടന്നുവെന്നു രക്ഷാകര ചരിത്രം സാക്ഷിക്കുന്നു. തന്നെ തന്നെ വെളിപ്പെടുത്തുവാൻ മാനവകുലത്തെയവിടുന്നു തെരഞ്ഞെടുത്തുവെന്നുള്ളതാണ് യാഥാർത്ഥ്യം. അതിലൂടെ തന്റെ ദൈവികസ്വഭാവത്തിലുള്ള പങ്കാളിത്തം അവിടുന്നു സാധിതമാക്കി. അപ്പസ്തോലൻ അതിനെ ഇപ്രകാരം വിവക്ഷിച്ചു. “ക്രിസ്തുവിൽ വ്യക്തമാക്കിയ തന്റെ അഭീഷ്ടമനുസരിച്ച് അവിടുന്നു തന്റെ പദ്ധതിയുടെ രഹസ്യം നമുക്കു മനസ്സിലാക്കി തന്നു.”(എഫേ1.9)

### ദൈവിക വെളിപാടിന്റെ ഉള്ളടക്കം

ദൈവം തന്നെയാണ് വെളിപാടിന്റെ മുഖ്യാമായ ഉള്ളടക്കം. തന്നെയറിയുവാൻ അവിടുന്നു കുറെയധികം കൗദാശിക മാനങ്ങൾ രക്ഷാകര വ്യാപാരത്തിൽ ഉപയോഗിക്കുന്നു. സൃഷ്ടികർമ്മവും, ഉടമ്പടിയും, കൽപ്പനകളുടെ നൽകലും, കൂദാശകളുടെ സ്ഥാപനവുമെല്ലാം നമ്മെ അവനിലേക്കു, നമ്മുടെ ജീവന്റെ സ്രോതസ്സിലേക്കാനയിക്കുന്നു. സ്രഷ്ടാവിനെയറിയുക, കണ്ടെത്തുകയെന്നത് ബൗദ്ധിക പര്യവേഷണത്തിന്റെ മകുടമാണ്. അതിലുപരി വിശ്വാസത്തിന്റെ കണ്ണുകളിൽ കൂടി ദൈവത്തെ അറിയുന്നത് നിത്യജീവന്റെ അച്ചാരമായി മാറുന്നു. യോഹന്നാൻ തന്റെ സുവിശേഷത്തിൽ സാക്ഷിക്കുന്നു, “ഏകസത്യദൈവമായ അവിടുത്തെയും അങ്ങ് അയച്ച യേശുക്രിസ്തുവിനെയും അറിയുകയെന്നതാണ് നിത്യജീവൻ.”(യോഹ 17.3)

ദൈവികവെളിപാടിനോടുള്ള സ്വാഭാവിക പ്രതികരണമാണ് വിശ്വാസം. ദൈവിക ദാനമായ വിശ്വാസത്തിന്റെ വ്യത്യസ്ഥമാനങ്ങൾ നാം അടുത്ത ലക്കത്തിൽ ചർച്ചചെയ്യും. നാം ചർച്ചചെയ്യുന്ന വിഷയത്തിന്റെ അടിസ്ഥാനത്തിൽ വിശ്വാസം ദൈവികദാനമായി അന്യഥാ സൂചിപ്പിക്കപ്പെട്ടു. ദൈവിക കണ്ടുമുട്ടലിൽ നിന്നും ദൈവിക സംസർഗ്ഗത്തിൽ നിന്നും ദൈവിക സവിത്വത്തിൽനിന്നും, ക്രമാനുഗതമായി ആരംഭവും, വികാസവും പ്രാപിക്കുന്ന വിശ്വാസം ഒരുവനെ നയിക്കുന്നതും, മാർ ഈവാനിയോസ് തിരുമേനി വിവക്ഷിച്ചതുപോലെ “ദൈവസമ്പാദനത്തി”ലേക്കാണ്. “സർവ്വശക്തനായ ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.”എന്നു സഭ ഏറ്റുപറയുമ്പോൾ, അത് ദൈവത്തിലുള്ള വിശ്വാസപ്രഘോഷണം മാത്രമല്ല, പിന്നെയോ ആത്മദാനം നടത്തുന്ന ദൈവത്തെ സ്വന്തം ജീവിതകേന്ദ്രമായി അംഗീകരിക്കുക കൂടിയാണ്. ദൈവത്തെക്കുറിച്ചുള്ള ഈ തിരിച്ചറിവു തന്നെയാണ് അവനിലുള്ള “നവജീവന്റെ”ആരംഭവും.

ദൈവം, മൗലീകമായ, പരമപ്രധാനമായ അസ്ഥിത്വമെന്ന നിലയിൽ, സ്രഷ്ടാവെന്ന യാഥാർത്ഥ്യത്തിൽ, തന്റെ സൃഷ്ടിയായ മനുഷ്യൻ അവനെ അന്വേഷിക്കും. അതു തികച്ചും സ്വാഭാവികമാണ്. ഈ അന്വേഷണ പരത, ത്വര, അതുമല്ലെങ്കിൽ ഉറവിടം തേടിയുള്ള അലച്ചിൽ സ്വാഭാവിക മതങ്ങളുടെ അന്തർധാരതന്നെയാണ്. അന്യഥാ സൂചിപ്പിക്കപ്പെട്ട ദൈവീക വെളിപാടെന്ന ‘ആത്മദാനം’ ഇനിയും തേടിയലയേണ്ടതില്ലായെന്ന്, തനിക്കു ചുറ്റും ശേഖരിക്കപ്പെടുന്ന ജനപഥത്തെ നിരന്തരം ഓർമിപ്പിക്കുന്നു. “ദൈവമെ, അങ്ങു ഞങ്ങളെ അങ്ങേയ്ക്കായി സൃഷ്ടിച്ചു. അങ്ങിൽ എത്തിച്ചേരും വരെ ഞങ്ങൾ അസ്വസ്ഥരാകുന്നു.” അസ്ഥിത്വ ദു:ഖം, അപര്യാപ്തത വർണ്ണിക്കുന്ന വിശുദ്ധ അഗസ്തിനോസിന്റെ പ്രാർത്ഥനയാണിത്. ഈ അസ്വസ്ഥതയെ ഹൃദയത്തിലേറ്റു വാങ്ങി, മനുഷ്യനിലേക്കാഴ്ന്നിറങ്ങുന്നതാണ് വെളിപ്പെടുത്തപ്പെട്ട മതങ്ങളുടെ അന്തർധാര. തേടിയിറങ്ങുന്ന ദൈവം, തന്നെ തന്നെ ശൂന്യനാക്കുന്ന ദൈവം, തന്റെ ജനതയെ കണ്ടെത്തുന്ന ദൈവം അവയുടെ പ്രത്യേകതയും.

### ദൈവത്തെ അറിയുന്ന വഴികൾ

മനുഷ്യർ, പ്രകൃത്യാ തന്നെ വിസ്മയവും, ഔത്സുക്യവും, സ്വഭാവത്തിൽ പേറുന്നവരാണ്. പ്രകൃതിയിലെ പ്രതിഭാസങ്ങൾ മനുഷ്യനെ ആകർഷിച്ചിരുന്നു. അത്ഭുതപ്പെടുത്തിയിരുന്നു, ചിന്തിപ്പിച്ചിരുന്നു. ആദരിക്കുവാൻ പ്രേരിപ്പിച്ചിരുന്നു. അങ്ങനെ അഗ്നിയും, ജലവും, വായുവും എല്ലാം ദൈവികതയുടെ സ്പുരണങ്ങളായി ചിത്രീകരിക്കപ്പെട്ടു. അല്ലെങ്കിൽ ദൈവീകമായി തന്നെ അംഗീകരിക്കപ്പെട്ടു. ഭാരത സംസ്കൃതിയിൽ ദൈവസങ്കൽപ്പത്തിലേയ്ക്കുള്ള വളർച്ചയിൽ ഏറെ ശ്രദ്ധിക്കപ്പെടുന്ന രണ്ടു യാഥാർത്ഥ്യമാണിത്.

സൃഷ്ട പ്രപഞ്ചത്തിൽ നിന്നും സൃഷ്ടാവിലേയ്ക്കുള്ള തീർത്ഥാടനം, ബൗദ്ധിക പര്യവേഷനും മറ്റൊരു മാർഗ്ഗമാണ്. ദൈവാത്മപ്രേരിതനായ സങ്കീർത്തകൻ പാടിപ്പറഞ്ഞു. "ആകാശം ദൈവത്തിന്റെ മഹത്വം പ്രഘോഷിക്കുന്നു. വാനവിതാനം അവിടുത്തെ കരവേലയെ വിളംബരം ചെയ്യുന്നു." (സങ്കീ 19:1) തന്റെ അനന്തജ്ഞാനവും, അനുപമ സ്നേഹവും, ഉദാത്ത സൗന്ദര്യവും വഴിഞ്ഞൊഴുകിയപ്പോൾ ഈ പ്രപഞ്ചം ഉണ്മയിലേക്കാനയിക്കപ്പെട്ടു. "അതിനെ മനോഹരമെന്നു" സൃഷ്ടാവുതന്നെ സാക്ഷിച്ചു.

തന്നെ തന്നെ വെളിപ്പെടുത്തുവാൻ ദൈവം തിരുമനസ്സായെന്നു മാത്രമല്ല തനിക്കു വേണ്ടി താൻ തന്നെ സംസാരിക്കുവാൻ തയ്യാറാകുന്നുവെന്നുളളതും, രക്ഷാകര ചരിത്രത്തിലെ വിസ്മനീയ യാഥാർത്ഥ്യമാണ്. തന്നെക്കുറിച്ചുള്ള അറിവു പകർന്നു നൽകി, മാനവകുലത്തെ രക്ഷയുടെ തീരത്തടുപ്പിക്കുവാൻ നിത്യജീവന്റെ അച്ചാരം നൽകുവാൻ വ്യക്തിപരമായി അവിടുന്ന് മനുഷ്യ ചരിത്രത്തിൽ ഇടപ്പെടുന്നു. അവരോടു സംവേദിക്കുന്നു. "ദൈവമായ കർത്താവ് അരുളിച്ചെയ്യുന്നു ഇതാ ഞാൻ തന്നെ എന്റെ ആടുകളെ അന്വേഷിച്ചു കണ്ടുപിടിക്കും...ഞാൻ തന്നെ എന്റെ ആടുകളെമേയിക്കും, ഞാൻ അവയ്ക്കു വിശ്രമസ്ഥലം നൽകും. നഷ്ടപ്പെട്ടതിനെ അന്വേഷിക്കും, വഴിതെറ്റിപ്പോയതിനെ ഞാൻ തിരികെ കൊണ്ടു വരും. മുറിവേറ്റതിനെ ഞാൻ വെച്ചുകെട്ടും. ബലഹീനമായതിനെ ഞാൻ ശക്തിപ്പെടുത്തും. കൊഴുത്തതിനെയും, ശക്തിയുളളതിനെയും ഞാൻ സംരക്ഷിക്കും. നീതിപൂർവ്വം ഞാൻ അവയെപ്പോറ്റും." (എസക്കിയേൽ 34.11:16) കാലത്തിന്റെ പൂർണ്ണതയിൽ "തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം അത്രമാത്രം, ദൈവം ലോകത്തെ സ്നേഹിച്ചപ്പോൾ" ( യോഹന്നാൻ 3: 16) മാനവകുലം അനുഭവിച്ചതും ഈ സംവേദനത്തിന്റെ പൂർണ്ണതയാണ്.

### യേശുക്രിസ്തു : അടിസ്ഥാന കൂദാശ:

"പൂർവ്വകാലങ്ങളിൽ പ്രവാചകൻമാർ വഴി വിവിധ ഘട്ടങ്ങളിലും, വിവിധ രീതികളിലും, ദൈവം നമ്മുടെ പിതാക്കൻമാരോട് സംസാരിച്ചിട്ടുണ്ട്. എന്നാൽ ഈ അവസാന നാളുകളിൽ തന്റെ പുത്രൻ വഴി അവിടുന്ന് നമ്മോട് സംസാരിച്ചിരിക്കുന്നു." (ഹെബ്രായർ 1:1–2) തന്നെ അന്വേഷിച്ച് അലഞ്ഞ ഒരു ജനപദത്തിന് ദൈവം കൊടുത്ത സവിശേഷ ഉത്തരമായിരുന്നു കർത്താവായ യേശുക്രിസ്തു. "ഈശ്വര എന്നെ അന്ധകാരത്തിൽ നിന്നും പ്രകാശത്തിലേയ്ക്കും, അസ്യത്യത്തിൽ നിന്നും സത്യത്തിലേയ്ക്കും, മരണത്തിൽ നിന്നും നിത്യതയിലേയ്ക്കും നയിക്കണമേ" (ബ്രഹദാരണിക ഉപനിഷത്ത് 1- iii.28) കർത്താവിന്റെ ജനനത്തിന് നൂറ്റാണ്ടുകൾക്ക് മുൻപ് ആർഷ ഭാരതത്തിൽ ഉയർന്ന പ്രാർത്ഥനയാണിത്. ഒരിക്കലായി കർത്താവ് അരുളിചെയ്തു അതും ഭാരത്തിന്റെ അപ്പസ്തോലനായ തോമാശ്ലീഹായ്ക്കുളള മറുപടിയായി "ഞാൻ വഴിയും, സത്യവും,ജീവനുമാകുന്നു." ജനതകളുടെ പ്രാർത്ഥനയ്ക്കുളള മറുപടി മാത്രമല്ല, യേശുക്രിസ്തുവെന്ന അടിസ്ഥാന കൂദാശയെന്ന യാഥാർത്ഥ്യത്തിനു അടിവരയിടുകയാണിവിടെ.

കത്തുന്ന മുൾപ്പടർപ്പിൽ മോശയെ ആനയിച്ച്, സ്ഥിതീകരിച്ച്, ദൗത്യം നൽകിയപ്പോൾ, വളരെ പ്രസക്തമായ ഒരു ചോദ്യം അവർ ദൈവത്തോട് ചോദിച്ചു. "അവിടുത്തെ പേരെന്താണെന്ന് അവർ ചോദിച്ചാൽ ഞാൻ എന്ത് പറയണം (പുറപ്പാട് 3: 13). ഉത്തരമായി ദൈവം അരുളി ചെയ്തു: "ഞാൻ ഞാൻതന്നെ" (പുറപാട് 3: 14) അറിയുംതോറും അതിശയിപ്പിക്കുന്ന ഈ ദൈവീക രഹസ്യം ഇസ്രയേലിനു അതിന്റെ മതത്തിന്റെയും, മതാത്മകതയുടെയും നൂലിഴ തന്നെയായിരുന്നു. തിരുപിറവിയുടെ രഹസ്യം യൗസേപ്പിനു പകർന്നു നൽകുമ്പോൾ ദൈവം യേശുക്രിസ്തുവെന്ന അടിസ്ഥാന കൂദാശയ്ക്കും, അവന്റെ നാമത്തിനും ഊന്നൽ നൽകുന്നു. "ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള എമ്മാനുവേൽ എന്നവൻ വിളിക്കപ്പെടും" (മത്തായി 1:23). വെളിപ്പാടിന്റെ പുസ്തകത്തിൽ യോഹന്നാൻ ഇതിനെ ഒന്നുകൂടി വിപൂലീകരിക്കുന്നു. "ഇതാ ദൈവത്തിന്റെ കൂടാരം മനുഷ്യരോടുകൂടെ, അവിടുന്ന് അവരോടൊത്ത് വസിക്കും. അവർ അവിടുത്തെ ജനമായിരിക്കും. അവിടുന്ന് അവരോട് കൂടെ ആയിരിക്കുകയും ചെയ്യും" (വെളിപ്പാട് 21 : 3). ഞാൻ നിങ്ങളെ ഒരിക്കലും അനാഥരാക്കുകയില്ല. ഇതാ ലോകത്തിന്റെ അവസാനം വരെ ഞാൻ നിങ്ങളോടൊപ്പം ആയിരിക്കും. അവിടുത്തെ വാഗ്ദാനം എത്രയോ പ്രസക്തമാണിവിടെ.

ദൈവത്തെക്കുറിച്ചുള്ള അറിവിന്റെ പൂർണ്ണത നമുക്ക് പകർന്നു നൽകിയത് കർത്താവായ യേശുക്രിസ്തുവാണെന്നു യോഹനാനാൻ ശ്ലീഹായ്ക്കു സംശയമേതുമില്ല. "ദൈവത്തെ ആരും ഒരിക്കലും കണ്ടിട്ടില്ല. പിതാവുമായി ഗാഢബന്ധം പുലർത്തുന്ന ദൈവം തന്നെയായ ഏകജാതനാണ് അവിടുത്തെ വെളിപ്പെടുത്തിയത്." (യോഹന്നാൻ :1:8) ദൈവിക വെളിപാടിനെ സംബന്ധിച്ച പ്രാമാണിക രേഖയിൽ, രണ്ടാം വത്തിക്കാൻ സുനഹദോസും കർത്താവിനെ "വെളിപാടിന്റെ പൂർണ്ണതയായി" സാക്ഷിക്കുന്നു.

വേർപിരിയലിനു മുൻപ്, തന്റെ സന്തത സഹചാരികളായ ശിഷ്യന്മാരോടൊപ്പം അത്താഴത്തിൽ പങ്കുചേർന്ന് അവർക്കു മാത്രമായി നൽകിയ ഉപദേശത്തിനു നടുവിൽ ഫിലിപ്പോസ് പറഞ്ഞു: "കർത്താവെ, പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരിക. ഞങ്ങൾക്കതുമതി."(യോഹന്നാൻ 14:8) കർത്താവിന്റെ ഉത്തരം സുവ്യക്തമായിരുന്നു. "എന്നെ കാണുന്നവൻ പിതാവിനെ കാണുന്നു."

തന്റെ പ്രാണനെ സമർപ്പിക്കുന്നതിനു മുൻപ് കർത്താവിന്റെ ആവശ്യം ഇവിടെ പ്രസക്തമാകുന്നു. "എനിക്കു ദാഹിക്കുന്നു." (യോഹന്നാൻ 19:28) താൻ കുരിശിൽ ഉയർത്തപ്പെടുമ്പോൾ, തന്നിലേക്കാകർഷിക്കപ്പെടുന്ന, ശേഖരിക്കപ്പെടുന്ന ജനതയെ പിതാവിന്റെ ഹൃദയത്തോടുചേർക്കുവാനുള്ള ദാഹമായിരുന്നു അത്. "ഞാൻ വന്നിരിക്കുന്നത് അവർക്കു ജീവനുണ്ടാകുവാനും അതു് സമൃദ്ധമായി ഉണ്ടാകുവാനുമാണ്." (യോഹ 10:10) തന്റെ ആഗമനോദ്ദേശ്യം പിതാവിന്റെ പദ്ധതിയനുസരിച്ച് നിർവ്വഹിച്ച പുത്രൻ "എല്ലാം പൂർത്തിയായിരിക്കുന്നു." (യോഹ 19:30 ) എന്നു പറഞ്ഞു തലചായിച്ചു തന്റെ ആത്മാവിനെ സമർപ്പിച്ചു. അങ്ങനെ ശത്രുതയുടെ മതിൽക്കെട്ടുകൾ തകർത്തു. പരിശുദ്ധിയുടെ പരിശുദ്ധിയിൽ നിന്ന് തന്റെ ജനതയെ അകറ്റിയ മറ നീക്കി. പരമപിതാവിന്റെ ഹൃദയത്തിലേക്കുള്ള പാലമായി അവൻ മാറി. അങ്ങനെ "നാം ഇനി അന്യരോ പരദേശികളോ അല്ല വിശുദ്ധരുടെ സഹപൗരരും, ദൈവഭവനത്തിലെ അംഗങ്ങളുമാണ്." (എഫേ 2:19)

### സഭയുടെ കൗദാശികത

തന്നിൽ ആവിഷ്കരിക്കപ്പെട്ട ദൈവികവെളിപാടിന്റെ പൂർണ്ണത, തന്റെ മണവാട്ടിയായ, ദൈവത്തിന്റെ വയലും വീടുമായ തിരുസഭയിലേക്ക് പകരുന്നതിന്റെ, കൈമാറ്റം ചെയ്യുന്നതിന്റെ, ഭരമേൽപ്പിക്കപ്പെടുന്നതിന്റെ, സൂചന കുരിശിലെ ബലിയിൽ നിന്ന് തന്നെ നമുക്ക് ലഭിക്കുന്നു. അവന്റെ ശരീരം കുരിശിൽ നിന്ന് ഇറക്കുന്നതിനു മുൻപ് ഒരു പടയാളി തന്റെ കുന്തത്താൽ കർത്താവിന്റെ പാർശ്വം പിളർന്നു. അവിടെ നിന്നും ജീവദായകമായ രക്തവും, രക്ഷാകരമായ ജലവും ഒഴുകി. അതു യഥാക്രമത്തിൽ സഭയിലെ കൂദാശകളെയും, അവൾക്ക് നൽകപ്പെടുന്ന, ദൈവിക ജീവൻ തന്നെയായ പരിശുദ്ധാത്മാവിനേയും സൂചിപ്പിച്ചു. കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനു, രണ്ടാം വരവിനും ഇടയിൽ വിശ്വാസ തീർത്ഥാടനം നടത്തുന്ന സഭയിലാണ് ദൈവിക വെളിപാടെന്ന അതുല്യ ദാനം, വ്യഖ്യാനത്തിനായി നൽകപ്പെട്ടിരിക്കുക. "ഉണ്ടായതും ഉണ്ടാകാനിരിക്കുന്നതുമായ സകലത്തിനേയും പൂർണ്ണമായി തികയ്ക്കുന്ന" പരിശുദ്ധാത്മാവിന്റെ നിറവിൽ, മാതാവും ഗുരുനാഥയുമെന്ന അവളുടെ ഉത്തരവാദിത്വം, ദൈവദത്തമായി നൽകപ്പെട്ട പ്രബോധനാധികാരത്തോടെ തിരുസഭ നിർവ്വഹിക്കുന്നു.

ദൈവിക രഹസ്യങ്ങളുടെ, വെളിപാടിന്റെ കാര്യസ്ഥ, പരിചാരിക എന്ന തിരുസഭയുടെ വിളി, ദൗത്യം മലങ്കരയുടെ പ്രാർത്ഥനയിൽ രൂപീകൃതമായത് അനുസ്മരിച്ച്, ഇനിയും തുടരുന്ന ഈ ലേഖന പരമ്പര, തൽക്കാലം അവസാനിപ്പിക്കാം. (കർത്താവിനോട് സംസാരിക്കേണ്ടവർ സഭയിൽ പ്രവേശിക്കട്ടെ. കാരണം അവൻ അവിടെ വസിക്കുന്നു. മിശിഹായുടെ മണവാട്ടിയാണ് സഭ. ഭാഗ്യങ്ങൾ പൂർണ്ണമായ പറുദീസായ്ക്കു സദൃശ്യമാണത് അതിൽ മാമോദീസായും, സഹദേന്മാരുടെ അസ്ഥികളും, ബലിപീഠവും, ജീവദായകമായ ബലിയർപ്പിച്ച് ഭാഗം വെച്ചേകുന്ന പുരോഹിതനുമുണ്ട്). (ക്യംതാ പ്രാർത്ഥനാ ക്രമം, രാത്രി പ്രാർത്ഥന, ഒന്നാം കൗമ).

തീർത്ഥാടനം





റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

# യാക്കോബിന്റെ വഴി

## തീർത്ഥാടനക്കുറിപ്പുകൾ (11)

മദ്ധ്യകാലയുഗത്തിലെ സാന്റിയാഗോ തീർത്ഥാടനങ്ങളിൽ മൂന്നിലൊന്നും ഫിനിസ്തേർ (Finisterra) എന്ന ചെറുപട്ടണത്തിലാണ് അവസാനിച്ചിരുന്നത്. അന്റ്ലാന്റിക് സമുദ്രത്തോട് ചേർന്നു കിടക്കുന്ന ഈ ഭൂപ്രദേശമാണ് ലോകത്തിന്റെ അതിർത്തി എന്ന് അക്കാലത്ത് ജനങ്ങൾ വിശ്വസിച്ചിരുന്നതിനാൽ സാന്റിയാഗോ തീർത്ഥാടനം ലോകത്തിന്റെ അതിർത്തിയിൽ വരെ എത്തിയെങ്കിലെ പൂർണ്ണമാവൂ എന്ന് പല തീർത്ഥാടകരും കരുതിയിരുന്നു. ഫിനിസ്തേർ (*finis terrae*) എന്ന വാക്കിന്റെ അർത്ഥം തന്നെ "ഭൂമിയുടെ അതിർത്തി" (end of the earth) എന്നാണ്. തീരവും, തിരയും നിത്യവും ആലിംഗനത്തിൽ ആയിരിക്കുന്ന ഇവിടെയാണ് ഭൂമി അവസാനിക്കുന്നതും, സമുദ്രം ആരംഭിക്കുന്നതും, അതിന്റെ കാണാമറയത്താണ് സൂര്യൻ എന്നും അസ്തമിക്കുന്നതും.

കത്തീഡ്രൽ ദൈവാലയത്തിലെ പുണ്യകർമ്മങ്ങളെല്ലാം അനുഷ്ടിച്ചതിനുശേഷം, രണ്ടാം തീർത്ഥാടനത്തിന്റെ അന്ത്യത്തിൽ ലഭിച്ച അധിക ദിവസങ്ങൾ ഫിനിസ്തേറിൽ ചിലവഴിക്കാൻ ഞാൻ തീരുമാനിച്ചു. എന്റെ ഇറ്റലിക്കാരനായ തീർത്ഥാടന സൂഹൃത്ത് ജാംപൗളോ ഭാര്യയുടെ പെട്ടന്നുള്ള മരണം മൂലം തിരികെ പോയപ്പോൾ പുതുതായി രണ്ട് സുഹൃത്തുക്കളെ എനിക്കു ലഭിച്ചു. ലിത്വാനിയായിൽ (Lithuania) നിന്നുള്ള ഡൊമിനിക്കാസും അദ്ദേഹത്തിന്റെ ഭാര്യ കമില്ലയും. ഡൊമിനിക്കാസ് സൈന്യത്തിലെ മേജറും, കമില്ല അവിടെയൊരു യൂണിവേഴ്സിറ്റിയിലെ സൈക്യാട്രി പ്രൊഫസറുമാണ്. അവരെ പരിചയപ്പെട്ടത് സൗഹൃദത്തോടൊപ്പം ആ രാജ്യത്തിന്റെ ചില നല്ല സാംസ്കാരിക പൈതൃകങ്ങൾ പഠിക്കുന്നതിനും എന്നെ സഹായിച്ചു. ഞങ്ങൾ മൂന്നുപേരും സാന്റിയാഗോയിൽ നിന്ന് ബസിലാണ് ഫിനിസ്േതറിൽ എത്തിയത്. ഏകദേശം 90 കിലോമീറ്റർ ദൈർഘ്യമുള്ള ഈ യാത്രയ്ക്ക് രണ്ടുമണിക്കൂർ സമയമെടുത്തു.

ഞങ്ങൾ താമസിച്ചിരുന്ന, സത്രത്തിൽ നിന്നും അഞ്ചു കിലോമീറ്റർ ദൂരത്തിലുള്ള മുനമ്പിലേയ്ക്ക് സമുദ്രതീരത്തുകൂടിയുള്ള നടത്തം ആയാസ രഹിതവും, എന്നാൽ ആനന്ദപ്രദവും ആയിരുന്നു. മലകളാൽ ചുറ്റപ്പെട്ട ആ പ്രദേശത്തെ കാഴ്ചകൾ വന്യവും നാടകീയവുമായിരുന്നു. കടൽതീരത്തോടു ചേർന്നു നിൽക്കുന്ന മലയിടുക്കുകളിൽ ഇടതൂർന്നു വളരുന്ന യൂക്കാലിയുടെയും, പൈൻ മരങ്ങളുടെയും മനംമയക്കുന്ന ഗന്ധം, കടയിൽ നിന്നും വലിയ വില കൊടുത്തു വാങ്ങുന്ന സുഗന്ധ ദ്രവ്യങ്ങളെക്കാൾ സൗരഭ്യമുള്ളതായിരുന്നു. കടലിൽ നിന്നു വന്ന തണുത്ത കാറ്റും മലയിൽ നിന്നും വന്ന സുഗന്ദ കാറ്റും ആ വഴിയിൽ നിന്നു കിന്നാരം പറഞ്ഞു പിരിഞ്ഞു പോകുന്നതിന്റെ നേർത്ത സ്വരം ഞങ്ങളുടെ കാതുകളിലുമെത്തി.

സാന്റിയാഗോയിലെപ്പോലെ തന്നെ ഇവിടെയും തീർത്ഥാടകർ അനുഷ്ഠിച്ചിരുന്ന ഒരുപാടു കർമ്മങ്ങളുണ്ടായിരുന്നു. ഫിനിസ്റ്റേർ കടൽത്തീരത്തുള്ള പാറക്കൂട്ടങ്ങളിൽ തീകൂട്ടി തീർത്ഥാടനത്തിനുപയോഗിച്ച മുഷിഞ്ഞ വസ്ത്രങ്ങൾ കത്തിച്ചു കളയുന്ന പാരമ്പര്യം ഈ അടുത്ത കാലം വരെ നിലനിന്നിരുന്നു. പ്രപഞ്ചത്തിലെ മൂല പദാർത്ഥങ്ങളായ ഭൂമിയും, ജലവും, വായുവും, അഗ്നിയും (ഇന്ത്യൻ ചിന്തയനുസരിച്ച് ആകാശവും) ഇവിടെ ഒന്നിക്കുന്നു. തീർത്ഥാടനത്തിന്റെ



അവസാനം തീർത്ഥാടകൻ തന്നിലുള്ള തിന്മയുടെ വാസനകളെല്ലാം കത്തിച്ചു കളഞ്ഞ് അഗ്നിയാൽ ശുദ്ധീകരിക്കപ്പെട്ട് തിരികെപ്പോകുന്നതിന്റെ അടയാളമായിട്ടാണ് ഈ ആചാരം അനുഷ്ടിച്ചിരുന്നത്. ഈ ആചാരത്തിന് വിലക്കേർപ്പെടുത്തിയിരിക്കുന്നതിനാൽ ഇന്ന് പലരും അവിടെ സ്ഥാപിച്ചിരിക്കുന്ന വലിയ തൂണുകളിൽ തങ്ങളുടെ വസ്ത്രങ്ങളും, ഷൂസുമൊക്കെ വച്ചിട്ടു പോകാറുണ്ട്. ഏതോ മലയടിവാരത്തിൽ നിന്നും എടുത്ത് പോക്കറ്റിലിട്ട, കളയാൻ മറന്നുപോയ ചെറിയ പാറക്കഷണം ഒരു നേർച്ചയായി അവിടെയുണ്ടായിരുന്ന കുരിശിൻ ചുവട്ടിൽ ഞാൻ നിക്ഷേപിച്ചു. അതുവരെ കൊണ്ടു നടന്ന ദുഃഖങ്ങളും, വേദനകളുമൊക്കെ അതോടൊപ്പം പോകട്ടെയെന്ന് ഞാനും പ്രാർത്ഥിച്ചു.

തീർത്ഥാടന യാത്രയുടെ ആരംഭത്തിൽ പറഞ്ഞ "വഴി" (The Way) എന്ന സിനിമയിലെ പ്രധാന കഥാപാത്രമായ മാർട്ടിൻ ഷീൻ തന്റെ മകന്റെ ചിതാഭസ്മം ഇവിടെ കൊണ്ടുവന്നാണ് കടലിൽ ഒഴുക്കി പ്രാർത്ഥിച്ചു മടങ്ങിയത്. ഇങ്ങനെ ചെയ്യുന്ന മറ്റനേകം തീർത്ഥാടകരെയും ഞാൻ കണ്ടുമുട്ടിയിട്ടുണ്ട്. എന്റെ പാപങ്ങളും, ദുഷ്ടതക്കങ്ങളും കത്തിച്ച് കടലിൽ ഉപേക്ഷിച്ച് ശുദ്ധീകരിക്കപ്പെട്ടവനായി മടങ്ങി പോകാൻ ഞാനും ആഗ്രഹിച്ചു. തിരമാലകളൊന്നുമില്ലാതെ ശാന്തമായി ഉറങ്ങുന്ന ആ കടൽത്തീരത്തെ പാറക്കല്ലിൽ കയറി അനന്തതയിൽ കണ്ണും നട്ട് ഞാനവിടെ കുറേ നേരം വെറുതെയിരുന്നു. അസ്തമയ സൂര്യൻ സമുദ്രനിരപ്പിൽ മനോഹര ചിത്രങ്ങൾ വരയ്ക്കുന്ന തിരക്കിലായിരുന്നു. ചിത്രകലയുടെ ദേവതയായ അഥീന (Athena) ആകാശം തന്റെ ക്യാൻവാസാക്കിമാറ്റി മനുഷ്യർക്കു വേണ്ടി സ്വർഗ്ഗത്തിലെ ദൃശ്യങ്ങൾ വരയ്ക്കുന്നു. ആ ദേവതയോട് മത്സരിക്കാനെന്നവണ്ണം പാറക്കൂട്ടത്തിലെ ചെടികൾക്കിടയിൽ ചാടിക്കളിക്കുന്ന ചിലന്തിയും ചെറിയ വലകൾക്കെട്ടി ചിത്രങ്ങൾ വരച്ചുകൊണ്ടേയിരുന്നു.

പകർത്താൻ പറ്റാത്ത വിധം അലൗകികാനുഭൂതി നിറഞ്ഞ ആ അന്തരീക്ഷത്തിൽ ആ പാറക്കൂട്ടങ്ങൾക്കിടയിലെ കൽക്കുരിശിന്റെ മുൻപിലിരുന്നു ഒരു തീർത്ഥാടകന്റെ ജീവിതത്തിൽ നിന്നും സാധാരണ ജീവിതത്തിലേക്കുള്ള മടക്കത്തിനു തയ്യാറെടുത്തുകൊണ്ട് ഞാൻ എന്റെ തീർത്ഥാടനത്തെ വിശകലന വിധേയമാക്കി. ക്രിസ്തീയ തീർത്ഥാടനത്തിന്റെ ആഴവും അർത്ഥവും അടങ്ങിയിരിക്കുന്നത് ഭൂമിശാസ്ത്രത്തിലല്ല, ദൈവശാസ്ത്രത്തിലാണ്. ഏതെങ്കിലുമൊരു വഴിയിലൂടെ നടക്കുകയെന്നതിനേക്കാൾ എന്റെ തീർത്ഥാടനം യാക്കോബിന്റെ വഴിയിലൂടെ യേശുവിനോടൊത്ത്, യേശുവിലായിരുന്നു. എന്റെ വഴിയും, യാക്കോബിന്റെ വഴിയും യേശുവാകുന്ന വഴിയിൽ ഒരിക്കൽക്കൂടി കണ്ടുമുട്ടുന്ന അനുഭവം.

ഗ്രീക്കു ദേവനായ അപ്പോളോയുടെ അൾത്താരയിൽ പ്രാർത്ഥിച്ചു ഭാവി അറിയാനായി ചെല്ലുന്നവരെ കാത്തിരിക്കുന്ന വചനമായിരുന്നു "സ്വയം അറിയുക" (Know Thyself) എന്നത്. എന്റെ തീർത്ഥാടനത്തിലൂടെ ദൈവത്തെക്കൂടുതൽ അറിയാൻ ശ്രമിക്കുംതോറും എന്നെതന്നെ ഞാൻ അറിയുകയായിരുന്നു. യാക്കോബുശ്ലീഹായുടെ കബറിൽ എത്തുമ്പോൾ ശ്ലീഹാ എനിക്കുവേണ്ടി എന്തെങ്കിലുമൊക്കെ അത്ഭുതങ്ങൾ പ്രവർത്തിക്കും എന്നു കരുതി യാത്ര ആരംഭിച്ച എന്റെ തീർത്ഥാടന പാത തന്നെ അത്ഭുതങ്ങളുടെ അനുഭവമാക്കി മാറ്റുകയാണ് ശ്ലീഹ ചെയ്തത്. കാരണം യാത്രയുടെ അന്ത്യത്തിൽ, ആരംഭിച്ചതിൽ നിന്നും വ്യത്യസ്തനായ ഒരു മനുഷ്യനായി ഞാൻ മാറിക്കഴിഞ്ഞിരുന്നു. ഓരോ ദിവസവും എഴുന്നേറ്റു നടക്കുക എന്ന അത്ഭുതത്തോടൊപ്പം, ഞാൻ നടന്ന വഴി തന്നെ എന്നെ രൂപപ്പെടുത്തിക്കൊണ്ടിരുന്നു.

എന്റെ ജീവിതത്തിൽ വലിയ ശാന്തത അനുഭവപ്പെട്ട ദിനങ്ങളായിരുന്നു സാന്റിയാഗോ തീർത്ഥാടനം. നടന്നു പോയ ചില കാടങ്ങളും കാനന പാതകളും കടൽതീരവും എന്നിൽ വലിയ പ്രശാന്തത നിറച്ചു. അവിടയൊക്കെ ഞാൻ പലപ്പോഴും കേട്ട ഒരേയൊരു ശബ്ദം എന്റെ ചവിട്ടടികളുടേതു മാത്രമായിരുന്നു. മണിക്കൂറുകളോളം നീണ്ട നിശബ്ദത എന്റെ ചിന്തകളെ ആഴപ്പെടുത്താനും, പ്രാർത്ഥനകളെ പാകപ്പെടുത്താനും എന്നെ സഹായിച്ചു. ദൈവം ശാന്തതയുടെ സ്നേഹിതനാണെന്നും, ഞാൻ എന്റെ മനസ്സിനെ ശാന്തമാക്കിയപ്പോഴാണ് ദൈവം എന്നോട് സംസാരിക്കുന്നുണ്ടെന്നും ഞാൻ തിരിച്ചറിഞ്ഞത്. നിശബ്ദതയിൽ വളരുന്ന മരങ്ങളും, പൂക്കളും, പുൽച്ചെടികളും നിരന്തരമായി എന്നോടു സംസാരിച്ചു കൊണ്ടേയിരുന്നു.

ഒരു തീർത്ഥാടകൻ വഴിയിലൂടെ ഏകാകിയായി നടക്കുക മാത്രമല്ല, ആ വഴിയെ തന്റെ ജീവിതത്തിലേക്ക് പ്രവേശിക്കുവാൻ അനുവദിക്കുക കൂടിചെയ്യുന്നവനാണ്. റോമൻ ചക്രവർത്തിമാരായിരുന്ന സീസറും, ഷാർളമെനും, ഫ്രഞ്ചു ചക്രവർത്തിയായിരുന്ന നെപ്പോളിയനും യുദ്ധം ചെയ്യാനായി നടന്ന വഴിയാണിത്. അതുപോലെ തന്നെ നൂറ്റാണ്ടുകളായി സെന്റ് ഫ്രാൻസിസ് അസീസി ഉൾപ്പെടെയുള്ള വിശുദ്ധർ നടന്ന വഴിയും. എല്ലാ തീർത്ഥാടനങ്ങളും കണ്ടുപിടുത്തങ്ങളുടെയും, അതിനേക്കാൾ ഉപരിയായി കണ്ടെത്തലുകളുടെയും സമയമാണ്.

ഒരുവനു തന്റെ ശരീരത്തെക്കുറിച്ചും അതിന്റെ ബലഹീനതകളെക്കുറിച്ചും പഠിക്കുവാനുള്ള സമയമാണ് തീർത്ഥാടനം. തീർത്ഥാടനം ഒരിക്കലും ഒരു സാഹസിക യാത്രയല്ല, അതിലെ വേദനയും സഹനവുമൊക്കെ ആത്മീയ അനുഭവങ്ങളാണ്. ബലഹീനമായ ശരീരം നമ്മൾ അറിയുന്നതിലുധികമായി ശക്തിപ്രാപിക്കുന്ന അവസ്ഥയിലേക്ക് തീർത്ഥാടനത്തിന്റെ അന്ത്യത്തിൽ എത്തിച്ചേരുന്നു. മനസ്സിന്റെ മാത്രമല്ല ശരീരത്തിലെയും ദുർമേദസും തീർത്ഥാടനം എടുത്തു മാറ്റും. എന്റെ വേദനകളെ കർത്താവിന്റെ കുരിശിനോട് ചേർത്തു വച്ച് ആത്മീയ സൗഖ്യത്തിന്റെ ആനന്ദം അനുഭവിക്കാൻ ഞാൻ പരിശ്രമിച്ചിട്ടുണ്ട്.

ലാളിത്യത്തിന്റെ ഒരുപാടു പാഠങ്ങൾ പഠിപ്പിക്കുന്ന സ്കൂളാണ് തീർത്ഥാടനം. ഒരു ജോഡി വസ്ത്രം കൊണ്ട് ഒരു മാസം





ജീവിക്കുന്നത് തീർത്ഥാടനത്തിൽ മാത്രം നടക്കുന്ന കാര്യമാണ്. കൂടുതലായി കരുതുന്നതെന്തും യാത്രയെ ദുഷ്ക്കരമാക്കാനേ ഉപകരിക്കൂ. ഒരുപാട് ഉണ്ടായിരുന്നതിനേക്കാൾ ശ്രേഷ്ഠമാണ് അധികം ഒന്നും ഇല്ലാത്തവനായിരിക്കുക. താമസിക്കേണ്ട സത്രങ്ങളിൽ മുൻക്കൂട്ടി ബുക്ക് ചെയ്യാതെയായിരുന്നു ഞങ്ങളുടെ യാത്ര. എന്നാൽ ഒരിക്കൽ മാത്രമെ ഞങ്ങൾ താമസിക്കാൻ ആഗ്രഹിച്ച ഗ്രാമത്തിലെ സത്രത്തിൽ സ്ഥലം തികയാതെ അടുത്ത ഗ്രാമത്തിലേക്ക് നടക്കേണ്ടതായി വന്നിട്ടുള്ളൂ. തീർത്ഥാടകൻ ദാരിദ്ര്യം അഭ്യസിച്ച് ആത്മീയ പുണ്യം സമ്പാദിക്കേണ്ടവനാണ്. പണ്ടുകാലങ്ങളിൽ സമ്പന്നരായ തീർത്ഥാടകർ തങ്ങളുടെ സ്വത്തുക്കൾ പാവങ്ങൾക്കു ദാനം ചെയ്തിട്ടാണ് തീർത്ഥാടനത്തിനു ഇറങ്ങിത്തിരിച്ചിരുന്നത്. ഉള്ളതുകൊണ്ടു സംതൃപ്തിയോടെ ജീവിക്കുവാനും, എല്ലാം ഉള്ളവനായ ദൈവത്തിൽ സമ്പന്നനാകാനും തീർത്ഥാടകനു കഴിയണം.

പ്രകൃതി സൗന്ദര്യം ആവോളം ആസ്വദിക്കാൻ ലഭിച്ച അസുലഭ നിമിഷങ്ങളായിരുന്നു എന്റെ തീർത്ഥാടനം. ഉദയാസ്തമന സൂര്യനെ എല്ലാ ദിവസവും ഞാൻ കണ്ടിരുന്നു. ഉദയസൂര്യപ്രഭയുടെ സുവർണ്ണകാന്തികാണാൻ കൺതുറക്കുന്ന പൂക്കളും, നവോദയത്തിലെ പഞ്ചവർണ്ണക്കിളികളുടെ മധുരനാദവും എന്റെ യാത്രയിലെ നിത്യ ആനന്ദങ്ങളായി. തീർത്ഥാടന പാതയിലെ കൊച്ചു ഗ്രാമങ്ങളിലെ പള്ളിമണികൾ വലുതായ ദൈവസാന്നിധ്യബോധം ഉളവാക്കി. പിരനീസ് പർവ്വത നിരകളിലൂടെ നടന്നപ്പോൾ കൈയ്യെത്തും ദൂരത്ത് മുകളിൽ മേഘങ്ങളും, താഴെയുള്ള മനോഹര സമതലങ്ങളും ദൈവം വരച്ച ചിത്രം പോലെ തേജസുള്ളതായിതോന്നി. മലമുകളിൽ കൂട്ടമായി നടന്നു നീങ്ങിയ ആട്ടിൻ കൂട്ടത്തിന്റെ കഴുത്തിൽ കെട്ടിയിരുന്ന കുഞ്ഞു മണികളുടെ സംഗീതം ഇപ്പോഴും എന്റെ കാതിൽ മുഴങ്ങുന്നുണ്ട്. വനത്തിൽ മന്ദമായി ഒഴുകുന്ന അരുവിയുടെ സൗന്ദര്യം ആസ്വദിച്ച് അവിടുത്തെ കല്ലിൽ ഇരുന്നു ധ്യാനിച്ചപ്പോൾ മുമ്പേ നടന്നു പോയ വിശുദ്ധ തീർത്ഥാടകരുടെ നന്മകൾ എന്നിലേക്കും പകരണമേ എന്ന് ഞാൻ പ്രാർത്ഥിച്ചു. ഒന്നിനും സമയം തികയുന്നില്ലെന്ന് പരാതി പറഞ്ഞു നടന്നിരുന്ന എനിക്ക് തീർത്ഥാടന കാലത്ത് ഒരുപാട് സമയം വെറുതെ ലഭിച്ചു. അങ്ങനെ ഓരോ ദിവസവും എന്റെ കൺമുമ്പിൽ ദൈവം പുതിയ വഴികൾ തുറന്നുകൊണ്ടേയിരുന്നു. ഞാനറിയാത്ത, ഇതുവരെ നടന്നിട്ടില്ലാത്ത വഴികളിലൂടെ ആദ്യമായി നടക്കുമ്പോൾ എനിക്ക് ചിലപ്പോഴൊക്കെ വലിയ ഭയം തോന്നിയിരുന്നു. എന്നാൽ പ്രകൃതിയെ, ആയിരിക്കുന്ന അവസ്ഥയിൽ പ്രണയിക്കാൻ ശ്രമിച്ചപ്പോൾ ഭയം ആത്മധൈര്യത്തിനു വഴിമാറി. ശുദ്ധമായ വായുവും, നയനാനന്തകരമായ കാഴ്ചകളും എനിക്ക് പുതിയ ഊർജ്ജം പ്രദാനം ചെയ്തുകൊണ്ടിരുന്നു.

എന്റെ തീർത്ഥാടന ജീവിതത്തെ സമ്പന്നമാക്കിയത് തീർത്ഥാടന പാതയിൽ കണ്ടുമുട്ടിയ സാധാരണക്കാരായ മനുഷ്യരാണ്. എനിക്കറിയാത്ത ഭാഷകൾ കേൾക്കാനും, ഭാഷയൊന്നുമില്ലാതെ മറ്റുള്ളവരുമായി സംവദിക്കാനും തീർത്ഥാടനം എന്നെ പഠിപ്പിച്ചു. പല തീർത്ഥാടകരും തങ്ങളുടെ "ജീവിതഭാരം" കൈകാര്യം ചെയ്യുന്നത് എങ്ങനെയെന്ന് എന്നോട് പങ്കുവച്ചു. മറ്റു പല രാജ്യങ്ങളുടെയും സംസ്കാരവും, ചരിത്രവും മാത്രമല്ല തീർത്ഥാടന പാതയിലെ ഗ്രാമങ്ങളിൽ നിന്നുള്ള കഥകളും, കടങ്കഥകളും ഞാൻ കേട്ടു. തീർത്ഥാടനം എന്റെ അറിവിന്റെ ചക്രവാളം വികസിപ്പിക്കുന്നതിനുള്ള അവസരമായിരുന്നു. ലോകത്തിന്റെ വിവിധ കോണുകളിൽ നിന്നു വരുന്ന തീർത്ഥാടകർ തങ്ങളുടെ വഴികൾ കണ്ടെത്തുന്നത് വ്യത്യസ്തങ്ങളായ രീതികളിലായിരുന്നു. എന്റെ മുമ്പിൽ മറ്റുള്ളവരിലൂടെ തുറക്കപ്പെട്ട അറിവിന്റെയും, തിരിച്ചറിവിന്റെയും വാതായനങ്ങൾ എന്നെയും മാറ്റങ്ങൾക്ക് വിധേയനാക്കി. തീർത്ഥാടനത്തിൽ ആയിരിക്കുന്നവരെല്ലാം ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെയാണ് പരസ്പരം പെരുമാറിയിരുന്നത്. ജീവിതത്തിൽ പലരും തങ്ങളുടെ ആത്മാർത്ഥ സുഹൃത്തുക്കളെ കണ്ടെത്തുന്ന വേദിയാണ് തീർത്ഥാടനം. യൂറോപ്പിലെ ദൈവാലയങ്ങളൊക്കെ ശൂന്യമായിക്കൊണ്ടിരിക്കുമ്പോഴും, തീർത്ഥാടന പാതകളൊക്കെ ആളുകളെക്കൊണ്ട് നിറയുകയാണ്. തീർത്ഥാടനം ചിലർക്ക് ദൈവത്തെ കണ്ടെത്താനുള്ള പരിശ്രമമാണ്. മറ്റുചിലർക്ക് സഹജീവികളെ തിരിച്ചറിയാനുള്ള അന്വേഷണമാണ്. വേറെ ചിലർക്ക് സ്വയം കണ്ടെത്തുന്നതിനുള്ള ഗവേഷണമാണ്.

എല്ലാറ്റിലുമുപരി തീർത്ഥാടനം എന്നെ സംബന്ധിച്ചൊരു യോഗാത്മദർശന (mystical) അനുഭവമായിരുന്നു. ഈ യാത്രയിൽ നിന്ന് എന്തെല്ലാം ആത്മീയ അനുഭവങ്ങൾ ഉണ്ടാകുന്നുവോ അത് സ്വീകരിക്കുവാൻ ഞാൻ ഒരുക്കമായിരുന്നു. ഞാൻ കൊണ്ടു നടന്ന ചില ജീവിത ഭാണ്ഡങ്ങളൊക്കെ തീർത്ഥാടനാനന്തരം ഇറക്കിവയ്ക്കുവാൻ ഞാൻ ശ്രമിച്ചു. പ്രാർത്ഥന ചൊല്ലി, പ്രാർത്ഥന ശ്വസിച്ച്,





പ്രാർത്ഥനയാകാനുള്ള ബോധപൂർവ്വകമായ ഒരു പരിശ്രമവും. ആത്മീയതയിൽ ആഴപ്പെടാനുള്ള ഒരവസരവും തീർത്ഥാടനത്തിലൂടെ എനിക്കു ലഭ്യമായി. മുടങ്ങിപ്പോയതും, മറന്നുപോയതും, ചൊല്ലാതെ പോയതുമായ പ്രാർത്ഥനകൾക്ക് ഈ ദിവസങ്ങളിൽ കൂടുതൽ പ്രാർത്ഥിച്ച് പരിഹാരം ചെയ്തു. പുതിയ പ്രാർത്ഥനകൾ കണ്ടെത്താനുള്ള പരിശ്രമത്തോടൊപ്പം പ്രാർത്ഥിക്കാമെന്ന് പലരോടും വാഗ്ദാനം ചെയ്തിട്ട് പ്രാർത്ഥിക്കാതെ പോയ നിമിഷങ്ങൾക്കും ഞാൻ പ്രതിവിധി ചെയ്തു. അങ്ങനെ എന്നെ ഒരുപാടു സ്നേഹിക്കുന്ന ദൈവത്തിനു, എന്റെ ജീവിതത്തെ മാറ്റിമറിക്കാൻ ഞാൻ വിട്ടുകൊടുത്തു.

തീർത്ഥാടനം ആത്മീയവും, ശാരീരികവുമായ രോഗങ്ങൾക്കുള്ള മരുന്നുകൂടിയാണ്. യാക്കോബിന്റെ കബറിടം ലക്ഷ്യമാക്കിയുള്ള യാത്രയിൽ അനേകം വിശുദ്ധരെ കണ്ടെത്താൻ സാധിക്കും. ദൈവാനുഭവങ്ങളിലേയ്ക്കു നമ്മെനയിക്കുന്ന അനേകം അനുഭങ്ങളുണ്ടാകും. മുമ്പോട്ടുള്ള യാത്രയിൽ എന്തു സംഭവിക്കുമെന്നു ഉറപ്പില്ലാത്തതിനാൽ ഓരോ ദിവസവും അനിശ്ചിതത്തെ ആലിംഗനം ചെയ്യുന്ന തീർത്ഥാടകൻ, തീർത്ഥാടനാനന്തരം ജീവിത യാത്രയിലുണ്ടാവുന്ന സഹനങ്ങളെ സഹിഷ്ണതയോടെ ഏറ്റെടുക്കാൻ പഠിക്കും.

എന്റെ തീർത്ഥാടന ലക്ഷ്യങ്ങളിലൊന്നായിരുന്നു ആത്മപ്രശംസയുടെ അംശങ്ങളില്ലാതെ തീർത്ഥാടനാനുഭവങ്ങൾ മറ്റുള്ളവരുമായി പങ്കുവയ്ക്കണമെന്നത്. തീർത്ഥാടനം പോലെ തന്നെ വേദനയുടെ അംശങ്ങൾ എഴുതുന്നുതിലും ഉണ്ടായിട്ടുണ്ട്. തീർത്ഥാടനം നടത്തിയതിന്റെ യഥാർത്ഥ പ്രയോജനം അതിനുശേഷം തീർത്ഥാടകന്റെ ജീവിതത്തിൽ ഗുണപരമായ മാറ്റങ്ങൾ ഉണ്ടാകുമ്പോഴാണ്. ഈ തീർത്ഥാടനങ്ങൾ എന്റെ ജീവിതത്തിലെ ഏറ്റം മനോഹരമായ കർമ്മങ്ങളായിരുന്നു. ജീവിതത്തിലെ ഏതു കാര്യം പോലെയും, ആരംഭിക്കാൻ പ്രയാസമുള്ളതും, എന്നാൽ ഒരിക്കൽ തുടങ്ങിയാൽ - one step in front of another-എന്ന രീതിയിൽ പോകുന്നതാണ് എല്ലാ തീർത്ഥാടനവും. ഈ യാത്രയിൽ നിന്നു ലഭിക്കാവുന്ന നന്മകളൊക്കെയും ഞാൻ ഇരു കൈകളും നീട്ടി സ്വീകരിച്ചു. അങ്ങനെ എന്റെ ശൂന്യതകളിലൊക്കെയും എന്റെ ദൈവം വന്നു നിറയണമെന്നു ഞാൻ ആഗ്രഹിച്ചു, പ്രാർത്ഥിച്ചു.

### നിത്യയാത്ര

എന്നുടെ പാതയിൽ മിന്നും വെളിച്ചമായ്
എന്നും ഉദിച്ചിടും യേശുവാം ദൈവമെ,
ഒരുപാടു നടന്നിട്ടും എങ്ങുമെത്താത്ത
എന്നുടെ പാതയെ സ്വർഗ്ഗത്തിലെത്തിക്ക
എൻ കാൽചുവട്ടിലെ പൊടിപടലങ്ങളും
എൻ പാതമൂടുന്ന മുള്ളിൻചെടികളും
മാറിമറയുന്ന ഇന്ദ്രിയ സുഖങ്ങളും
കവിളിലൂടൊകുന്ന കണ്ണീർകണങ്ങളും
ഏറ്റെടുത്തെന്നെ നീ അനുഗ്രഹിച്ചാലും.

വഴിമാറി നടന്നിടും മനുഷ്യ ജന്മങ്ങളെ
നേരായ പാതയിലെത്തിക്കുമല്ലോ നീ
കരം നീട്ടിത്തന്നെന്നെ ഇടറാതെ കാക്കണേ
വീഴുന്നനേരത്തു കോരിയെടുക്കണേ
ഭൂമിയിലുള്ളയെൻ പ്രവാസ നാളെല്ലാം
നിൻ കാലടികൾ എൻ മാതൃകയാവട്ടെ
നീയാം വഴിയിലൂടായ് മാത്രം ഞാൻ ചരിക്കട്ടെ
അവസാന കാഹളനാദം കാതിൽ മുഴങ്ങുമ്പോൾ

എൻ പാത സ്വർഗ്ഗത്തിനുള്ളിൽ പ്രവേശിക്കട്ടെ.
കാഴ്ചയും ഉൾക്കാഴ്ചയുമായെന്റെ കണ്ണുതുറക്കട്ടെ
എന്നിലെ രൂപത്തിലേശു നിറയട്ടെ
സുകൃതത്തിൻ പാതയിൽ നിത്യം ഞാൻ ചരിക്കട്ടെ
ഒരു കൊച്ചു മെഴുതിരി നാളമായ് ജ്വലിക്കട്ടെ
തളരുന്ന സഹയാത്രികർക്കെൻകരം നൽകട്ടെ
തമസിൻ വഴികളിൽ ഞാൻ അകപ്പെടും നേരത്തു
സ്വർഗ്ഗത്തിൻ വെളിച്ചമെൻ പാതയിൽ പതിയട്ടെ.

ഇന്നിന്റെ വൈഷമ്യം പാതിയാക്കീടണേ
നാളത്തെ സന്തോഷം വർദ്ധിതമാക്കണേ
തളരുന്ന പാതയിൽ നീ തണൽമരമാകണേ
സന്തപ്തനാകുമ്പോൾ സാന്ത്വനമേകണേ
കാവൽ മാലാഖതൻ കരുതലുണ്ടാകണേ
എന്റെ കാലൊച്ച നിലയ്ക്കുന്ന നേരത്ത്
സ്വർഗ്ഗത്തിൻ വാതിലെനിക്കായ് തുറക്കണേ!

ഈ ചെറിയ പ്രാർത്ഥനയോടുകൂടി ഈ നീണ്ട തീർത്ഥാടന വിവരണം അവസാനിപ്പിക്കുന്നു. വാക്കിലൂടെയും, വായനയിലൂടെയും, പ്രാർത്ഥനയിലൂടെയും, എന്റെയൊപ്പം തീർത്ഥയാത്ര ചെയ്ത എല്ലാവർക്കും ഹൃദയം നിറഞ്ഞ നന്ദി. ഇതിനനുവാദം തന്നാശിർവദിച്ചനുഗ്രഹിച്ച പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിക്കും എന്റെ നന്ദി. ക്രൈസ്തവ കാഹളം ചീഫ് എഡിറ്റർ ബഹു. ബോവാസച്ചനും, കാഹളത്തിന്റെ അണിയറ പ്രവർത്തകർക്കുമുള്ള കൃതജ്ഞതയും ഈ വരികളിലൂടെ ഞാൻ പ്രകടിപ്പിക്കുന്നു.





ഫീച്ചർ



# മധുരമീ സഹനം മധുരോദാരമീ ജീവിതം

റവ. ^m. jo³ ]me¡pgn

(പൗരോഹിത്യ ശുശ്രൂഷയിൽ കാൽ നൂറ്റാണ്ടു പൂർത്തിയാക്കുന്ന വന്ദ്യ മോൺസിഞ്ഞോർ ഡോ. ജോൺസൺ കൈമലയുടെ, അധികമാരും അറിയാതെ പോയ സഹന ജീവിതത്തെക്കുറിച്ചുള്ള കുറിപ്പ്)

ആകാശ നീലിമയിൽ നിറയെ കുരിശു പൂക്കളുള്ള ഒരു പുതിയ കുർബ്ബാനക്കുപ്പായമാണ് അന്നത്തെ വിശുദ്ധ ബലിയിൽ ജോൺസണച്ചനു വേണ്ടി ഒരുക്കിയിരുന്നത്.

മാതാവിന്റെ പേരിൽ അറിയപ്പെടുന്ന അദ്ദേഹത്തിന്റെ ഇടവകപ്പള്ളിയിൽ, പുഷ്പാലംകൃതമായ മദ്ബഹായിൽ, തന്റെ സഹന സിംഹാസനമായ വീൽചെയറിലിരുന്നു കൊണ്ടാണ് അദ്ദേഹം ആ തിരുവസ്ത്രമണിഞ്ഞത്. പരിശുദ്ധ കന്യകാമറിയം മാലാഖമാർക്കൊപ്പം സ്വർഗ്ഗം വിട്ടിറങ്ങി വന്ന് അവളുടെ നീല മേലങ്കിയാൽ അപ്പോൾ അദ്ദേഹത്തെ പൊതിയുന്നതു പോലെ തോന്നി.

അൾത്താരയിൽ ഉരുകിയൊഴുകുന്ന അനേകം മെഴുകുതിരികൾക്കൊപ്പം ദൈവം കരങ്ങളിലെടുത്ത ഒരു മെഴുതിരിനാളം കണക്കെ അദ്ദേഹത്തിന്റെ മുഖം പ്രകാശിതമായി കാണപ്പെട്ടു.

കാപ്പയുടെ പിന്നിൽ തുന്നിപ്പിടിപ്പിച്ചിരുന്ന സ്വർണ്ണ വർണ്ണമാർന്ന കുരിശു മുദ്ര, ദുർബലമായ തന്റെ കരങ്ങളിലെടുത്ത്, മുഖത്തോടു ചേർത്തു ചുംബിക്കുമ്പോൾ ആനന്ദം കൊണ്ടു കണ്ണു നിറയ്ക്കുന്ന ഒരുപാടോർമ്മകൾ അദ്ദേഹത്തെ പിൻവിളിച്ചിട്ടുണ്ടാവും!

ഇരുപത്തിയഞ്ചു വർഷങ്ങൾക്കു മുമ്പാണ് താനീ തിരുവസ്ത്രം ആദ്യമായി കരങ്ങളിലെടുത്തു ചുംബിച്ചത്. വന്ദ്യനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയാണ്, തന്റെ കാപ്പയ്ക്കുള്ളിൽ മറച്ച്, അനുഗ്രഹത്തിന്റെ അദൃശ്യമായ ആനന്ദതൈലം കൊണ്ട് തന്നെ പുരോഹിതനായി അഭിഷേകം ചെയ്തത്.

ഈ മാതൃദേവാലയമാണ് തന്നിലെ പുരോഹിതനെ പെറ്റുവളർത്തിയത്. ഇതേ പരിശുദ്ധ മദ്ബഹായിലാണ് തിരുവസ്ത്രം ആദ്യമായണിഞ്ഞ് ഒരു വിശുദ്ധ ബലിയർപ്പിച്ചത്.

ഈ അപ്പത്തിൽ നിന്റെ ശക്തി നിവേശിപ്പിക്കപ്പെടുകയും ഈ വീഞ്ഞ് നിന്റെ രക്തമായി രൂപാന്തരപ്പെടുകയും ചെയ്യുന്ന സമയത്ത്, കർത്താവേ, എന്റെ ജീവൻ നിന്റേതിൽ കലർത്തണമേ' എന്ന് ചങ്കുപൊട്ടി അന്നു പ്രാർത്ഥിച്ചത് ഈ അന്തരീക്ഷത്തിൽ ഇപ്പോഴും മുഴങ്ങുന്നുണ്ട്.

ആ നിമിഷത്തിന്റെ ആനന്ദം താങ്ങാനാവാതെ ഹൃദയം കവിഞ്ഞൊഴുകിയ മിഴി

നീർക്കണങ്ങൾ ഈ ബലിക്കല്ലിൽ വീണാണു പൊട്ടിച്ചിതറിയത്. എല്ലാം ആരംഭിച്ചത് ഇവിടെ നിന്നാണ്. ഒടുവിൽ എല്ലാ യാത്രകളും കഴിഞ്ഞ് നിതാന്ത നിദ്രയ്ക്കായി എത്തിച്ചേരേണ്ടതും ഇവിടെത്തന്നെ!

ഒരു നിമിഷം കൊണ്ട് ഒരു നൂറോർമ്മകളുടെ ഓളങ്ങളിൽ അദ്ദേഹം മുങ്ങിനിവർന്നു.

### കാൽവരി യാത്രയുടെ കാൽ നൂറ്റാണ്ട്

ഇക്കഴിഞ്ഞ ജനുവരി 26 ശനിയാഴ്ച.

അഞ്ചൽ സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ അന്നു ജോൺസണച്ചന്റെ പൗരോഹിത്യ സ്വീകരണത്തിന്റെ രജത ജൂബിലിയാഘോഷം നടക്കുകയാണ്.

അവധി ദിവസത്തിന്റെ ആലസ്യങ്ങളില്ലാതെ രാവിലെ തന്നെ പള്ളിയും പരിസരവും വിശ്വാസികളെക്കൊണ്ടു നിറഞ്ഞു. വിശുദ്ധ കുർബാനയ്ക്കു വേണ്ടി വീൽചെയറിൽ നിന്ന് ബലിപീഠത്തിനു മുന്നിൽ പ്രത്യേകം സജ്ജീകരിച്ച ഇരിപ്പിടത്തിലേക്ക് സഹവൈദികർ അദ്ദേഹത്തെ താങ്ങിയിരുത്തി.

ജനം മുഴുവൻ പ്രാർത്ഥനയോടെ പുറത്തു കാത്തു നിൽക്കുമ്പോൾ, അഭിവന്ദ്യരായ തിരുമേനിമാരുടെയും സഹവൈദികരുടെയും സന്യാസിനിമാരുടേയും പ്രിയപ്പെട്ടവരുടെയും സ്നേഹ സാന്നിദ്ധ്യങ്ങൾക്കു മധ്യേ സംതൃപ്തിയോടും പുഞ്ചിരിയോടും കൂടെ അദ്ദേഹമിരുന്നു. പിന്നെ, ഇരുപത്തിയഞ്ചു വർഷം നീണ്ട പുരോഹിത ജീവിതത്തിലെ ബലിയർപ്പണങ്ങളെ നന്ദിയോടെ ഓർമ്മിച്ചുകൊണ്ട് അൾത്താരയിലെ ബലിയർപ്പണം ആരംഭിച്ചു.

ദൈവം തനിക്കു വേണ്ടി തയ്യാറാക്കിയ സഹന സിംഹാസനത്തിലിരുന്നു കൊണ്ട്, തളർന്ന ഒരു ശരീരത്തിന്റേതെന്ന് ഒരിക്കലും തോന്നാത്ത ഒരു സ്വർഗ്ഗീയ സ്വരത്തിൽ അദ്ദേഹം ജനങ്ങളോടു പ്രാർത്ഥന ചോദിച്ചു:

'എന്റെ പ്രിയ സഹോദരങ്ങളേ, ജീവപ്രദമായ പരിശുദ്ധ ബലി നിങ്ങൾക്കു വേണ്ടി അർപ്പിക്കാൻ ഞാൻ യോഗ്യനാകുവാൻ നിങ്ങൾ എനിക്കു വേണ്ടി പ്രാർത്ഥിക്കുവിൻ!'

ഇടവക ജനത്തിന്റെ മറുപടി ഒരു വാചകമായിരുന്നില്ല, മറിച്ച് ഒരു നിലവിളിയായിരുന്നു:

കർത്താവെന്നും അങ്ങയുടെ പ്രാർത്ഥന കേട്ടു ബലികൾ സ്വീകരിക്കട്ടെ...!' ഒരായിരം ഹൃദയങ്ങളൊന്നിച്ച് തിരുഹൃദയത്തോടു നടത്തിയ ഒരു നിലവിളി!

ഇത് മോൺസിഞ്ഞോർ ഡോ. ജോൺസൺ കൈമലയിൽ! മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികൻ. തന്റെ കഠിനാധ്വാനവും പൗരോഹിത്യ സമർപ്പണവും കൊണ്ട് ആഗോള സഭയുടെ തന്നെ ഏറ്റവും സുപ്രധാനമായ ശുശ്രൂഷാ രംഗങ്ങളിൽ എത്തിച്ചേർന്ന ഒരാൾ.

എന്നാൽ, പാതിവഴിയിൽ ശരീരം തളർന്നു പോയിട്ടും മനസ്സു തളരാതെ, ദൈവം നൽകിയ തീവ്രമായ സഹനത്തിന്റെ കാസാ സന്തോഷത്തോടെ സ്വീകരിച്ച്, പരാതികളില്ലാതെ, മട്ടോളം അദ്ദേഹം ആസ്വദിക്കുന്നു.

അദ്ദേഹത്തിന്റെ പൗരോഹിത്യ സ്വീകരണത്തിന്റെ രജത ജൂബിലി വർഷമാണിത്. ജീവിതത്തിലെ സഹനങ്ങളെ എങ്ങനെ അഭിമുഖീകരിക്കണം എന്നു പറഞ്ഞു തരുന്ന പാഠപുസ്തകങ്ങളിൽ അദ്ദേഹത്തിന്റെ ജീവിതം ഒരു ബെസ്റ്റ് സെല്ലറായിരിക്കും!

### ദൈവിക തെരഞ്ഞെടുപ്പിന്റെ നാൾവഴികൾ

1968 ൽ കൊല്ലം ജില്ലയിലെ കിഴവള്ളൂർ എന്ന പ്രദേശത്താണ് മോൺസിഞ്ഞോർ



ജോൺസൺ കൈമലയിൽ ജനിച്ചത്. കൈമലയിൽ കുടുംബത്തിൽ അധ്യാപക ദമ്പതികളായ വർഗീസിന്റേയും തങ്കമ്മയുടേയും നാലു മക്കളിൽ ഏറ്റവും ഇളയവനായിരുന്നു അദ്ദേഹം. അഞ്ചൽ സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ ഇടവകാംഗം.

കിഴവള്ളൂർ സെന്റ് ജോർജ്ജ് ഡജട, കോന്നി റിപ്പബ്ലിക്കൻ ഒട, അഞ്ചൽ ഈസ്റ്റ് ഒട, അഞ്ചൽ സെന്റ് ജോൺസ് കോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം പൂർത്തിയാക്കി 1985 ൽ പട്ടം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ ചേർന്നു. 1986 ൽ നാലാഞ്ചിറ മലങ്കര സെമിനാരിയിൽ മൂന്നുവർഷം നീണ്ട ഫിലോസഫി പഠനം. തുടർന്നുള്ള റീജൻസിക്കാലത്ത് ക്രൈസ്തവ കാഹളം മാസികയുടെ അസോസിയേറ്റ് എഡിറ്ററായും ഗജടഘ കോർഡിനേറ്ററായും പ്രവർത്തിച്ചു. തുടർന്ന് നാലുവർഷം ബാംഗ്ലൂർ സെന്റ് പീറ്റേഴ്സ് പൊന്തിഫിക്കൽ സെമിനാരിയിൽ തിയോളജി പഠനം.

പരിശീലനം പൂർത്തിയാക്കി 1994 ഏപ്രിൽ 7 ന് ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു.

മാർത്താണ്ഡം, പാറശ്ശാല, കൊട്ടാരക്കര തുടങ്ങിയ പ്രദേശങ്ങളിലെ വിവിധ ഇടവകകളിൽ ശുശ്രൂഷ ചെയ്ത ശേഷം, 1997 ൽ, ഉപരിപഠനത്തിനായി ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവാ തിരുമേനി അദ്ദേഹത്തെ റോമിലേക്കയച്ചു.

പഠനത്തിൽ അതിസമർത്ഥനായിരുന്ന അദ്ദേഹം പ്രാദേശിക ഭാഷകൾക്കു പുറമേ ഇറ്റാലിയൻ, ഫ്രഞ്ച്, ജർമ്മൻ, സ്പാനിഷ് തുടങ്ങിയ ഭാഷകളിലും പ്രാവീണ്യം നേടി. റോമിലെ ഹോളിക്രോസ് യൂണിവേഴ്സിറ്റിയിൽ നിന്ന് തിയോളജിയിൽ മാസ്റ്റേഴ്സ് ബിരുദവും തുടർന്ന് 2003 ൽ കൗദാശിക ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റും അദ്ദേഹം കരസ്ഥമാക്കി.

### വലിയ മുക്കുവന്റെ റോമായിൽ

2003 ൽ പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ അദ്ദേഹത്തെ പൗരസ്ത്യ തിരുസംഘത്തിൽ കർദ്ദിനാൾ മൂസാ ദാവൂദിന്റെ ഓഫീസ് അണ്ടർ സെക്രട്ടറിയായി നിയമിച്ചു. റുഥീനിയൻ, എത്യോപ്യൻ, അർമേനിയൻ, സീറോ മലബാർ, സീറോ മലങ്കര തുടങ്ങിയ റീത്തുകളുടെ ആരാധനാക്രമപരമായ കാര്യങ്ങളുടെ ക്രമീകരണത്തിൽ അദ്ദേഹം വളരെ പ്രധാനപ്പെട്ട ചുമതലകൾ വഹിച്ചിട്ടുണ്ട്.

2009 ൽ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പ അദ്ദേഹത്തിന് 'മോൺസിഞ്ഞോർ' എന്ന പദവി നൽകി, ഫസ്റ്റ് ഗ്രേഡ് അണ്ടർ സെക്രട്ടറിയായി ഉയർത്തി. 2014 വരെ അദ്ദേഹം തന്റെ ശുശ്രൂഷ സ്തുത്യർഹമാം വിധം നിർവഹിച്ചു.

വത്തിക്കാന്റെ ഔദ്യോഗിക പ്രതിനിധിയായി മോൺസിഞ്ഞോർ ഡോ. ജോൺസൺ കൈമലയിൽ മൂന്നു തവണ ഇൻഡ്യയിൽ സന്ദർശനം നടത്തിയിട്ടുണ്ട്. മേജർ ആർച്ചുബിഷപ് - കാതോലിക്കോസ് ആയി അഭിവന്ദ്യ സിറിൽ ബസേലിയോസ് തിരുമേനി ഉയർത്തപ്പെട്ടപ്പോഴും അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണ വേളയിലും വിശുദ്ധ അൽഫോൻസാമ്മയുടെ വിശുദ്ധ പദവി പ്രഖ്യാപനത്തിന്റെ ഭാഗമായും റോമിന്റെ ഔദ്യോഗിക പ്രതിനിധിയായി അദ്ദേഹം നിയോഗിക്കപ്പെട്ടിട്ടുണ്ട്.

വത്തിക്കാൻ ഓഫീസിൽ ശുശ്രൂഷ നിർവഹിക്കാൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ട ആദ്യ വൈദികൻ അദ്ദേഹമാണ്. പൗരസ്ത്യ തിരുസംഘത്തിൽ നിയമിക്കപ്പെടുന്ന ആദ്യ ഇന്ത്യൻ പുരോഹിതനും അദ്ദേഹമാണ്.

പ്രൊഫൈലിൽ അക്കമിട്ട് എഴുതാൻ നേട്ടങ്ങളും പദവികളും സ്ഥാനമാനങ്ങളുമൊക്കെ അദ്ദേഹത്തിനു ധാരാളമുണ്ട്. പക്ഷെ ദൈവം അദ്ദേഹത്തിനു നൽകാൻ തീരുമാനിച്ചിരുന്ന സമ്മാനങ്ങളോടു തുലനം ചെയ്യുമ്പോൾ അവയൊക്കെ നിസ്സാരമായിരുന്നു. ദൈവം അദ്ദേഹത്തെ വിളിച്ചത് തന്റെ സഹനദാസനാക്കാൻ വേണ്ടിയായിരുന്നു.

### കുരിശിന്റെ വഴി ഇവിടെ തുടങ്ങുന്നു

2009 ൽ റോമിൽ ജോലി ചെയ്യുന്ന കാലത്ത് ഭക്ഷണത്തിലൂടെ ഉള്ളിൽ ചെല്ലാനിടയായ എന്തോ വിഷപദാർത്ഥമാണ് അദ്ദേഹത്തിന്റെ ആരോഗ്യത്തെ തകിടം മറിച്ചത്. ചെറിയൊരു വയറു വേദനയിലായിരുന്നു തുടക്കം. പരിശോധനകൾക്കു ശേഷം അണുബാധയെന്നോർത്ത് മരുന്നുകൾ കഴിക്കാൻ തുടങ്ങി. പക്ഷെ വേദനയ്ക്ക് ശമനമുണ്ടായില്ല.

പിന്നീട് ആ വേദന കാലുകളിലേക്കു പടർന്നു. നിൽക്കാനും നടക്കാനുമൊക്കെ പ്രയാസമായിത്തുടങ്ങി. മാർപ്പാപ്പ തന്നെ ചികിത്സ തേടുന്ന റോമിലെ ഏറ്റവും മികച്ച ഹോസ്പിറ്റലുകളിലാണ് പരിശോധനകൾ നടത്തിയത്. പക്ഷെ രോഗകാരണമോ ഫലപ്രദമായ പ്രതിവിധിയോ കണ്ടെത്താനായില്ല. കൂട്ടുകാരുടെ സഹായത്തോടെ കുറെനാൾ ജോലി തുടർന്നെങ്കിലും അധികനാൾ അങ്ങനെ പിടിച്ചു നിൽക്കാൻ കഴിയുമായിരുന്നില്ല.

ഓടി നടന്നു കാര്യങ്ങൾ ചെയ്തുകൊണ്ടിരുന്ന ആ ചെറുപ്പക്കാരൻ ക്രമേണ തളർന്നവശനായി. ശരീരം മുഴുവൻ വേദനയും മരവിപ്പും വ്യാപിച്ചു. ചലനശേഷി ഗണ്യമായി കുറഞ്ഞു. തലച്ചോറിന്റെ നിർദ്ദേശങ്ങൾക്കനുസരിച്ച് ശരീരം പ്രതികരിക്കാത്ത അവസ്ഥ.

ചിന്താശേഷി മാത്രമുള്ള വെറുമൊരു മാംസപിണ്ഡമായി തന്റെ ശരീരം മാറുന്നത് ഒരു ഞെട്ടലോടെ അദ്ദേഹം തിരിച്ചറിഞ്ഞു. ഉൾക്കൊള്ളാൻ പ്രയാസമുള്ള ആ യാഥാർത്ഥ്യത്തിനു മുന്നിൽ വേദനയോടെ അദ്ദേഹം പകച്ചു നിന്നു. ഒരുതരത്തിലും മുന്നോട്ടു പോകാൻ കഴിയാതെ വന്നപ്പോൾ വിദഗ്ദ ചികിത്സകൾക്കായി അദ്ദേഹം 2014 ൽ നാട്ടിൽ മടങ്ങിയെത്തി.

### എത്രയെത്ര ആശുപത്രികൾ

വിമാനത്താവളത്തിൽ നിന്നു നേരേ പോയത് കൊച്ചി അമൃതാ മെഡിക്കൽ കോളേജിലേക്കാണ്. രണ്ടാഴ്ച നീണ്ട ആശുപത്രി വാസത്തിനൊടുവിൽ സ്റ്റീറോയ്ഡുകൾ കൊണ്ട് താൽക്കാലികമായി പരുവപ്പെടുത്തിയെടുത്ത ഒരു ശരീരവുമായി വീട്ടിലേക്കു മടങ്ങി. ഇനിയും കാരണം കണ്ടുപിടിക്കാനാവാത്ത രോഗവും പേറി ഒരു പരീക്ഷണാർത്ഥം തിരികെ റോമിലേക്കു പറന്നു. ദുർബ്ബലമായ ശരീരവും ബലമുള്ള മനസ്സുമായി ജീവിതം ഇഴഞ്ഞു നീങ്ങി.

പക്ഷെ അധികകാലം അതു തുടരാനായില്ല. വീണ്ടും അവധി കിട്ടിയപ്പോൾ മടങ്ങി വന്നു. വെല്ലൂർ സെന്റ് ജോൺസ് മെഡിക്കൽ കോളേജിലാണ് ഇത്തവണ ചികിത്സ തേടിയത്. ഏഴെട്ടു മാസം വെല്ലൂരിലെ ചികിത്സ. ഒന്നൊഴിയാതെ ടെസ്റ്റുകൾ, ചർച്ചകൾ, വിശകലനങ്ങൾ. കാരണം കണ്ടുപിടിക്കാൻ കഴിയാത്ത രോഗത്തിന് സ്റ്റീറോയ്ഡുകളും ഫിസിയോ തെറാപ്പിയുമല്ലാതെ മറ്റൊന്നും അവർക്കും നിർദ്ദേശിക്കാൻ ഉണ്ടായിരുന്നില്ല. വീണ്ടും നിരാശയോടെ വീട്ടിലേക്ക്.

ഇതിനിടയിൽ ഒരിക്കൽ രോഗം വല്ലാതെ വഷളായി. തളർന്നവശനായ അദ്ദേഹത്തെ തിരുവനന്തപുരം പി. ആർ. എസ്. ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ശരീരത്തിന്റെ സ്പന്ദനം പോലും നിലച്ച് മരണത്തെ മുഖാമുഖം കാണുന്ന ഒരവസ്ഥ! ബന്ധുക്കളെയൊക്കെ വിവരമറിയിക്കാൻ ഡോക്ടർമാർ നിർദ്ദേശിച്ചു. എല്ലായിടത്തേക്കും സന്ദേശങ്ങൾ പാഞ്ഞു. അഭിവന്ദ്യ തിരുമേനിമാരുൾപ്പടെ പ്രിയപ്പെട്ടവരൊക്കെ ഓടിയെത്തി. പ്രാർത്ഥനയും നിലവിളിയുമായി മണിക്കൂറുകൾ എല്ലാവരും ഒപ്പം നിന്നു.

മനുഷ്യന്റെ അറിവും സമ്പത്തും പ്രയത്നവുമൊക്കെ വൃഥാവിലായെന്നു തോന്നിയെങ്കിലും ദൈവം കൈവിട്ടില്ല. മരണത്തിനും ജീവനുമിടയിലുള്ള നൂൽപ്പാലത്തിലൂടെ പതിയെപ്പതിയെ അദ്ദേഹം ജീവിതത്തിലേക്കു തിരിച്ചു വന്നു. അനേകം പേരുടെ പ്രാർത്ഥനയുടെ ബലം ഒന്നുകൊണ്ടു മാത്രമാണ് അന്നു രക്ഷപ്പെട്ടത്. ജീവിതത്തിലെ ചില കറുത്ത യാഥാർത്ഥ്യങ്ങൾക്കു മുന്നിൽ മനുഷ്യൻ എത്ര നിസ്സഹായനാണ്!

പിന്നീടാണ് ബാഗ്ലൂർ നിംഹാൻസ് ഹോസ്പിറ്റലിൽ സഹായം തേടുന്നത്. അതുവരെ നടത്തിക്കൊണ്ടിരുന്ന ചികിത്സാരീതികളിൽ നിന്നു വ്യത്യസ്തമായ ഒരു രീതിയാണ് അവർ അവലംബിച്ചത്. അതിൽ ആശാവഹമായ ചെറിയ ചില മാറ്റങ്ങൾ കണ്ടെങ്കിലും ശരീരത്തിന്റെ ചലനശേഷിയിൽ കാര്യമായ പുരോഗതി കാണപ്പെട്ടില്ല. കഴിക്കുന്ന മരുന്നുകളിൽ ചിലതൊക്കെ ശരീരത്തിന്റെ രോഗപ്രതിരോധ ശേഷിയെത്തന്നെ പ്രതികൂലമായി ബാധിക്കുന്നവയായിരുന്നു. അതിനാൽ മറ്റു രോഗങ്ങൾ പിടിപെടാനുള്ള സാധ്യതയും വളരെക്കൂടുതലായി.

ബാംഗ്ലൂരിലേക്കുള്ള നിരന്തര യാത്രകൾ പ്രയാസമായതിനാൽ നിംഹാൻസിലെ തന്നെ ഡോക്ടേഴ്സിന്റെ നിർദ്ദേശാനുസരണം തിരുവനന്തപുരത്തെ കിംസ് ആശുപത്രിയിലേക്ക് അദ്ദേഹത്തിന്റെ ചികിത്സകൾ പുനക്രമീകരിച്ചു. ഏറെ നാളുകളായി പ്രതീക്ഷ കൈവിടാതെ അതങ്ങനെ തുടരുന്നു.

### ശരീരത്തിൽ മാത്രമായിരുന്നില്ല വേദന

അദ്ദേഹത്തിനു നേരിടേണ്ടി വന്ന സഹനങ്ങൾക്ക് പല തലങ്ങളുണ്ട്. അദ്ദേഹം ആരോഗ്യത്തോടെയിരുന്ന അവസ്ഥയും എത്തിച്ചേർന്ന രോഗാവസ്ഥയും തമ്മിലുള്ള ഭീമമായ അന്തരത്തെ അതിജീവിക്കുക എന്നത് ശ്രമകരമായ ഒരു ദൗത്യമായിരുന്നു. പുതിയ സാഹചര്യത്തോട് എങ്ങനെയാണ് പൊരുത്തപ്പെടുക?

ഒരുപാട് ആളുകളുമായി അടുത്തിടപഴകിക്കൊണ്ടിരുന്ന അവസ്ഥയിൽ നിന്ന് ഒരു മുറിയിലെ ഏകാന്തതയിലേക്ക് ഒറ്റപ്പെട്ടു പോയി എന്ന യാഥാർത്ഥ്യം അദ്ദേഹത്തിനു സഹിക്കാൻ കഴിയുന്നതായിരുന്നില്ല.

എല്ലായിടത്തും ഓടിനടന്നു കാര്യങ്ങൾ ചെയ്തിരുന്ന ഒരാൾ അനങ്ങാൻ പോലും കഴിയാതെ ഒരിടത്ത് വീണുപോയി എന്നത് മറികടക്കാൻ പ്രയാസമുള്ള ഒരു മാനസിക പ്രതിസന്ധിയായിരുന്നു. പക്ഷെ ദൈവം അദ്ദേഹത്തിന്റെ കാഴ്ചപ്പാടുകളെ ഉടച്ചു വാർത്തു.

'ദൈവം തന്ന ഈ സഹനം ദൈവത്തിന്റെ ഒരു കരുതലായിത്തന്നെയാണ് ഞാൻ സ്വീകരിക്കുന്നത്. കാരണം ഭാരത സഭയിൽ നിന്നും മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ നിന്നുമൊക്കെ ആദ്യമായി പൗരസ്ത്യ തിരുസംഘത്തിലേക്കും വത്തിക്കാൻ കൂരിയായിലേക്കും തെരഞ്ഞെടുക്കപ്പെടുക എന്നത് ഒരു പുരോഹിതനെ സംബന്ധിച്ച് വളരെ പ്രത്യേകതകളുള്ള, പ്രധാനപ്പെട്ട ഒരു ശുശ്രൂഷയാണ്. എന്നാൽ അതിനേക്കാൾ പ്രധാനപ്പെട്ട ഒരു ശുശ്രൂഷ ദൈവം തന്നത് എന്റെ സഹന ശുശ്രൂഷയാണ്. സത്യത്തിൽ ഇതൊരു സ്ഥാനഭ്രംശമല്ല, മറിച്ച് സ്ഥാനക്കയറ്റമാണ്. കർത്താവിന്റെ മഹത്വത്തിൽ മാത്രമല്ല സഹനത്തിലും പങ്കുചേരുന്നതാണ് യഥാർത്ഥ പൗരോഹിത്യ ശുശ്രൂഷ!'

### എന്റെ ചോദ്യങ്ങളും ദൈവത്തിന്റെ ഉത്തരങ്ങളും

ഈ കാലയളവിൽ ചില ചോദ്യങ്ങൾ അദ്ദേഹത്തെ ഉത്കണ്ഠാകുലനാക്കി: എന്തുകൊണ്ടാണ് ഇങ്ങനെയൊരു സഹനം ദൈവം തനിക്കു തന്നത്? നിരന്തരമായ ഒരാത്മീയ സാധനയിലൂടെ കാരണമറിയാത്ത സഹനത്തിന്റെ പിന്നിലെ ദൈവിക പദ്ധതി അദ്ദേഹം കണ്ടെത്തി. അദ്ദേഹത്തിന്റെ തന്നെ വാക്കുകളിൽ ആ ഉത്തരമിങ്ങനെയാണ്:

'താലന്തുകളുടെ ഉപമയിൽ യജമാനൻ തന്റെ ഭൃത്യന്മാർക്ക് അവരുടെ കഴിവനുസരിച്ച് താലന്തുകൾ നൽകിയതുപോലെ

എന്റെ കഴിവിനൊത്ത് ദൈവം നൽകിയ ഒരു താലന്താണ് സഹനം! നമ്മുടെ എല്ലാ ശുശ്രൂഷാ മേഖലകളും ദൈവം നമുക്കു നൽകുന്ന താലന്തുകളാണ്. അതിന്റെ അടിസ്ഥാനം ദൈവം നമ്മെ നല്ലതുപോലെ അറിയുന്നു എന്നതാണ്. എന്റെ കഴിവുകളും കുറവുകളും നന്മകളും പോരായ്മകളും എന്നേക്കാൾ നന്നായി അറിയാവുന്ന ഒരാളാണ് എന്റെ ദൈവം. ഈ സഹനത്തെ കൃപയാക്കി മാറ്റാൻ എനിക്കു കഴിയുമെന്ന് തമ്പുരാന് ഉറപ്പുള്ളതു കൊണ്ടാണ് ഈ സഹനം അവിടുന്ന് എനിക്കു തന്നത്."

സഭാത്മകമായി ഒരു വൈദികന് എത്തിച്ചേരാൻ കഴിയുന്ന നിരവധി നാഴികക്കല്ലുകൾ ജീവിതത്തിൽ പിന്നിട്ടിട്ടും ശാരീരികമായി ബലഹീനനായിപ്പോയ ഒരാളാണ് താൻ. ഈ അവസ്ഥയിൽ തന്റെ പൗരോഹിത്യത്തിന് എന്തു പ്രസക്തിയാണുള്ളത്? പ്രസക്തമായ എന്തു ശുശ്രൂഷയാണ് തനിക്കിനി സഭയിൽ നിർവഹിക്കാനുള്ളത്? ചോദ്യങ്ങൾ മാത്രമല്ല, ഉത്തരങ്ങളും അദ്ദേഹം തന്നെ കണ്ടെത്തി:

'പൗരോഹിത്യ ശുശ്രൂഷയ്ക്ക് വ്യത്യസ്തമായ തലങ്ങളുണ്ട്. യജമാനൻ വ്യത്യസ്തമായ എണ്ണത്തിൽ താലന്തുകൾ നൽകിയ പോലെ ഓരോ പുരോഹിതനും സഭയിൽ നിറവേറ്റാൻ വ്യത്യസ്തമായ ശുശ്രൂഷാ മേഖലകളുണ്ട്. ഈ സഹനത്തിലൂടെ എനിക്കു മാത്രം നിറവേറ്റാൻ കഴിയുന്ന ചില ശുശ്രൂഷകളുണ്ട്. അതിനു വേണ്ടിയുള്ള ദൈവത്തിന്റെ വിളിയാണ് എന്റെ സഹനം. ഈ സഹനത്തെ ക്രിയാത്മകമായി കണ്ടുകൊണ്ട് പല തരത്തിൽ ഞെരുക്കങ്ങളിലായിരിക്കുന്നവർക്ക് പ്രത്യാശയുടെ ഒരു മാതൃക നൽകുക എന്നത് എന്റെ കടമയാണ്. എനിക്കിപ്പോൾ ഒരുപാടു സമയം പ്രാർത്ഥിക്കാനുണ്ട്. എന്റെ സഹനങ്ങൾ സമർപ്പിച്ച് സഭയ്ക്കും സമൂഹത്തിനും വേണ്ടി പ്രാർത്ഥിക്കാൻ എനിക്കു കഴിയണം. അതാണ് ഈ ബലഹീനന്റെ പ്രസക്തി.'

### ആത്മീയ പിതാവു നൽകിയ ഉൾക്കരുത്ത്

തന്റെ ആത്മീയ പിതാവായിരുന്ന ഡേവിഡ് ഇല്ലിരിക്കലച്ചന്റെ ജീവിതം നൽകിയ കരുത്തിനെക്കുറിച്ച് ജോൺസണച്ചൻ പറയാറുണ്ട്:

'സഹനത്തെ കൃപയാക്കി പരിവർത്തനപ്പെടുത്താൻ എനിക്ക് ശക്തമായ ഒരു മാതൃകയുണ്ടായിരുന്നു. അത് എന്റെ മാതുലനായ ബഹുമാനപ്പെട്ട ഡേവിഡ് ഇല്ലിരിക്കലച്ചനാണ്. എന്റെ ദൈവവിളിക്കു പോലും പ്രചോദനമായിരുന്നത് അദ്ദേഹമാണ്. രാവും പകലും സുവിശേഷത്തിന്റെ അഗ്നിയാൽ ജ്വലിച്ച താപസനായ ഒരു മിഷനറിയായിരുന്നു അദ്ദേഹം.

എൺപതുകളിൽ ഞാൻ സെമിനാരിയിൽ ഫിലോസഫി പഠിക്കുന്ന കാലത്താണ് അദ്ദേഹം രോഗബാധിതനാവുന്നത്. കുടൽ സംബന്ധമായ രോഗത്താൽ കഠിന വേദനയിൽ അദ്ദേഹം തിരുവനന്തപുരം മെഡിക്കൽ കോളേജിൽ പ്രവേശിപ്പിക്കപ്പെട്ടു. നാലുമാസത്തെ കഠിനമായ സഹനത്തിനൊടുവിൽ അദ്ദേഹം അന്ത്യവിശ്രമത്തിനായി വിളിക്കപ്പെട്ടു.'

അദ്ദേഹം ആശുപത്രിയിൽ കഴിഞ്ഞ ആ നാലുമാസം എനിക്ക് വലിയൊരു പരിശീലന കാലഘട്ടമായിരുന്നു. ഇന്നത്തെ സഹനത്തെ നേരിടാൻ ദൈവം മുൻകൂട്ടി എനിക്കു തന്ന വലിയൊരു പരിശീലനമായിരുന്നു അത്. അതികഠിനമായ വേദനയിലും പുഞ്ചിരിയോടെ, പരാതികളില്ലാതെ അതിനെ നേരിടുന്ന ഡേവിഡച്ചൻ എനിക്കു വലിയ ഒരദ്ഭുതമായിരുന്നു! ഡോക്ടർമാർ പോലും അച്ചന്റെ സഹനശേഷിയിൽ ആശ്ചര്യപ്പെട്ടിട്ടുണ്ട്.

ദിവസങ്ങൾ കഴിയുന്തോറും അദ്ദേഹത്തിന്റെ രോഗം വഷളായി. വേദനകൾ പെരുകി. സംസാരശേഷി കുറഞ്ഞു വന്നു. എങ്കിലും ഒരു സുകൃതജപം പോലെ അച്ചൻ ചൊല്ലിക്കൊണ്ടിരുന്ന ഒരു വചനമുണ്ട്,

'ദൈവത്തിന് ദൈവത്തിന്റേതായ ഒരു പദ്ധതിയുണ്ട്.' മരണം വരെയും അദ്ദേഹത്തിന്റെ അടുക്കൽ നിന്ന് ഞാനതു കേട്ടു. അതൊരു വലിയ വിശ്വാസ പ്രഖ്യാപനമായിരുന്നു. എന്നെ ആഴത്തിൽ സ്വാധീനിച്ച ഒരു വിശ്വാസ തീക്ഷ്ണതയായിരുന്നു അത്. പിന്നീട് എന്റെ ജീവിതത്തിൽ പ്രതിസന്ധികൾ വരുന്ന സമയങ്ങളിലൊക്കെ ഞാൻ ഓർമ്മിച്ചിരുന്നത് അച്ചന്റെ ആ വചനമായിരുന്നു.

മുന്നോട്ടു പോകാനുള്ള വലിയ ഉത്തേജനമായി ഡേവിഡ് ഇല്ലിരിക്കലച്ചന്റെ ജീവിതം എന്റെ കൺമുന്നിലുണ്ട്; അന്നും ഇന്നും!

ഇന്നത്തെ സഹനത്തിനു വേണ്ടി വിവിധ വ്യക്തികളിലൂടെ, സാഹചര്യങ്ങളിലൂടെ ദൈവം ജോൺസണച്ചനെ മുൻകൂട്ടി ഒരുക്കി എന്നുവേണം കരുതാൻ!

### അനുഗ്രഹിക്കപ്പെട്ട സഹനമേ വന്നാലും

ഈ സഹനത്തെ ജോൺസണച്ചൻ വിളിക്കുന്നത്, 'അനുഗ്രഹിക്കപ്പെട്ട സഹനമേ', എന്നാണ്. കാരണം ഈ സഹനമാണ് ദൈവത്തെ കൂടുതലറിയാനും അനുഭവിക്കാനും അദ്ദേഹത്തെ സഹായിച്ചത്.

തന്റെ ശരീരത്തിന്റെ ബലം കുറെയൊക്കെ നഷ്ടമായെങ്കിലും ദൈവം തന്നിൽ നിന്ന് മനസ്സിന്റെ ധൈര്യവും ആത്മാവിന്റെ ശക്തിയും തിരിച്ചെടുത്തില്ല എന്ന് അദ്ദേഹം ഓർമ്മിക്കുന്നു. ആരോഗ്യത്തോടെ ഓടി നടന്ന അവസ്ഥയും പെട്ടന്ന് വീണു പോയ അവസ്ഥയും തമ്മിലുള്ള ഭീമമായ അന്തരത്തെ ഉൾക്കൊള്ളാനും മറ്റുള്ളവരെ അഭിമുഖീകരിക്കുമ്പോഴുള്ള അപകർഷതാ ബോധത്തെയും കടുത്ത നിരാശയേയുമൊക്കെ അതിജീവിക്കാൻ ദൈവം അദ്ദേഹത്തിനു കരുത്തു നൽകി. ആ കരുത്ത് അദ്ദേഹമാർജ്ജിച്ചത് ഒരാത്മീയ സാധനയിലൂടെയാണ്. ക്രൂശിതനായ ക്രിസ്തുവിന്റെ സഹനങ്ങളോടു താദാത്മ്യപ്പെട്ട് അദ്ദേഹം അതിനെ അതിജീവിച്ചു.

കൂടുതൽ ബലഹീനനാവും തോറും അദ്ദേഹം കൂടുതൽ ദൈവത്തോടടുത്തു. വിശുദ്ധ കുർബാനയർപ്പണവും ജീവിതവും തമ്മിലുള്ള അന്തരമില്ലാതായി. ജീവിതം തന്നെ ബലിയർപ്പണമായി. കൂടുതൽ സമയം പ്രാർത്ഥനയിലും ധ്യാനത്തിലും വചന വായനയിലുമൊക്കെ മുഴുകി.

തന്റെ ബലഹീനത ദൈവത്തിന്റെ ശക്തി തന്നിൽ പ്രകടമാവാനുള്ള അവസരമായി അദ്ദേഹം തിരിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ വാക്കുകളിലൂടെ അനേകം മനുഷ്യരിലേക്കു ദൈവകൃപ ഒഴുകാൻ തുടങ്ങി. ഒരുപാടു മനുഷ്യർ പ്രാർത്ഥനയും ഉപദേശങ്ങളും തേടി അദ്ദേഹത്തെ സമീപിക്കാൻ തുടങ്ങി.

### ദൈവം എന്റെ പ്രാർത്ഥന കേൾക്കും

തന്റെ പ്രാർത്ഥന ദൈവം കേൾക്കുമെന്നതിന് വ്യക്തമായ തെളിവുകൾ അദ്ദേഹത്തിനുണ്ട്. രോഗം അദ്ദേഹത്തെ കീഴടക്കിക്കൊണ്ടിരുന്ന കാലത്ത് അദ്ദേഹത്തിന്റെ ശരീരാവയവങ്ങൾ ഓരോന്നോരോന്നായാണ് ബലഹീനമായിക്കൊണ്ടിരുന്നത്. ഓരോ അംഗങ്ങളും ബലഹീനമാവുമ്പോഴും അദ്ദേഹത്തിന് ദൈവത്തോടു ഒരു പ്രാർത്ഥനയേ ഉണ്ടായിരുന്നുള്ളൂ, തന്റെ വലതു കൈ മാത്രം തളർന്നു പോകാതെ ബാക്കി വയ്ക്കണേ എന്ന്. ഈ ഭൂമിയിൽ തന്റെ ജീവൻ നിലനിൽക്കുന്നതു വരെയും വിശുദ്ധ കുർബാനയർപ്പിക്കാനും ജനത്തെ ആശീർവദിക്കാനും തനിക്കാ വലതു കൈ വേണം.

ആ പ്രാർത്ഥന ദൈവം കേട്ടു. ശരീരത്തിന്റെ തൊണ്ണൂറു ശതമാനം ചലനശേഷിയും നഷ്ടപ്പെട്ടെങ്കിലും ബലിയർപ്പിക്കാൻ അദ്ദേഹത്തിന്റെ വലതു കൈ ദൈവം ബാക്കി വച്ചു. തന്റെ പ്രാർത്ഥന കേട്ട് ദൈവം ഇടപെട്ട വലിയൊരദ്ഭുതമായാണ് അദ്ദേഹം അതിനെ കാണുന്നത്.

അനുഗ്രഹിക്കാനും ആശീർവദിക്കാനുമായി ദൈവം ബാക്കി വച്ച ആ വലതു കൈ ഇനിമേൽ മനുഷ്യന്റേതല്ല, ദൈവത്തിന്റെ കൈയ്യാണ്!

ഒരിക്കൽ മാത്യു നായ്ക്കംപറമ്പിലച്ചൻ അദ്ദേഹത്തിന്റെ തലയിൽ കൈവച്ച് ഏറെ നേരം പ്രാർത്ഥിച്ചിട്ടു പറഞ്ഞു:

'അച്ചന്റെ ശരീരം മാത്രമേ ബലഹീനമായിട്ടുള്ളൂ, ആത്മാവിൽ വലിയൊരാനന്ദം ഞാൻ തിരിച്ചറിയുന്നു. അതു പരിശുദ്ധാത്മാവാണ്. അതിൽ സന്തോഷിക്കുക!'

ഒരു ദൈവിക വെളിപാടെന്ന പോലെ അച്ചൻ പറഞ്ഞ ആ വാക്കുകൾ ജോൺസണച്ചനെ ആന്തരികമായി ഏറെ ശക്തിപ്പെടുത്തി.

### ഞാൻ മുറിവേറ്റ കുഞ്ഞാട്

രോഗത്തോടും മരണത്തോടും മല്ലടിച്ച്

എത്രയെത്ര വർഷങ്ങളാണ് കടന്നുപോയത്! പൗരോഹിത്യത്തിന്റെ ഏറ്റവും ഫലദായകമായ ഒരു കാലയളവിലാണ് അദ്ദേഹം വീണുപോയത്. നാട്ടിലും വിദേശത്തുമായി നിരവധി ആശുപത്രികൾ. വ്യത്യസ്തമായ ചികിത്സാരീതികൾ. പലവിധ പരീക്ഷണ നിരീക്ഷണങ്ങൾക്കു വിട്ടുകൊടുത്ത് അവശമായ ശരീരം! മരുന്നുകളാൽത്തന്നെ ദുർബലമാക്കപ്പെട്ട ആരോഗ്യം! മാനുഷിക രീതിയിൽ ഒരു പുരുഷായുസ്സിന്റെ നല്ല കാലങ്ങളൊക്കെ നഷ്ടമായതു പോലെ.

എങ്കിലും സർവശക്തന്റെ പദ്ധതികളെ അളക്കാൻ നമ്മളാരാണ്! പൗരോഹിത്യത്തിൽ തന്റെ സഹനദാസനായി ഈ ഭൂമിയിൽ കാൽ നൂറ്റാണ്ടു പൂർത്തിയാക്കാൻ ദൈവം അദ്ദേഹത്തെ അനുഗ്രഹിച്ചു. അതിനു ദൈവത്തോടു നന്ദിയർപ്പിക്കാനാണ് ദൈവാലയത്തിൽ ഇക്കഴിഞ്ഞ ജനുവരി 26 ന് എല്ലാവരും ഒരുമിച്ചു കൂടിയത്.

അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടേയും മറ്റനേകം മെത്രാപ്പോലീത്താമാരുടേയും ദൈവാലയത്തിൽ തിങ്ങിനിറഞ്ഞ ജനസമൂഹത്തിന്റെയും സാന്നിദ്ധ്യത്തിൽ സമാപനാശീർവാദം നൽകി മോൺ. ജോൺസൺ കൈമലയിൽ തന്റെ ബലിയർപ്പണം പൂർത്തിയാക്കി. തന്റെ ഇരിപ്പിടത്തിൽ ഇരുന്നുകൊണ്ടാണ് വിശുദ്ധ കുർബാന മുഴുവൻ അദ്ദേഹം അർപ്പിച്ചത്. പിന്നീടു നടന്ന സമ്മേളനത്തിൽ ആശംസകളുടെ പ്രവാഹമായിരുന്നു; ഹൃദയം തൊട്ട ആശംസകൾ! അത്രമേൽ അദ്ദേഹം മനുഷ്യർക്കും ദൈവത്തിനും പ്രിയപ്പെട്ടവനായിരുന്നു എന്നു വേണം കരുതാൻ!

ആശംസാ സമ്മേളനത്തിനൊടുവിൽ മറുപടി പറയാൻ അദ്ദേഹം മൈക്രോഫോൺ കയ്യിലെടുത്തു. തടിച്ചുകൂടിയ ആളുകൾ മുഴുവൻ അദ്ദേഹത്തിന്റെ വാക്കുകൾക്കു കാതോർത്തു. എന്തായിരിക്കും അദ്ദേഹം പറയുക! ആകാശഗോപുരത്തിൽ നിന്ന് അത്യഗാധങ്ങളിലേക്കു വീണു പോയ താരകത്തിന്റെ ഉള്ളിലെ വെളിച്ചം തേടി പ്രതീക്ഷയോടെ അവർ മനസ്സും മിഴികളും തുറന്നു വച്ചു.

പക്ഷെ അവരുടെ പ്രിയപ്പെട്ട ജോൺസണച്ചൻ സംസാരിച്ചു തുടങ്ങിയപ്പോൾ എല്ലാവരും അദ്ഭുതപ്പെട്ടു. സഹനങ്ങളിൽ തളർന്നു പോയ ഒരുവന്റെ വിലാപമായിരുന്നില്ല അത്. ആത്മാവിൽ ദൈവം കുടിയിരിക്കുന്നവന്റെ ഒരു കരുത്തുറ്റ സാക്ഷ്യമാണ് ആ വാക്കുകളിലൂടെ പ്രകടമായത്.

പരിശുദ്ധാത്മാവിനാൽ അഭിഷിക്തനായ പത്രോസിനെപ്പോലെ, ക്രിസ്തുവിനെ പ്രതിയുള്ള തീക്ഷ്ണതയാൽ ജ്വലിച്ച പൗലോസിനെപ്പോലെ അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നു. ജനം മുഴുവൻ നിറകണ്ണുകളോടെ അതു കേട്ടിരുന്നു:

'നല്ല ഇടയനാവുക എന്നതിനൊപ്പം തന്നെ നല്ല കുഞ്ഞാടാവേണ്ട ജീവിതം കൂടിയാണ് പൗരോഹിത്യം. ക്രിസ്തുവിനെപ്പോലെ ലോകത്തിന്റെ പാപം നീക്കുന്ന മുറിവേറ്റ കുഞ്ഞാട്! വെളിപാടു പുസ്തകത്തിൽ യോഹന്നാൻ കണ്ടുമുട്ടുന്ന, പീഠത്തിൻമേൽ ഉപവിഷ്ടനായ ആ മുറിവേറ്റ കുഞ്ഞാട്.

ഞാനെന്റെ പൗരോഹിത്യത്തിലൂടെ ആ കുഞ്ഞാടിനെ പ്രതിനിധാനം ചെയ്യുന്നെങ്കിൽ ഞാൻ പറയും എന്റെ സഹനം ദൈവം എനിക്കു നൽകിയ വലിയ ദാനമാണ്.'

'എന്റെ സഹനം ദൈവം എനിക്കു നൽകിയ വലിയ ദാനമാണ്.' ആ വാക്കുകൾ വീണ്ടും വീണ്ടും ആ അന്തരീക്ഷത്തിൽ പ്രതിധ്വനിക്കുന്ന പോലെ തോന്നി. അതിന്റെ ആത്മാർത്ഥതയും ആഴവും ആരുടേയും ഹൃദയത്തെ തൊടുന്നതായിരുന്നു. ഉയരുന്ന ഹർഷാരവങ്ങൾക്കിടയിലൂടെ അദ്ദേഹം തുടർന്നു:

'സൗഖ്യങ്ങളും നേട്ടങ്ങളും അനുഗ്രഹങ്ങളും മാത്രമല്ല ദൈവത്തിന്റെ ദാനം. സഹനവും ദൈവത്തിന്റെ ദാനമാണ്, ദൈവത്തിന്റെ ഇടപെടലാണ്, അവിടുത്തെ സ്പർശമാണ്. സഹനത്തെ പ്രാർത്ഥനയാക്കി ദൈവത്തിനു സമർപ്പിച്ച് അതിലൂടെ അനേകം അനുഗ്രഹങ്ങൾ മറ്റുള്ളവർക്കു പകർന്നു കൊടുക്കാൻ നാം പഠിക്കണം. അത്തരത്തിലൊരു ശ്രമമാണ് ഞാൻ ഈ കാലയളവിൽ നടത്തിക്കൊണ്ടിരിക്കുന്നത്."

## എത്ര മധുരമീ സഹനം

എല്ലാം നഷ്ടപ്പെട്ട ഒരാൾ പറയുന്നു, അയാൾക്കൊന്നും നഷ്ടപ്പെട്ടിട്ടില്ല എന്ന്. കരുത്തു മുഴുവൻ ചോർന്നു പോയ ഒരാൾ പറയുന്നു, അയാൾ കരുത്തനാണ് എന്ന്. കഠിന വേദനയിൽ ഒരാൾ പറയുന്നു, അയാളുടെ ഉള്ളിൽ ആനന്ദമാണെന്ന്. അയാളുടെ നഷ്ടം നേട്ടമാണെന്നും സഹനം അനുഗ്രഹമാണെന്നും അതു ദൈവത്തിന്റെ സമ്മാനമാണെന്നും അയാൾ ഉച്ചത്തിൽ വിളിച്ചു പറയുന്നു.

അങ്ങനെയെങ്കിൽ എത്ര മധുരതരമാണ് ആ സഹനം! വേദനകളെ മധുരമാക്കാൻ ഒരാളെ സഹായിക്കുന്നത് ഉള്ളിലെ ക്രിസ്തുവാണ്! അതാണ് ക്രിസ്തുവിന്റെ അനന്യത.

ഒരുപക്ഷേ മനസ്സിലാക്കാൻ പ്രയാസമുള്ള ഈ സത്യം ലോകത്തോടു പ്രഘോഷിക്കുക എന്നതാവാം ഇനിയുള്ള നാളുകളിൽ അദ്ദേഹത്തിന്റെ പൗരോഹിത്യ ധർമ്മം. ജനം വിശ്വസിക്കേണ്ടതിന് ചങ്കിൽ കൈവച്ച് അതു പറയാൻ ശരീരത്തിൽ ഒരു മുള്ള് ദൈവം അദ്ദേഹത്തിനു നൽകി എന്നേയുള്ളൂ. തനിക്കു ജീവിതം ക്രിസ്തുവും മരണം നേട്ടവുമാണെന്നു പറഞ്ഞ പൗലോസ് അപ്പസ്തോലനെ അദ്ദേഹം നിരന്തരം ഓർമ്മിപ്പിക്കുന്നു.

## സഹനത്തിന്റെ രാജകുമാരന് സഭയുടെ ആദരം

2019 ജനുവരി 26 ന് അഞ്ചലിൽ നടന്ന അദ്ദേഹത്തിന്റെ പൗരോഹിത്യ രജത ജൂബിലിയാഘോഷ വേളയിൽ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അധ്യക്ഷൻ അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ അദ്ദേഹത്തിന് 'കോർ എപ്പിസ്കോപ്പാ' പദവി നൽകാനുള്ള സഭയുടെ തീരുമാനം പ്രഖ്യാപിച്ചു.

വേദനയെ അനുഗ്രഹമായി കരുതുന്ന മുറിവേറ്റ കുഞ്ഞാടിന്, സഹനത്തിന്റെ രാജകുമാരന് സഭ നൽകുന്ന ആദരവും അംഗീകാരവുമാണത്. തന്നിൽ നിക്ഷിപ്തമായ നിയോഗങ്ങൾ കൂടുതൽ തീക്ഷ്ണമായി നിർവഹിക്കാൻ സഭ നൽകുന്ന ആധികാരികതയാണത്.

പൗരോഹിത്യ രജത ജൂബിലി ആഘോഷിക്കുന്ന വന്ദ്യ മോൺസിഞ്ഞോർ ഡോ. ജോൺസൺ കൈമലയിൽ കോർ എപ്പിസ്കോപ്പായ്ക്ക് ഹൃദയം നിറഞ്ഞ ആശംസകൾ!





# നിൻ ചാരുപാദെ

ഫാ. മാത്യു ആലുംമൂട്ടിൽ
പത്തനംതിട്ട ഭദ്രാസനം

വിളഞ്ഞുലയുന്ന ഗോതമ്പുവയലിന്റെയും ഫലമണിഞ്ഞ മുന്തിരിത്തോപ്പിന്റെയും
അതിരുകൾ തീർത്ത നേർത്ത വരമ്പിലൂടെ അവൻ നടന്നു വരികയായിരുന്നു.
അവൻ തനിച്ചായിരുന്നില്ല; കൂട്ടുകാർക്കൊപ്പം ആയിരുന്നു.
പക്ഷെ, അവന്റെ ശിരസ്സ് അവർക്കു മീതെയുയർന്നു നിന്നു.
അതെ! ബാല്യത്തിൽ തന്നെ അവൻ ഉന്നത ശീർഷനായിരുന്നു.
സുഹൃത്തുക്കൾ അവനു പാത തെളിച്ചു നടന്നു.
ഗോതമ്പുചെടികൾ അവനെ നമിച്ചു നിന്നു, മുന്തിരിവല്ലികൾ തലതാഴ്ത്തി വണങ്ങി.
വയൽക്കുരുവികൾ കുരുന്ന് ശബ്ദമടക്കി; ആകാശപ്പറവകൾ വഴിമാറിപ്പറന്നു.
വീശിയടിച്ച കാറ്റ് മന്ദമാരുതനായി പരിണമിച്ച് അവനെ തലോടി കടന്നുപോയി.
അവന്റെ മുഖം കമനീയമായിരുന്നു; അവന്റെ ആകാരഭംഗി ഹൃദയാകർഷകവും.
അവന്റെ ചലനങ്ങൾ വശ്യതയാർന്നതായിരുന്നു.
അവന്റെ പദവിന്യാസങ്ങൾ പർവതങ്ങൾ സമതലങ്ങളെ സ്പർശിക്കും പോലെയും
രാത്രി പ്രഭാതത്തിന് വഴിമാറും വിധവും സ്വച്ഛസുന്ദരമായിരുന്നു.
അവൻ നടന്നു നീങ്ങിയ പാതയോരങ്ങളിലെ കല്ലുകൾ പുഷ്പങ്ങളായി വിരിഞ്ഞു.
അവൻ നോക്കിയ മരച്ചില്ലകൾ ഫലങ്ങളാൽ നിറഞ്ഞു കവിഞ്ഞു.
അതെ! അവന്റെ തിരുസാന്നിധ്യം പ്രസാദാത്മകവും ഫലദായകവുമായിരുന്നു.
അത് എന്റെ കാമനകളെ സ്വർഗ്ഗോന്മുഖമാക്കിത്തീർത്തു.
അപ്പോൾ അവന്റെ കണ്ണുകളിൽ ഞാൻ കണ്ടത് സ്വർഗ്ഗത്തിന്റെ കണ്ണുകളായിരുന്നു.
അവയിൽ തെളിഞ്ഞു ശോഭിച്ചത് സ്വർഗ്ഗത്തിന്റെ പ്രകാശമായിരുന്നു.
ആ ദിവ്യപ്രകാശത്തിൽ ഭൂമി ഉന്മത്തയായി നിന്നു
ആ ദിവ്യജ്യോതിസ്സ് വെണ്മയുടെ കസവുകളാൽ വെട്ടിത്തിളങ്ങുന്ന
ഉടയാടകൾ നെയ്ത് ആകാശസീമകളെ അണിയിച്ചു.
സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും അവന്റെ പ്രകാശത്തിൽ നിന്ന് രൂപം കൊണ്ടു.
അവന്റെ ഹൃദയാകാശത്തിലെ അതിപുരാതനവും അതിനൂതനവുമായ പ്രകാശധവളിമ
പ്രപഞ്ചം കൂപ്പുകൈകളാൽ ഏറ്റുവാങ്ങി ഹർഷപുളകിതയായി.
ദുർഭഗനായ ഞാനാകട്ടെ, ജീവിത പ്രതിസന്ധികളുടെ സാന്ദ്രതമസാർന്ന തീരത്തു തനിച്ചിരുന്നു.
ഭയവിഹ്വലതകൾ എന്നെ ഉലച്ചു. ഏകാന്തത എന്നെ മഥിച്ചു.
ഞാൻ വിഭ്രാന്തനായി.
ഇരുട്ടിന്റെ ആത്മാവ് എന്റെ ഹൃദയ കവാടങ്ങൾ അടച്ചുകളഞ്ഞു
പ്രകാശപൂരിതമായ പ്രപഞ്ചം ഇരുളിലലിഞ്ഞ് പെട്ടെന്ന് ഇല്ലാതാവും പോലെ!
കൂരിരുട്ടിന്റെ അടിത്തട്ടില്ലാത്ത ആഴങ്ങളിലേക്ക് ഞാൻ വഴുതി വീണു.



പെട്ടെന്നാണ് ഒരുൾ വെളിച്ചം ആത്മാവിൽ തെളിഞ്ഞത്.
നാഥാ! നിന്റെ പ്രകാശരേണുക്കൾ കൊണ്ടെന്നെ അഭിഷേകം ചെയ്താലും!
നിന്റെ സ്വരരാഗ സുധയിൽ ഉതിരുന്ന രാഗതരംഗങ്ങൾ
എന്റെ പൊട്ടിയ വീണയിൽ വീണ്ടും ശ്രവണീയ ശ്രുതിയുതിർക്കണമെ
നിന്റെ നക്ഷത്ര വെളിച്ചം എന്റെ ആത്മനടയിൽ നിരന്തരം തെളിക്കണമെ.
ആ പൊൻവെളിച്ചത്തിൽ ഞാൻ നിമഗ്നനാവട്ടെ.
അതാണെന്റെ ജന്മസാഫല്യമെന്നു തിരിച്ചറിയട്ടെ
അതുമാത്രമാണ് നിത്യതയുടെ കവാടമെന്നു കണ്ടെത്തട്ടെ.
ആ ദിവ്യ ജ്യോതിസ്സിൽ വിലയം കൊള്ളാൻ എന്നെ അനുവദിച്ചാലും
അങ്ങയുടെ ഭവനത്തിൽ പ്രവേശിക്കാൻ അയോഗ്യനെങ്കിൽ
അതിന്റെ ഉമ്മറപ്പടിയിൽ കാവൽ കിടക്കുവാൻ കൽപ്പിക്കണമെ.
നാഥാ! അങ്ങെന്നെ വിസ്മയഭരിതനാക്കുന്നു
നാളിതുവരെ ഞാനങ്ങയെ തേടുകയായിരുന്നു.
എന്നാൽ ഇന്നിതാ! അങ്ങയുടെ കാലൊച്ചകൾ കർണ്ണപുടങ്ങളിൽ പതിക്കുന്നു.
അതെ! അങ്ങെന്നെ തേടി വരുന്നു.
വിളഞ്ഞുലയുന്ന ഗോതമ്പു വയലിന്റെയും
ഫലമണിഞ്ഞ മുന്തിരിത്തോപ്പിന്റെയും അതിരുകൾ തീർത്ത നേർത്ത വരമ്പിലൂടെത്തന്നെ.
ഞാനെന്റെ ജീവിതത്തോണിയും പങ്കായവും ഈ തീരത്തുപേക്ഷിച്ചിട്ട്
ആനന്ദഭരിതനായി നിൻ ചാരുപാദെ പൂകട്ടെ.



# സ്വാതന്ത്ര്യം



ഷാജു തേക്കിൻകാട്ടിൽ

സ്വാതന്ത്ര്യം
തെരുവിലെ പരസ്യ ചുംബനമോ,
അനാഥാലയത്തിലെ
എണ്ണപ്പെരുപ്പമോ,
ലേബർ റൂമുകളിൽ
വെളിച്ചം കണാതുടയുന്ന
തുടിപ്പറുത്തെടുത്ത
രക്തക്കട്ടയോ,
കുരിശെടുത്തുതുടങ്ങിയ
കഠിനയാത്രയെ തെരുവിലുപേക്ഷിച്ച്
കൈയടിയുടെ അകമ്പടിയുള്ള പലായനമോ?

നിലത്തു വീണഴിയേണ്ട,
പുളിമാവായ് മാറേണ്ട,
ജീവിതത്താരയിൽ തളരാതെ
സത്യത്തിന്റെ ഗിരിപ്രഭാഷണം
ഏറ്റു പാടേണ്ടവർ,
സുഖത്തിന്റെ പൂമുഖത്ത്
സമർപ്പണത്തിന്
വിലപേശുന്നതോ സ്വാതന്ത്ര്യം?

അടിമയും അനാഥനും ദരിദ്രനും
തെരുവും തീരവും മരുഭൂമിയും
കാത്തിരിക്കുന്നു സ്വാതന്ത്ര്യത്തിനായ്!
അവിടെ
ഭൗതിക സുഖച്ചിറാകാർന്ന്
പാറിപ്പറക്കുന്നതോ
സ്വാതന്ത്ര്യം?

ഒരിക്കലവൻ
കുരിശെടുത്തതും,
കാരിരുമ്പിൽ പിടഞ്ഞതും,
കരിമ്പിൻ ചണ്ടി പോലെ
നിലത്തു വീണതും,
കനിവോടെ കരിമ്പുനീരിൻ
ഉറവയായ് മാറിയെന്നറിവാണ്
സ്വാതന്ത്ര്യം!
ഉണ്മയായ് ഉന്മാദിയായ്
ഉയരുന്ന ജീവഗാഥയാം
സ്വാതന്ത്ര്യം!

അഡ്വ. ചാർളി പോൾ MA. LL.B., DSS





# പരീക്ഷാക്കാലം: റിവിഷനാകണം പ്രധാന പഠനചര്യ

പഠനം കഴിഞ്ഞ്, പരീക്ഷകളിക്കേു പ്രവേശിക്കുകയാണ് വിദ്യാർത്ഥികൾ. പഠിച്ചത് നന്നായി ഓർത്തെടുത്ത് പരീക്ഷാപേപ്പറിൽ പ്രതിഫലിപ്പിക്കാനുള്ള ശ്രമങ്ങളിലാണവർ. അലക്സാണ്ടർ ഗ്രഹാംബെൽ പറയുന്നു; Before anything else, preparation is the key to success". നന്നായി ഒരുങ്ങിയാൽ നല്ലറിസൾട്ട് സമ്പാദിക്കുവാൻ കഴിയും. റിവിഷനാകണം പരീക്ഷാക്കാലത്തെ ഏറ്റവും പ്രധാന പഠനചര്യ.

ഏറ്റവും സാധാരണവും ഫലപ്രദവുമായ പഠനമാർഗ്ഗം ആവർത്തനമാണ്. ഹ്യസ്വകാല (short term) ഓർമ്മയിൽ നിന്നും ദീർഘകാല (long term)ഓർമ്മയിലേക്ക് പഠിച്ചവയെ കൊണ്ടുപോകാൻ റിവിഷൻ സഹായിക്കും. ആവർത്തിച്ച് ഉറക്കെ വായിച്ചാൽ അത് ഓർമ്മയിൽ അടിയുറയ്ക്കും. തലച്ചോറിലെ 'ന്യൂറൽ പാത്‌വേ'കൾ എന്ന പഠിച്ച കാര്യത്തിലേക്കുള്ള വഴികൾ കൂടുതൽ കൂടുതൽ തെളിഞ്ഞു വരുന്നത് ആവർത്തനങ്ങളിലൂടെയാണ്. ആവർത്തനമാണ് ഓർമ്മയുടെ ശാസ്ത്രം. (Repetition is the principle of memory)

പുതിയ ആശയങ്ങളെ ശേഖരിക്കാനും (storing) അവയെ നിലനിറുത്താനും (Retaining) ആവശ്യമനുസരിച്ച് ഉപയോഗിക്കാനുമുള്ള (Reproducing) മനസ്സിന്റെ കഴിവിനെയാണ് ഓർമ്മശക്തി എന്നുപറയുന്നത്. ഓർമ്മയ്ക്ക് 3 തലമുണ്ട്. 1. Sensory memory (അല്പസമയം നിലനിൽക്കുന്ന ഓർമ്മശക്തി) 2. Short term memory (കുറച്ചുനാൾ) 3. Long term memory (എന്നും നിലനിൽക്കുന്ന ഓർമ്മ) പഠിച്ചാൽ അല്പസമയം മാത്രം Sensory memory യിൽ നിൽക്കും. ആവർത്തിച്ചാൽ ഹ്യസ്വകാല (Short term) memory യിൽ പ്രവേശിക്കും. കൂടുതൽ ആവർത്തിച്ചുള്ള പഠനം വഴിയാണ് Long term memoryയിലേക്ക് കാര്യങ്ങളെ എത്തിക്കുവാൻ കഴിയുക. ആവർത്തിച്ചുള്ള പഠനം ഓർമ്മശക്തി വർദ്ധിപ്പിക്കും.

മറവി പലരുടേയും ഒരു പ്രശ്നമാണ്. മറവിയെ മറികടക്കാൻ മാർഗ്ഗങ്ങളുണ്ട്. 1. പഠിച്ചകാര്യം കൂടെക്കൂടെ ഓർമ്മിക്കുക, 2. ശ്രദ്ധയോടും ഏകാഗ്രതയോടുംകൂടി പഠിക്കുക, 3. സ്വന്തം ഓർമ്മ ശക്തിയിൽ വിശ്വസിക്കുക, 4. അർത്ഥമറിഞ്ഞ് പഠിക്കുക, 5. മുന്നറിവുമായി ബന്ധിപ്പിച്ച് പഠിക്കുക, 6. പഠിച്ചവ വീണ്ടും കൂടുതൽ പഠിക്കുക., 7. പഠിച്ചവ സ്വന്തം വാക്കുകളിൽ പറഞ്ഞു നോക്കുക, 8. പഠിച്ച പാഠം 24 മണിക്കൂറിനുള്ളിൽ റിവൈസ് ചെയ്യുക., 9. യുക്തിപൂർവ്വം പഠിക്കുക, 10. പോയിന്റുകൾ മനസ്സിലുറപ്പിക്കുക, 11. ആസ്വദിച്ച് പഠിച്ചാൽ മറക്കില്ല. 12. ചെയ്തു പഠിക്കുക. ഈ മാർഗ്ഗങ്ങളെല്ലാം മറവിയെ തരണം ചെയ്യാൻ സഹായകമാണ്. പഠിച്ചിട്ടും ഓർമ്മയിൽ നിൽക്കാത്ത സൂത്രവാക്യങ്ങൾ, തത്വങ്ങൾ, ഉദ്ധരണികൾ, ഫോർമുല, വർഷം, പേര് തുടങ്ങിയവ ചെറിയ കാർഡുകളിൽ എഴുതി സൂക്ഷിക്കുക. അവ ഇടയ്ക്ക് മറിച്ചു നോക്കിയാൽ ഓർമ്മയിൽ കൊണ്ടുവരാനാകും.

നമ്മുടെ ഉപബോധ മനസ്സ് ശക്തനും മിടുക്കനുമാണ്. ബോധമനസ്സിനേക്കാൾ 5000 മടങ്ങ് ശക്തി ഉപബോധമനസ്സിനുണ്ട്. ഉറങ്ങുന്നതിനുമുമ്പുള്ള നമ്മുടെ ചിന്തകളെ ഉപബോധ മനസ്സ് ഏറ്റെടുക്കുകയും അതിന് മേൽ ജോലി ചെയ്യുകയും ചെയ്യും. ഉറങ്ങാൻ കിടക്കുമ്പോൾ പഠിച്ച കാര്യങ്ങൾ ഓർത്തു കിടന്നാൽ Long term മെമ്മറിയിൽ ഉപബോധ മനസ്സ് അവ അടുക്കിവയ്ക്കും. പിന്നെ ഓർത്തെടുക്കാൻ എളുപ്പമായിരിക്കും. പ്രയാസമുള്ള, കഠിന പാഠങ്ങളും ഉറങ്ങുന്നതിനു മുൻപ് പഠിക്കുക. രാവിലെ ഉണരുമ്പോൾ തലേദിവസം രാത്രി ആവർത്തിച്ചവ ഓർത്തു നോക്കുക. അത് കൃത്യമായി തെളിഞ്ഞുവരും. ഉപബോധ മനസ്സിന്റെ കഴിവാണത്.

സ്ഥലകാലപരിധികൾക്കപ്പുറത്ത് എന്തും സാധ്യമാക്കാനുള്ള ശേഷി ഉപബോധ മനസ്സിനുണ്ട്. ഈ വർഷത്തെ പരീക്ഷയിൽ എല്ലാ വിഷയങ്ങൾക്കും എ പ്ലസ് നേടി ഉന്നത വിജയം കരസ്ഥമാക്കു മെന്ന് ഉറച്ചു വിശ്വസിക്കുക. വിജയം നേടിയതും ഫോട്ടോ പത്രത്തിൽ വരുന്നതും അനുമോദനങ്ങൾ ഏറ്റുവാങ്ങുന്നതും ഭാവനയിൽ സങ്കല്പിച്ച് അനുഭവിക്കുക. മനസ്സ് ഒരു വലിയ ഊർജ്ജ സ്രോതസ്സാണ്. ലക്ഷ്യം മനസ്സ് സാധിച്ചുതരും.






# വിലപ്പെട്ടൊരു വായനാനുഭവം

## റവ. പ്രൊഫസർ ഏബ്രഹാം ജോസഫ് കന്നീലേത്ത്

റവ. ഡോക്ടർ കുര്യൻ വാലുപറമ്പിലച്ചന്റെ *ക്രൂശിതന്റെ പ്രകാശം* എന്ന ഗ്രന്ഥം തികച്ചും നവമായൊരു വായനനാനുഭവം എനിക്കു നല്കി. ഗ്രന്ഥനാമംതന്നെ ധ്യാനാത്മകവും ധന്യാത്മകവുമാണ്. ഈ ഗ്രന്ഥത്തിന്റെ ഒന്നാം ഭാഗത്തിന്റെ ആദ്യരൂപം *ക്രൈസ്തവകാഹളം* മാസികയിൽ ലേഖനമായി വന്നപ്പോൾത്തന്നെ ബഹു. അച്ചനെ അഭി നന്ദിച്ചിരുന്നു. പുസ്തകരൂപത്തിലായപ്പോൾ എല്ലാ വിധിത്തിലും കൂടുതൽ ശ്രേയസ്കരമായി. പഠനത്തിന്റെ ആധികാരികതയും ധ്യാനത്തിന്റെ ആത്മീകരണവും ആത്മീഭാവവും ആത്മീയതയും ആത്മോദ്ധാരണത്വരയും അനന്യമായൊരു സമ്പന്നതയായി ഈ അനുവാചകന് അനുഭവപ്പെട്ടു. ഗ്രന്ഥകർത്താവിനോട് മുഖാമുഖം പറഞ്ഞത് ആവർത്തിക്കട്ടെ: ഡോക്ടറേറ്റിന് അർഹമായ കൃതിയാണ്.

വായനയിൽ എന്റെ മനസ്സിലുയർന്ന ആദ്യപ്രതികരണം ഇതാണ്: പരിശുദ്ധാത്മാവ് നല്കിയ പ്രത്യേക കൃപയുടെ പ്രകാശംകൊണ്ടു മാത്രമേ ഇത്തരമൊരു സംഭാവന സാധ്യമാകൂ. രണ്ടാമത്, പരിശുദ്ധാ ത്മാവിന്റെ ഈ ദാനം ഗ്രന്ഥകാരൻ ഹൃദയം തുറന്നു സ്വീകരിച്ചു; സഹകരിച്ചു. അന്ത്യോക്യൻ സുറിയാനി ആരാധനക്രമത്തിന്റെ വച നാധിഷ്ഠതയും വ്യാഖ്യാനശൈലിയും അനുവർത്തിക്കാൻ അദ്ദേഹം അനുസ്യൂതം ശ്രദ്ധിച്ചിട്ടുണ്ട്. ഒരു വസ്തുത തീർത്തുപറയാം: അന്ത്യോ ക്യൻ സുറിയാനി ആരാധനക്രമത്തെ സ്നേഹിക്കുന്നവർക്ക് ഉത്സുക തയും ആത്മീയോന്മേഷവും ആദാനം ചെയ്യാൻ ശക്തിയും ശോഭയു മുള്ള ആവിഷ്കരണമാണ് *ക്രൂശിതന്റെ പ്രകാശം*. മലങ്കര സഭയിലെ എല്ലാ കുടുംബങ്ങളും പ്രയോജനപ്പെടുത്തേണ്ട കൃതിതന്നെ.

ഗ്രന്ഥകാരനെ ഹൃദയംഗമമായി അഭിനന്ദിക്കുന്നു. ഇതേ വിധം കുർബാന മുഴുവൻ പഠന, ധ്യാനമായി അവതരിപ്പിക്കാൻ ബഹു. അച്ചനെ ക്രൂശിതൻ അനുഗ്രഹിക്കട്ടെയെന്നു പ്രാർഥിക്കുന്നു.

## സ്നേഹസ്മരണയ്ക്ക്

### 25–ാം ചരമ വാർഷികം



**റവ. ഫാ. സാമുവൽ ശങ്കരത്തിൽ**
വടക്കുപുറം

### 4–ാം ചരമ വാർഷികം



**പയസ് ശങ്കരത്തിൽ**
വടക്കുപുറം

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 6-03-2019

Christavakahalam Monthly, MARCH 2019
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com